# കമല.

ഇംഗ്ലീഷിൽനിന്ന്.

സി. കൃഷ്ണൻ നായര് ബി. എ.

പരിഭാഷപ്പെടുത്തിയത്.

തൃശ്ശിവപേരൂർ.

കേരളകല്പദ്രുമം അച്ചുക്കൂടത്തിൽ അച്ചടിച്ചതു.

# KAMALA.

Translated into Malayalam

BY

*C. Krishnan Nair, B. A.*

# കമല.

ഇംഗ്ലീഷിൽനിന്ന്.

**സി. കൃഷ്ണൻ നായര് ബി. ഏ.**

പരിഭാഷപ്പെടുത്തിയത്.

തൃശ്ശിവപേരൂർ.

കേരളകല്പദ്രുമം അച്ചുകൂടത്തിൽ അച്ചടിച്ചത്.

1899.

[*Price R. 1.*]

*To*

**MY UNCLE,**

*C. Sankaran Nair, Esq.*



# ശുദ്ധപത്രം.

| ഭാഗം | വരി | അശുദ്ധം | ശുദ്ധം |
|---|---|---|---|
| ൧൨ | ൨൨ | സാകരം | സാളരം. |
| ൩൯ | ൨൫ | സ്വതന്ത്രവും | സ്വാതന്ത്ര്യവും. |
| ൬൦ | ൧൨ | നിർഗ്ഗുണ | ദുർഗ്ഗുണ. |
| ൭൨ | ൮ | ധൂപം | ധൂപദീപം. |
| ൭൫ | ൭ | ഗോദാവരി | ഗോദാവരിനദി. |
| ൮൧ | ൧൧ | അവളു | അവളുടെ. |
| ൧൦൩ | ൯ | കേട്ടിരുന്നു | കേട്ടിട്ടുണ്ടായിരുന്നു |
| ൧൦൬ | ൨൨ | ക്രൂരതയും | ക്രൗര്യവും |
| ൧൩൩ | ൨൫ | കമല! | കമലേ ! |
| ൧൩൪ | ൧൪ | കാട്ടുണ്ടായിരുന്നു | ഒരു കാട്ടുണ്ടായിരുന്നു |
| ൧൩൫ | ൧ | തോന്നപ്പെട്ടതി മേ<br>ല... | തോന്നപ്പെട്ടതായി, മേ<br>ല...... |
| ൧൪൬ | ൨൦ | ഉൽകണ്ഠം | ഉൽകണ്ഠ. |
| ൧൪൯ | ൨൧ | കഴിപ്പിക്കുന്നതും.... | കഴിപ്പിക്കുന്നേതും. |
| ൧൫൨ | ൨൬ | തലമുറ | തലമുറ. |
| ൧൫൬ | ൨൮ | മോഷണന്മാർ | മോഷകന്മാർ. |
| ൧൬൬ | ൨൭ | ദേവിദാസി | ദേവദാസി. |
| ൧൬൯ | ൧൩ | മാനവും, | മാനവും. |
| ൧൭൪ | ൯ | കേട്ടപ്പോൾ | കേട്ട്". |
| ൧൮൮ | ൭ | ഉത്സാഹഭാഗത്തി<br>നും | ഉത്സാഹഭംഗത്തി<br>നും. |
| ൨൨൨ | [illegible] | സത്രവും | ഒരു സത്രവും. |

# മുഖവുര.

---

‘കമല’ എന്ന് ഇംഗ്ലീഷ് നോവലിന്റെ പരിഭാഷകൾ മിക്ക ദ്രാവിഡഭാഷകളിലും ഉണ്ട്. മലയാളത്തിലും ഇതിന്റെ ഒരു പരിഭാഷ ആവിശ്യമായിരിക്കുമെന്നു വിശ്വസിച്ചിട്ടാണ് ഞാൻ ഇത് പ്രസിദ്ധപ്പെടുത്തുന്നത്. ഇതിൽ വന്നിട്ടുള്ള എല്ലാ അബദ്ധങ്ങളും ‘ഗുരികളായുള്ള സൂരികളെല്ലാരും, ചീറാതെ നിന്നു പൊറുക്കേണമേ’ എന്നു ഞാൻ സദാ പ്രാൎത്ഥിക്കുന്നു.

ഇത് മൂലഗ്രന്ഥത്തിന്റെ ശരിയായ ഒരു പരിഭാഷയാണെന്നു ഞാൻ വാദിക്കുന്നില്ല. എന്നാൽ കഴിയുന്നേടത്തോളം അതിലെ ക്രമം തന്നെ അനുസരിച്ചിട്ടുണ്ട്. പേരുകളിൽ ഒന്നുരണ്ടെണ്ണത്തിനു മാത്രമേ ഭേദം വരുത്തീട്ടുള്ളു. എല്ലാ അദ്ധ്യായങ്ങളുടെ ആരംഭത്തിലും അവയിലെ കഥയെ ഏകദേശം സൂചിപ്പിക്കുന്ന ഗദ്യപദ്യങ്ങളെ ചേൎത്തിട്ടുണ്ട്. പിന്നെ ഇതിൽ മൂലഗ്രന്ഥമെഴുതിയ വിദുഷിയുടെ ഒരു ജീവചരിത്ര സംഗ്രഹവും കൊടുത്തിട്ടുണ്ട്. ഇവയിൽ വായനക്കാൎക്ക് വൈരസ്യം ജനിക്കില്ലെന്നു വിശ്വസിക്കുന്നു.

ഈ കൃത്യത്തിൽ എന്നെ നിരന്തരം സഹായിച്ചിട്ടുള്ളവരിൽ വെച്ച് ഞാൻ ഏററവും കടപ്പെട്ടിട്ടുള്ളത് പച്ചയ്യപ്പാസ് കോളേജിലെ മലയാളപണ്ഡിതരും മദ്രാശി സൎവ്വകലാശാലയിലെ ഒരു മലയാള പരീക്ഷകരുമായ രാ. രാ. സി. ദാമോദരൻ നമ്പൂരിപ്പാടവൎകൾക്കാണ്. അദ്ദേഹത്തിന്റെ സഹായമുണ്ടായിരുന്നില്ലെങ്കിൽ ഈ തൎജ്ജമ പുറത്തുവരില്ലായിരുന്നു എന്നു തന്നെ പറയാം. 125, 215, എന്നീ ഭാഗങ്ങളിലുള്ള പദ്യങ്ങളെ ര[illegible]രചിച്ചുതന്നത്, മലയാളഭാഷയുടെ അഭിവൃദ്ധിക്കു വേ

ങ്ങി ഉത്സാഹമായി സദാ അദ്ധ്വാനിക്കുന്ന സി. ചാത്തുക്കുട്ടിമന്നാടിയാരവർകളുമാണ്. ഇവൎക്കും എന്നെ സഹായിച്ച മറ്റുള്ളവൎക്കും ഞാൻ നന്ദിപൂർവ്വമായ വന്ദനം പറഞ്ഞു കൊള്ളുന്നു.

ഈ തൎജ്ജമക്ക് വളരെ സന്തോഷത്തോടെ സമ്മതം തന്ന മിസ്റ്റർ. എസ്. സത്യനാഥനോടും ഞാൻ വളരെ നന്ദിയുള്ളവനാണ്. അദ്ദേഹത്തിന്റെ ദയകൊണ്ടാണ് എനിക്ക് ഇതിൽ ഗ്രന്ഥകൎത്ത്രിയുടെ ചിത്രം ചേൎപ്പാനും ഇടയായതു്.

*'The Palms'*
*Egmore*
*1st. August* 1899

സി. കൃഷ്ണൻ നായർ.



## ഗ്രന്ഥകൎത്രിയുടെ

# ജീവചരിത്രസംഗ്രഹം.

(o)

ഈ നോവലിൻെറ ഗ്രന്ഥകൎത്രിയായ കൃപ്പാബായി എന്ന സ്ത്രീരത്നം ബോംബായ സംസ്ഥാനത്തിൽ നിന്ന് ആദ്യം ക്രിസ്തുവേദമനുസരിച്ച ഹരി പണ്ഡിതൻ എന്ന ബ്രാഹ്മണൻെറ പത്നിയായ രാധാബായി എന്ന സ്ത്രീയുടെ പതിമൂന്നാമത്തെ സന്താനമായി ക്രി. അ. 1862, ഫിബ്രുവരി മാസം 14-ാംനു- അഹമ്മദ്നഗരത്തിൽ ജനിച്ചു. ജനനാൽ തന്നെ വളരെ ബുദ്ധിയുള്ള ഈ കുട്ടി തൻെറ സഹോദരന്മാരോടൊന്നിച്ച് ഉത്സാഹമായി പഠിക്കുകയും ക്രമേണ അവരെ തോല്പിക്കുകയും ചെയ്തു. അവരോടൊന്നിച്ച് ഒരു പെൺകുട്ടി പഠിച്ചതുകൊണ്ട് അവൎക്കൊരു മുഷിച്ചിലുണ്ടായിരുന്നു എന്ന് 'സഗുണ'യിൽ നിന്നറിയാം. ഈ ബാലികെക്ക് എല്ലാവരേക്കാളും അധികം സ്നേഹം തന്നെ ഒരു സഖിയെപ്പോലെ വിചാരിച്ചുവന്ന വലിയ ജ്യേഷ്ഠനോടായിരുന്നു. ഇവരിരുവരും കൂടി ഓരോ പ്രദേശങ്ങളുടെ ഭംഗിയും മററും കണ്ട് പലപ്പോഴും ആനന്ദിച്ചിരുന്നു. 'സഗുണ' 'കമല' എന്ന പുസ്തകങ്ങളിലുള്ള പ്രകൃതിവൎണ്ണനകൾ മിക്കതും അവയുടെ ഗ്രന്ഥകൎത്രിതന്നെ ബാല്യകാലത്തിൽ കണ്ടിട്ടുള്ള ഓരോ ദിക്കുകളുടെ വൎണ്ണനകളും കമലെക്ക് പ്രകൃതിവിശേഷം കണ്ടു രസിപ്പാൻ . സഹജമായൊരാഗ്രഹമുണ്ടെന്നു പറയുന്നത് ഗ്രന്ഥകൎത്രിയുടെ സ്വന്തം സ്വഭാവവുമാണ്. എന്നാൽ ഈ വിധം സുഖമായി ജ്യേഷ്ഠനോടൊന്നിച്ചിരിപ്പാൻ ഈ ബാലികെക്ക് അധികകാലം കഴിഞ്ഞില്ല. ക്രി. അ. 1868-ൽ ജ്യേഷ്ഠനും ഉടനെ അ

ഷ്ഠനും മരിച്ചു. അതുനിമിത്തം അവളുടെ ശരീരം ക്ഷയിച്ചു വരുവാനും തുടങ്ങി.

ഈ സ്ഥിതിയിൽനിന്നു വല്ല ഭേദമുണ്ടായാലോ എന്നുവെച്ച് ഇവളെ വിദ്യാഭ്യാസത്തിന്നായി സ്ത്രീകൾക്കുള്ള ഒരു മിഷ്യൻ സ്കൂളിലേക്കയച്ചു. അവിടത്തെ സാധാരണ കുട്ടികളോളം കൂടി അറിവുണ്ടായിരിക്കില്ല എന്നുവെച്ച് പരീക്ഷിച്ചു നോക്കിയപ്പോൾ, ഈ കുട്ടിക്ക് എല്ലാവരിലും വെച്ച് പതിന്മടങ്ങ് അറിവുണ്ടെന്നു കണ്ടതിനാൽ, അവിടെ യാതൊരുതരത്തിലും ചേരുവാൻ തരമില്ലാതായി. അതിനാൽ അവൾ സ്വേച്ഛപ്രകാരം പഠിക്കുകയും അപ്പോൾ സുശീലയും ബുദ്ധിശാലിനിയും വൈദ്യത്തിൽ നിപുണയുമായ ഒരു അമേരിക്കക്കാരത്തിയുടെ സ്നേഹം സമ്പാദിക്കുകയും ചെയ്തു. ഈ സംഗതികൊണ്ട് താൻ ഇനി ഏതു പണിയിലാണ് പ്രവേശിക്കേണ്ടതെന്നും തീർച്ചപ്പെട്ടു.

ഇപ്പോൾ വീട്ടുകാരെല്ലാവരും ക്രൂപ്പുബായിയെ ശീമെക്കയച്ചാലൊ എന്നൊരു ആലോചന തുടങ്ങി. എന്നാൽ ക്രൂപ്പുബായിക്ക് അവിടത്തെ തണുപ്പുംമറ്റും സഹിപ്പാനുള്ള ശക്തിയില്ലെന്നു വെച്ച്, അവർ ആ ആലോചന മാററി, അതിന്നു പകരമായി, സ്ത്രീകളെ ചേർക്കുവാൻ തുടങ്ങീട്ടുള്ള മദ്രാശിയിലെ വൈദ്യശാലയിലെക്കയപ്പാനുറച്ചു. ഉടനെ യാതൊരു സഹായവും കൂടാതെ ഈ യുവതി മദ്രാശിക്ക് പുറപ്പെട്ടു. അവിടെച്ചെന്ന്, തന്റെ ഭർത്താവായി വന്ന വിദ്വാന്റെ പിതാവായ റെവറണ്ട്, ടി_ സത്യനാഥന്റെ കുഡുംബത്തിൽ എല്ലാവരാലും സ്നേഹിക്കപ്പെട്ട് സുഖമായി താമസിച്ച് വിദ്യാഭ്യാസം ചെയ്തു. മദ്രാശി വൈദ്യശാലയിൽ ആദ്യം ചേർന്ന സ്ത്രീ ബൊംബായിൽ നിന്നുള്ള ഈ യുവതിയായിരുന്നുപോൽ! താൻ ചേർന്നദിവസം അവിടെയുള്ള വിദ്യാർത്ഥികളെല്ലാം എഴുനീററ് ഹസ്തതാഡനം ചെയ്ത് തന്നെ ആദരിച്ചു എന്ന് 'സജ്ജന'യിൽ പറയുന്നുണ്ട്. ഇവിടെ നിന്ന് ക്രൂപ്പുബായി വളരെ ഉത്സാഹമായി പഠിച്ച് വർഷാന്തര

ത്തിലെ പരീക്ഷയിൽ രസതന്ത്രത്തിലൊഴികെ മറ്റെല്ലാററിലും പ്രഥമസ്ഥാനം വഹിച്ചു് വളരെ സമ്മാനങ്ങൾ വാങ്ങി. ഇത്ര ബുദ്ധിയുള്ള ഒരു ശിഷ്യത്തിയോടു് ഗുരുനാഥന്മാർക്കെല്ലാവർക്കും വളരെ സന്തോഷമുണ്ടായിരുന്നുവെന്നു പറയേണ്ടതില്ലല്ലോ. 'അവൾ ...വലിയൊരു സുശീലയാണു്. വളരെ ബുദ്ധിയും സൌമ്യശീലവും ഉള്ള അവൾ മനഃപൂർവ്വമായി ഉത്സാഹത്തോടെ അദ്ധ്വാനിച്ചിരുന്നു' എന്നു് ആ സ്കൂളിലെ ഹെഡ്മാസ്റ്റർ അഭിപ്രായപ്പെടുകയും ചെയ്തു.

പരീക്ഷ കഴിഞ്ഞപ്പോൾ, ക്രുപ്പബായിക്കു് ശരീരസുഖമില്ലാതായി. അതിനാൽ പഠിപ്പു് നിർത്തേണ്ടിവന്നു; പിന്നെ ആരംഭിപ്പാനും കഴിഞ്ഞില്ല. എന്നാൽ ഈ വിദ്യാർത്ഥിനിയുടെ ബുദ്ധിചാതുര്യം മറെറാരു പ്രകാരത്തിൽ പ്രകാശിച്ചു. അതെങ്ങിനെ എന്നു് ഉടനെ പറയാം.

ഈ സമയത്തായിരുന്നു റെവറണ്ടു് ടി. സത്യനാഥന്റെ പുത്രനായ മിസ്റ്റർ സാമുവൽ സത്യനാഥൻ ശീമയിൽ നിന്നു പരീക്ഷകളെല്ലാം ബഹുമാനത്തോടെ ജയിച്ചു വന്നതു്. ഇദ്ദേഹം പറയുന്ന വർത്തമാനങ്ങളും മറ്റും കേട്ടു രസിച്ചു കൊണ്ടു്, ക്രുപ്പബായി അല്പകാലം സുഖമായി താമസിച്ചു. പിന്നെ ഈ തരുണീതരുണന്മാർ തമ്മിൽ വിവാഹം ചെയ്തു. ചെറുപ്പം മുതല്ക്കുതന്നെ സാഹിത്യത്തിൽ പരിശ്രമിക്കണമെന്നാഗ്രഹിച്ചുകൊണ്ടിരുന്ന നമ്മുടെ ഗ്രന്ഥകർത്ത്രിക്കു് വിവാഹം ചെയ്വാൻ സമ്മതമായതു് വളരെ പ്രയാസത്തോടെയായിരിക്കണം. എന്തുകൊണ്ടെന്നാൽ അവർ താഴെ പറയും പ്രകാരം 'സഗുണ'യിൽ അധിക്ഷേപിക്കുന്നുണ്ടു്. 'ഒരു സ്ത്രീയുടെ ആഗ്രഹസിദ്ധി വിവാഹം ചെയ്തു്...വിശേഷവസ്ത്രങ്ങൾ ധരിച്ചും നിസ്സാരങ്ങളായ ഗൃഹകൃത്യങ്ങൾ ചെയ്തും കാലം കഴിക്കുകയാണെന്നുള്ളതു് എത്ര കഷ്ടമാണു്!'. എന്നാൽ യഥാർത്ഥത്തിൽ ഗൃഹസ്ഥാശ്രമവും സാഹിത്യവും തമ്മിൽ യാതൊരു ശത്രുതയുമില്ലെന്നു് അവർ സ്വാനുഭവം കൊണ്ടു തന്നെ അറിഞ്ഞിട്ടുണ്ടായിരിക്കണം.

വിവാഹം കഴിഞ്ഞ ഉടനെ മിസ്റ്റർ സത്യനാഥനെ നീലഗിരിയിൽ ഒരു സ്കൂൾ മാസ്റ്റർ ആയി നിശ്ചയിച്ചതിനാൽ, അവരിരുവരും നീലഗിരിയിൽ പോയി ഒന്നു രണ്ടു കൊല്ലത്തോളം സുഖമായി താമസിച്ചു. അപ്പോൾ നമ്മുടെ ഗ്രന്ഥകർത്രി സാധാരണ സ്ത്രീകളെപ്പോലെ വൃഥാ കാലക്ഷേപം ചെയ്യാതെ, ചെറിയ പെൺകുട്ടികളെ പഠിപ്പിക്കുക മുതലായ ഓരോ പരോപകാരമായ പ്രവൃത്തികളിൽ ഏർപ്പെടുകയും തന്റെ പ്രഥമലേഖനത്തെ ഒരു വർത്തമാനക്കടലാസിലെക്കു അയക്കയും ചെയ്തു.

1884-ൽ മിസ്റ്റർ സത്യനാഥൻ നീലഗിരിയിൽനിന്നു മാറി; പിന്നെ ഒന്നു രണ്ടു കൊല്ലത്തോളം രാജമന്ദ്രിം കുംഭകോണം മുതലായ ദിക്കുകളിൽ താമസിച്ച്, 1886-ൽ സാമാന്യ പഠിപ്പിന്റെ മേലധ്യക്ഷന്റെ സഹായകനായും പിന്നെ പ്രസിഡൻസി കോളേജിൽ പ്രഫസരായും മദ്രാശിക്കു പോന്നു. ഇപ്പോൾ നമ്മുടെ ഗ്രന്ഥകർത്രി, തന്റെ സ്നേഹിതന്മാരുടേയും ഭർത്താവിന്റേയും ഇടവിടാതെയുള്ള ബുദ്ധിമുട്ടുകൾ കൊണ്ട്, ഒരു കഥാ പുസ്തകം എഴുതുവാനാരംഭിച്ചു. ഇങ്ങിനെ 'സഗുണ*' എന്ന കഥാപുസ്തകം പുറത്തുവന്നു.

കുറച്ചു കാലം കഴിഞ്ഞതിൽ പിന്നെ ഇവർക്കൊരു ശിശുവുണ്ടായി. എന്നാൽ മാതാപിതാക്കന്മാർക്ക് അതിന്മൂലമുള്ള സുഖവും സന്തോഷവും അനുഭവിപ്പാൻ അധികകാലം സാധിച്ചില്ല. കമലയുടെ ശിശുവിന്റെ മരണത്തെപ്പറ്റിയുള്ള വർണ്ണന താൻ തന്നെ സഹിച്ചിട്ടുള്ള ഒരു കഷ്ടാവസ്ഥയുടെ വർണ്ണനയാണ്. ഇതിൽ പിന്നെ നമ്മുടെ ഗ്രന്ഥകർത്രിക്കൊരിക്കലും ദേഹസൌഖ്യം ഉണ്ടായിട്ടില്ല. സ്വരാജ്യത്തു കൊണ്ടുപോയാൽ വല്ല ആശ്വാസവും കിട്ടുമൊ എന്നു വിചാരിച്ച് മിസ്റ്റർ സത്യനാഥൻ തന്റെ പ്രിയപത്നിയെ ബൊംബായിലേക്കു കൊണ്ടുപോയി.

* ഇതിനെ മിസ്റ്റർ ജോസഫ് മൂളിയിൽ തർജ്ജമ ചെയ്തിട്ടുണ്ടെന്നറിയുന്നു.

ഈ യാത്ര കൊണ്ടുള്ള ക്ഷീണത്താൽ ദീനം അധികരിച്ചു. അതുകൊണ്ട് ഇവർ ഉടനെ മടങ്ങി. പിന്നെ മദ്രാശി ജനറൽ ആസ്പത്രിയിൽ നിന്ന് ചികിത്സയും തുടങ്ങി.

'ശോകമെന്നതു വരുന്നേരമുത്ത കൂട്ടത്തോടെ' എന്ന വചനത്തിൻെറ സത്യം നമ്മുടെ ഗ്രന്ഥകർത്രിയെ സംബന്ധിച്ചേടത്തോളം പിറേറ കൊല്ലം വെട്ടപ്പായി ഉദ്ധീകരിച്ചു. ഇപ്പോൾ ഭർത്താവിൻെറ മാതാപിതാക്കന്മാരും മററു ചില ബന്ധുക്കളും മരിച്ചു. ഇതുകൊണ്ടുള്ള കഠിന വ്യസനത്തിൻെറ മൂർച്ച കുറപ്പാനോ എന്നു തോന്നുമാറ്, ഇവർ അനദ്ധ്യായം കൂടാതെ ഓരോന്ന് എഴുതിയിരുന്നു. കമലനും ഇപ്രകാരം ചെയ്തിരുന്നുവെന്ന് പറയുന്നുണ്ടല്ലൊ. ഈ ഇടവിടാതെയുള്ള ശ്രമത്തിൻെറ പ്രഥമഫലം തൻെറ ശ്വശുരൻ ക്രിസ്തുമതത്തിൽ ചേർന്നതിനെപ്പററിയുള്ള ഒരു ലേഖനമായിരുന്നു. പിന്നെ 'കമല' എന്ന കഥാ പുസ്തകവും ആരംഭിക്കപ്പെട്ടു. ഈ കഥ മുഴുമിക്കുംവരെ താൻ ഇരുന്നില്ലെങ്കിലൊ എന്നുള്ള ഭയം നിമിത്തം ഗ്രന്ഥകർത്രി ഇതിനെ വളരെ ബദ്ധപ്പെട്ട് എഴുതിത്തീർത്തു. അതിൽ കുറെ ഭാഗങ്ങളെല്ലാം താൻ ദീനത്തിൽ കിടക്കുമ്പോൾ ഭർത്താവിനെക്കൊണ്ട്, പറഞ്ഞു കൊടുത്ത് എഴുതിപ്പിച്ചതാണെത്രെ!

1893—1894 എന്നീ വർഷങ്ങളിൽ ഇവർ ദീനത്തിന് വല്ല ആശ്വാസമുണ്ടാവുമെന്ന് വെച്ച് നീലഗിരിയിലേക്കുപോയി. എന്നാൽ യാതൊരു ഗുണവും കിട്ടാഞ്ഞതിനാൽ, മദ്രാശിക്കു തന്നെ മടങ്ങിപ്പോന്നു. അവിടെവെച്ച് ആഗസ്റ്റ 8-ാംനു-സ്വർഗ്ഗാരോഹണവും ചെയ്തു.



# കമല.

## ൧-ാം അദ്ധ്യായം.

'നീലക്കാറണികുന്തളംനിറുകയിൽകെട്ടീട്ടുകസ്തൂരിയും
നല്ലംനല്ലുവിൾമാലമാലമണിയുംപൂത്താലിയുംതാലിയും
ബാലപ്പൂങ്കൊടിമാരിതൊക്കെയുമണിഞ്ഞാലോലകോലാഹലം
മാലേയന്നണയുംതിരക്കമവിടെക്കണ്ടേൻകണ്ണാരെന്നിയെ' *

ഇന്ത്യാരാജ്യം കേവലം സ്വൎഗ്ഗമെന്നു പറഞ്ഞുകൂടാ എങ്കിലും അതിമനോഹരങ്ങളും മാഹാത്മ്യമുള്ളവയും ആയ അനേകം സ്ഥലങ്ങൾ അവിടെ ഉണ്ടെന്നതു നിൎവ്വിവാദമാണ്. ദക്ഷിണഖണ്ഡത്തിൽ† ചേൎന്നതും ഗോദാവരി ഉത്ഭവിക്കുന്നതുമായ നാസികയിലെ‡ മലപ്രദേശം ഇപ്രകാരമുള്ളവയിലൊന്നാകുന്നു. ഇവിടത്തെ ദേശസ്ഥിതി അതി ഗൌരവമുള്ളതായും മനോഹരമായും നതോന്നതമായും ഉള്ളതാണ്. മേല്ക്കുമേൽ ഉയൎന്നു കാണാവുന്ന മലകളിൽ ചിലവ പച്ചനിറമുള്ളവയും മറ്റു ചിലവ നിരാനന്ദപ്രദങ്ങളും ശൂന്യങ്ങളും വൎഷകാലത്തിൽ മലഞ്ചോലകൾ ഒഴുകിച്ചാടുന്ന ഗുഹകളോടുകൂടിയ തടപ്രദേശമുള്ളവയും ആകുന്നു. കാഴ്ചക്കതിമനോഹരമായ പശ്ചിമഘട്ടത്തിലെ ശൈലശൃംഖലകളിൽനിന്ന് അധികം ദൂരത്തിലല്ലാതെയാകുന്നു പുണ്യസ്ഥലമായ ശിവഗംഗ എന്ന പട്ടണം.

---

* പൂരപ്രബന്ധം—വെണ്മണിനമ്പൂരിപ്പാട്. † ഡെക്കാൻ. ‡ നാസിക് എന്ന പട്ടണം.

സമയം സന്ധ്യയാണ്. സൂര്യാസ്തമനത്താൽ പ്രശോഭിതമായ മേഘസമൂഹം മായാജാലംകണക്കെ പുരോഭാഗത്തു വളരെ ദൂരം മഖിളിയെന്നു തോന്നപ്പെടുന്നതായ വിസ്തീർണ്ണഭൂമിയെ മൂടികിടക്കുന്നു. ഒരുവശം മൂപ്പേറിയവയും അതിസ്ഥൂലം കരുതാസ്ഥീർന്നവയും പഴക്കേറിയവയും ആയ അനേകം തരുജാലങ്ങളും ശിലാശൈലങ്ങളും ഉണ്ട്. മറേവശം ശൃംഗശിഖരങ്ങൾ, തോരണശൃംഗങ്ങൾ, രവിരശ്മികളാൽ പ്രശോഭിതങ്ങളായി മിന്നുന്ന ജലാശയങ്ങൾ, അസ്തമനാർക്കപ്രഭയാൽ സ്പർശിക്കപ്പെടുന്ന ജീർണ്ണഗൃഹങ്ങൾ മുതലായവയുള്ള ശിവഗംഗാപട്ടണം, ദൃഷ്ടിക്കെത്താവുന്നേടത്തോളം വിസ്തീർണ്ണമായി കാണുന്നുണ്ട്. സമീപത്തെ ഒരു കുന്നിന്മേലുള്ള വൃക്ഷനിരകൾ ആഗതരവിമണ്ഡലത്തെ തടുത്തു നിർത്തുവാൻ ശ്രമിക്കുന്നുണ്ടോ എന്നു തോന്നും. അസ്തമനാർക്കന്റെ രക്തവർണ്ണം അവയിൽ എങ്ങും പരന്നിട്ടുണ്ട്. ഈ പ്രഭയിൽ വൃക്ഷസമൂഹമദ്ധ്യേ ചെറിയ ഒരു ബാലികയെ വ്യക്തമായി കാണുന്നുണ്ട്. അവൾ ബ്രാഹ്മണസന്യാസിപുത്രിയായ കമലയാണ്. അവൾ ആയാസഭാവത്തോടെ മുഖം കൈകൊണ്ടു താങ്ങി, ശൈലാഗ്രത്തിങ്കലെ ജീർണ്ണിച്ച ക്ഷേത്രത്തിന്നരികെ, വിസ്തീർണ്ണമായും പച്ചനിറമായും ഉള്ള താഴത്തെ മൈതാനം കണ്ട് വിസ്മയിച്ചു നില്ക്കുന്നുവോ എന്നു തോന്നും. കുറെക്കഴിഞ്ഞതിൽപിന്നെ അവൾ ദീർഘശ്വാസത്തോടെ 'അച്ഛനെയെങ്ങും കാണ്മാനില്ല. അയ്യോ! അച്ഛൻ എപ്പോൾ വരും?' എന്നിപ്രകാരം പറയുന്ന ശബ്ദം കേൾക്കുന്നു. ദേവാലയത്തിലെ വലുതായ ബിംബം അവളെത്തന്നെ തുറിച്ചു നോക്കുന്നപോലെ കാണപ്പെടുന്നു. വൃക്ഷങ്ങൾ കാററുകൊണ്ടിളകുന്നതുകണ്ടാൽ സന്താപംകൊണ്ടോ എന്നു തോന്നിപ്പോകും. സാധുകുട്ടി! അവളുടെ വിചാരങ്ങളെ ആർക്കു വർണ്ണിക്കാം. അവളോടു വൃദ്ധയായ മുത്തശ്ശി കോപിച്ചു മുഷിഞ്ഞിരിക്കുന്നു. അവളെ ആ കോപാഗ്നിയിൽനിന്നു രക്ഷിപ്പാൻ അച്ഛൻ അവിടെ ഇല്ല. അതേ ഹേതുവാൽ സമീപവാ

സികളായ പൂശാരികൾ തമ്മിൽ തമ്മിൽ ക്ഷേത്രദ്രവ്യത്തെപ്പറ്റി കലഹിക്കുന്നതിനെ നിന്ദ ചെയ്വാനും യാതൊരുത്തനും അവിടെ ഇല്ല. അപ്പൻ വരുംവഴി അവൾക്കു നല്ല നിശ്ചയമുണ്ട്. അവൾ പലേ തവണകളിലും അപ്പനോടൊരുമിച്ചു പട്ടണത്തിൽനിന്നു കസ്തൂരികളും ധാന്യങ്ങളും വാങ്ങി, പച്ചനിറമായി നില്ക്കുന്ന വിളകളുള്ളവയും അവയുടെ ഇടയിൽക്കൂടി സൂര്യരശ്മികളാൽ പ്രകാശിച്ചുകൊണ്ടിരിക്കുന്ന വെള്ളത്തോടുകൂടിയവയും ആയ വയലുകളിൽക്കൂടി, സന്ധ്യയിൽ മടങ്ങി വന്നിട്ടുണ്ട്. അപ്രകാരമുള്ള സമയങ്ങളിലെല്ലാം അതിലൂടെനിന്നു തന്നെ അവൾ, സ്വന്തം കുന്ന് ഇരുട്ടിൽ വിയന്നാക്കത്തോളം ഉയർന്നു നില്ക്കുന്നതിനെ കണ്ടറികയും അപ്പന്റെ പുറത്തിരുന്നു കൈകളാൽ കഴുത്തിൽ മുറുകെപ്പിടിച്ചു, വൃക്ഷങ്ങളിൽ രക്തവർണ്ണം അപ്പോഴും ഉണ്ടായിരിക്കുമോ, തന്റെ സ്നേഹിതനും കളിക്കൂട്ടുകാരുമായ മാരുതപോതം അപ്പോഴും അവിടെ ഉണ്ടായിരിക്കുമോ, കോപശീലയെങ്കിലും നല്ലവളായ മുത്തശ്ശിയും അവിടെ ഉണ്ടായിരിക്കുമോ, എന്നിപ്രകാരം വിചാരിച്ചു മേൽഭാഗത്തേക്കു നോക്കുമ്പോൾ, നാലുഭാഗവും അന്ധകാരത്തിൽ മുങ്ങിയിരിക്കെ, വൃക്ഷങ്ങളിൽ രക്തവർണ്ണ പ്രഭയെക്കണ്ട് ആനന്ദവതിയായി ഭവിക്കുകയുംചെയ്യും. അവൾ തനിക്കു പ്രിയമുള്ള ഒരു ശോഭയെ കാണുമ്പോൾ, സ്നേഹിതൻ പറഞ്ഞപ്രകാരം കാത്തിരിക്കുന്നതുകൊണ്ട് ഒരുത്തനുണ്ടാകുന്ന സന്തോഷംപോലെയുള്ള സന്തോഷത്തോടെ, കൈകൊട്ടി അപ്പന്റെ ശിരസ്സോടു തലയണച്ചുറങ്ങും. ഹാ, പിൻകാലങ്ങളിൽ ഇവയെ അവൾ എത്ര പ്രാവശ്യം ഓർത്തിട്ടുണ്ടായിരിക്കാം! എത്ര പ്രാവശ്യം പണ്ടത്തെപ്പോലെ ശിരസ്സു വെച്ചു ഭാവിയെക്കുറിച്ചു, നിരാലോചനയായി ഗാഢനിദ്ര ചെയ്വാൻ അവൾ ആഗ്രഹിച്ചിട്ടുണ്ടായിരിക്കാം! ഒരു ബാലിക അധികനേരം അപ്പനെ കാത്തു നില്ക്കേണ്ടിവന്നില്ല. അപ്പൻ വയലിൽക്കൂടി വരുന്നതു കണ്ട ഉടൻ അവൾ വേഗത്തിൽ ഇറങ്ങി വന്ന് അരികത്തേക്കു ചെന്നു. അപ്പൻ മകളെ

എടുത്തു തോളിൽ വെക്കുകയും അപ്പോൾ അവൾ പ്രേമാനുസരണം അദ്ദേഹത്തിന്റെ ശിരസ്സു തലോടി ഗൽഗദസ്വരത്തിലിപ്രകാരം പറയുകയുംചെയ്തു. 'മൂന്നു ദിവസം—അച്ഛാ!_ മൂന്നുദിവസം അച്ഛനെ കാത്തു നിന്നിട്ടും അച്ഛൻ വന്നില്ലല്ലൊ. നേരം ഇരുട്ടായിരുന്നു. ക്ഷേത്രത്തിലെ ബിംബം എന്നെത്തന്നെ നോക്കിക്കൊണ്ടിരുന്നപോലെ തോന്നിയിരുന്നു. നത്തു് ശബ്ദിച്ചിരുന്നു. ഞാൻ തന്നെ നിന്നു'.

'മിണ്ടാതിരിക്കു_ ഇതാ വീട്ടിലെത്തിപ്പോയല്ലൊ'.

ഒരു ഭവനം വൃക്ഷജാലങ്ങളാൽ മറെക്കപ്പെട്ടതും ഗോമയം കൊണ്ടു വൃത്തിയായി മിഴുകിയിരുന്ന ഒരു വ്രാന്തയോടുകൂടിയതും ആയ ഒരു കുടിലാകുന്നു. മുൻഭാഗത്തിലൊരു തുളസിത്തറയും മറെറാരു വശം അതി ധവളങ്ങളായ ജലപാത്രങ്ങളാൽ ചുററപ്പെട്ടിരിക്കുന്ന ഒരു ജലാശയവും ഉണ്ടു്. അച്ഛനും മകളും വീട്ടിൽ കടന്നപ്പോഴേക്കും വൃദ്ധയായ സ്ത്രീ നീരസഭാവത്തോടിങ്ങിനെ പറഞ്ഞു:—'നീ ചെയ്തിരുന്നതെന്തെന്നു് എനിക്കു മനസ്സിലായി. അമ്പടി! തെണ്ടി! അച്ഛൻ വരുന്നുണ്ടെന്നു മനസ്സിലായി അല്ലേ?'

അച്ഛൻ മന്ദഹാസംചെയ്തു. പുത്രി പിതാവിന്റെ തോൾകൊണ്ടു മുഖം മറച്ചു. പിന്നെ അദ്ദേഹം പ്രേമത്തോടെ ഇപ്രകാരം ചോദിച്ചു. 'ഇവൾ ചീത്തക്കുട്ടിയൊ?'

വൃദ്ധാ—'നിങ്ങൾകാരണം അവൾ വേണ്ടേടത്തോളം വഷളായി. കഷ്ടം! ഒരു പുത്രനേക്കാളല്ലെ നിങ്ങളവളെ ലാളിക്കുന്നതു്?'.

ഇങ്ങിനെ പറഞ്ഞു് ആ വൃദ്ധ ഭക്ഷണം കൊണ്ടുവരുവാൻ അകത്തേക്കുപോയി. കമലയുടെ പിതാവപ്പോൾ സ്നാനത്തിന്നായി ജലാശയത്തിലേക്കു ഗമിച്ചു. അച്ഛൻ വരുന്നവരേയും അവൾ വളരെ സ്നേഹത്തോടെ കാത്തുനിന്നു. പിന്നെ ഇരുവരുംകൂടി ഇലവെച്ചു സന്തോഷമായി ഭക്ഷണം കഴിച്ചു.

ഒരു ഭവനത്തിന്റെ ഇരുപ്പിടമായ കുന്നു് പുണ്യസ്ഥ

ലമെന്നു കീൎത്തിപ്പെട്ട വലിയൊരു ശൈലത്തിന്റെ ഒരു അംശമാണ്. ഇതിന്റെ ചുററുമുള്ള ദേശങ്ങൾ കാഴ്ചക്കു മനോഹരങ്ങളാണെങ്കിലും അവിടം വളരെ ശൂന്യമായും നിരാനന്ദപ്രദമായും ഉള്ളതാകുന്നു. എല്ലാ ഉപശൈലങ്ങളിലും ഓരോ ക്ഷേത്രമുണ്ടു്. ഒരു ഉപശൈലത്തിന്മേലുള്ളത് വളരെ പഴക്കം ചെന്നതാകുന്നു. വൃക്ഷങ്ങൾ ഉയരമുള്ളവയല്ല. ഭവനങ്ങൾ, സമീപത്തെ ദേവാലയത്തിൽനിന്നു ജീൎണ്ണിച്ചുപോയ സാധനങ്ങൾകൊണ്ടു കെട്ടപ്പെട്ടവയും കാഴ്ചയിൽ കുടിലുകളേക്കാൾ മോശമായവയും ആകുന്നു. മലഞ്ചോലകൾ ഒഴുകിച്ചാടി നിറയുന്നതായ പൊയ്കയിലെ സ്ഫടികസങ്കാശജലം കല്പടവു പൊട്ടിച്ചു് ജലപ്രവാഹം കുന്നിന്മെ ഊക്കോടെ ഒലിക്കുന്നു. അതിശക്തിയോടെ വീശുന്ന മാരുതൻ, ക്ഷേത്രത്തിന്റെ ചുററും അതിശബ്ദത്തോടെ അടിച്ചു്, ഒഴിഞ്ഞ വഴികളിൽകൂടെ ഒഴിഞ്ഞുപോകയും പിന്നെ വൃക്ഷശാഖകളിൽ പിടിപെട്ടു് അവയെ ഭയങ്കരമാംവണ്ണം കലുക്കി നഗ്നങ്ങളും നിരാനന്ദപ്രദങ്ങളുമായ ശിലാശൈലങ്ങളിൽകൂടി വീശി, നദീരവത്തോടെ അത്ഭുതമാംവണ്ണം ചേൎന്നു് സന്താപങ്കൊണ്ടെന്നപോലെ ശബ്ദിക്കുകയും ചെയ്യുന്നു. അവിടെ, ശിലാമയങ്ങളായ പാൎശ്വങ്ങളാൽ, ഇപ്പോൾ വരണ്ടുപോയതെങ്കിലും മുമ്പ് പ്രവഹിച്ചിരുന്ന ഒരു നദിയുടെ തടമെന്നു കാണിക്കുന്നതായ ഒരു ഗുഹയുണ്ടു്. ഇതിന്റെ സമീപത്താകുന്നു കുമലയുടെഭവനം. മററുഭവനങ്ങൾ വൃക്ഷസമൂഹങ്ങളാൽ വേൎപെടുക്കപ്പെട്ടു് അങ്ങുമിങ്ങും ചിന്നിച്ചിതറിക്കിടക്കുന്നു. അവിടെ അതിശബ്ദത്തോടെ കാററടിക്കുന്നതിനാൽ പകലാവട്ടെ രാത്രിയാവട്ടെ ആൎക്കും ഏകാന്തത തോന്നുകയില്ല. ക്ഷേത്രങ്ങൾ, ശോഭിതങ്ങളായ ശൃംഗശിഖരങ്ങൾ, കൽനടകൾ, മണ്ഡപങ്ങൾ മുതലായവകളാൽ നിറഞ്ഞിരിക്കുന്ന ഒരു പ്രധാനശൈലത്തിലേക്കു പട്ടണത്തിൽനിന്നു് ഒരു പന്ഥാവുണ്ടു്. ദൂരത്തിൽനിന്നു ചെണ്ട, മദ്ദളം, കടമണി, വീണ എന്നിവയുടെ നാദങ്ങൾ സദാ കാററിൽ അലച്ചുകൊണ്ടിരുന്നു.

സന്ന്യാസിയുടെ ഏകസന്താനമായ കമലെക്ക് അവളുടെ അച്ഛനോട് വളരെ സ്ഥായിയുണ്ടായിരുന്നു. തന്റെ ബാല്യകാലത്തിൽ തന്നെ തന്റെ മാതാവ് കാലധൎമ്മം പ്രാപിച്ചതിനാൽ കമലെക്ക് അമ്മയെപ്പറ്റി അധികം ഓൎമ്മ ഉണ്ടായിരുന്നില്ല. വിശാല നയനങ്ങളും രൂപലാവണ്യവുമുള്ള ഒരു ഉയൎന്ന സ്ത്രീരത്നത്തെ അവൾ പലപ്പോഴും സ്വപ്നത്തിൽ കണ്ടിരുന്നു. തന്നെ ഓരോരോ ഓമനപ്പേരുകൾ വിളിച്ചു ലാളിച്ചിരുന്നതായ ഏതൊരു കാലവും അവൾക്ക് ഓൎമ്മയുണ്ടായിരുന്നു. എന്നാൽ ആ കാലം വളരെ മുമ്പാണെന്നു തോന്നി. മാതാവിന്റെ നയനാകൃതിയല്ലാതെ യാതൊന്നും വ്യക്തമായി അവൾ ഓൎത്തിരുന്നില്ല താനും. വളരെ പ്രാവശ്യം ആ നയനങ്ങളുടെ പ്രഭ അവൾ സ്വപ്നത്തിൽ ദൎശിക്കയും നക്ഷത്ര ശോഭയാൽ മനോഹരങ്ങളായ ചില രാത്രികളിൽ അവൾ അതിനെ ചിലപ്പോൾ ഓൎമ്മിക്കയും ചെയ്തിരുന്നു. അപ്പോഴെല്ലാം തന്റെ സമീപം സ്നേഹമുള്ളവരാരൊ ഉള്ളപോലെ തോന്നുന്നതുകൊണ്ട് അവൾ പരമാനന്ദമായി ഗാഢനിദ്ര ചെയ്യുകയും പതിവായിരുന്നു.

ഇതുവരെ കമലയുടെ ദിനചൎയ്യത്തിൽ വിശേഷവിധിയായിട്ടൊന്നും ഉണ്ടായിരുന്നില്ല. ദിനംപ്രതി അരുണോദയ സമയത്തിൽ സമീപക്ഷേത്രത്തിൽ നിന്നു സംഗീതം, മധുരമണിനാദം, ബ്രാഹ്മണരുടെ പ്രാൎത്ഥനാശബ്ദം, പൂജാരിമാരുടെ മന്ത്രധ്വനി, അവ്യക്തമായി കേൾക്കാവുന്ന പട്ടണവാസികളുടെ സംസാരം മുതലായവകളെ കേൾക്കാമായിരുന്നു. പക്ഷിനിവഹങ്ങളുടെ മധുരസംഗീതം കേൾപ്പാൻ കമലെക്ക് വളരെ താല്പൎയ്യമുണ്ടായിരുന്നു. എന്നാൽ, മനസ്സിലായില്ലെന്നാലും മനസ്സിൽ ഭക്തി വൎദ്ധിപ്പിക്കുന്ന ബ്രാഹ്മണരുടെ വേദോച്ചാരണങ്ങളെപ്പോലെ അവൾ അതിനെ ഇഷ്ടപ്പെട്ടില്ല. ഈ വിധം ശബ്ദങ്ങളാൽ നിദ്രയിൽനിന്ന് ഉണൎത്തപ്പെടുന്ന കമല, ഈ ജന്മത്തിൽ സൎവ്വവിധ നന്മകൾക്കും കാരണഭൂതനായ ദൈവത്തെ ആരാധനചെയ്വാൻ ഉടനെ ഒരുമ്പെടും. വീട്ടിന്റെ സമീപം കനകമാലികളെ മേച്ചിരുന്ന രുദ്ര

ബാലികമാരോട് കമലെക്കു വളരെ സ്ഥായിയുണ്ടായിരുന്നു. അവർ പ്രവൃത്തിക്കേണ്ടുന്ന ഓരൊ ഗൃഹകൃത്യങ്ങളിൽ അവർ അവളെ പലപ്പോഴും വളരെ സന്തോഷത്തോടെ സഹായിച്ചിരുന്നു. അവരായിരുന്നു ഓരോരൊ ലോകവർത്തമാനങ്ങളെപ്പററി വാസ്തവത്തിലധികം വർണ്ണിച്ചു കമലയുടെ മനസ്സിൽ മൂഢവിശ്വാസം ഉണ്ടാക്കിയിരുന്നത്. എന്നാൽ തന്റെ പിതാവിനെപ്പോലെ കമലയുടെ ശുശ്രൂഷക്കു മററാരും പാത്രമായിരുന്നില്ല. അപ്പന്റെ ജലപാത്രത്തിൽ ജലം നിറെക്കുക, ഭക്ഷണത്തിന്നിലവെക്കുക, തുളസിത്തടത്തിൽ നീർ വീഴ്ത്തുക, മുതലായി പറഞ്ഞ മററുവല്ല ഗൃഹവേലകളും ഒരുക്കുക ഇവയായിരുന്നു അവളുടെ നിത്യത്തൊഴിലുകൾ. എന്നാൽ എതുവിധമെങ്കിലും അവൾ ദിവസന്തോറും അധികസമയം വൃക്ഷച്ഛായകളാൽ മറെക്കപ്പെട്ട ക്ഷേത്രദ്വാരത്തിലിരിക്കുന്ന വിദ്വാനും സന്യാസിയുമായ തന്റെ പിതാവിന്റെ സമീപം ചെന്നിരുന്ന്, ആദ്ദേഹത്തിന്റെ സംഭാഷണം ശ്രദ്ധവെച്ചു കേട്ടിരുന്നു. ഇപ്രകാരം വളൎന്നു വന്നതിനാൽ കമല സമപ്രായമായ ബാലികകളെപ്പോലല്ലാതെ, വളരെ ഒതുക്കം, ലജ്ജ, നിഷ്കാപട്യം ഇത്യാദി ഗുണങ്ങളുള്ളവളായ്തീൎന്നു.

ഇപ്രകാരം ഏകരീതിയിൽ ദിനംപ്രതി കഴിച്ചുവന്ന ജീവകാലം, ഇടെക്കിടെയുള്ള പട്ടണപ്രവേശത്താലല്ലാതെ, മററൊരു സംഗതിയാൽകൂടി വ്യത്യാസപ്പെട്ടു. സമീപ ക്ഷേത്രത്തിലെ പ്രധാനഭഗവതിക്ക് ബ്രഹ്മാനന്ദസൂചകമായി കഴിച്ചു വന്ന ഉത്സവമായിരുന്നു അത്. ഉത്സവദിവസം പ്രഭാതസമയം അനേകം ബാലികമാർ വിശേഷവസ്ത്രധാരിണികളായി വൃദ്ധകളായ സുമംഗലികളോടും വിധവകളോടുംകൂടി ഉപശൈലത്തിലേക്കു കേറിവന്നു. ആ ദിവസം ദശവൎഷത്തിലൊരിക്കൽ മാത്രം കൊണ്ടാടുന്നതായ അഞ്ജനാദേവിയുടെ മഹോത്സവമായിരുന്നു. ദേവാലയം ചുററും പന്തലുകൾ കെട്ടപ്പെട്ടിരുന്നു. പട്ടണംവരെക്കും വഴിയിൽ മുഴുവനും രാത്രിയിൽ മണ്ഡപങ്ങളും ഉണ്ടായിരുന്നു. ക്ഷേത്രത്തിൽനിന്നു സംഗീതം അതിഘോഷമായി ആരംഭിച്ചു.

അതു കഴിഞ്ഞതിൽപിന്നെ പാണ്ടിവാദ്യനാദം കാററിൽ എങ്ങും അലച്ചുതുടങ്ങി. മാരുതൻ ആ ദിവസം, വളരെ ആശ്ചര്യമായി സാധാരണയിലധികം ശക്തിയോടെ, മലപ്രദേശത്തിലേക്ക് അഭിമുഖനായി വീശി. ഈ ദിവസം, സന്തോഷാബ്ധിയിൽ മുങ്ങിപ്പൊങ്ങുന്ന അനേകം ജനങ്ങളാൽ, സാധാരണ വിജനമായുള്ള ഈ സ്ഥലം, ജനപൂർണ്ണമായി കാണുവാൻ വളരെ രസമുണ്ടായിരുന്നു.

ഈ ഉത്സവം ആ ദേശത്തെ മാത്രം സംബന്ധിച്ചുള്ളതാകയാൽ വളരെ പ്രാധാന്യമുള്ളതായിരുന്നില്ല എന്നു വരികിലും പട്ടണത്തിലെ സ്ത്രീകൾ അതിനെ ബഹു ഭക്തിയോടെ ആദരിച്ചു വന്നിരുന്നു. വായു, മേഘം, സൂര്യൻ ഇവരുടെമേൽ അധികാരമുള്ള ദേവിയെ സന്തുഷ്ടയാക്കാതെ യാതൊന്നും ശുഭമായി വരില്ലെന്നായിരുന്നു അവരുടെ വിശ്വാസം. ജനങ്ങൾ നദീസ്നാനം കഴിഞ്ഞ് അവരവരുടെ ജലപാത്രത്തിൽ തീർത്ഥം നിറച്ചു. കന്യകമാർ, പുഷ്പങ്ങൾ, ധാന്യങ്ങൾ, കുങ്കുമം മുതലായവയെ നടെക്കൽ വെച്ച്, കാരുണ്യകാംക്ഷിണികളായി മൌനത്തോടെ പ്രാർത്ഥനചെയ്തു. ശംഖം വിളിച്ചു വളരെ വിലക്ഷണമായി വേപ്പുമരത്തിന്റെ ചുററും നൃത്തംചെയ്യുന്നതു കണ്ടു ചിരിച്ചുംകൊണ്ടു നില്ക്കുന്ന കാണികളോടു പല വിദ്യകളും കാണിച്ചു, കാശു വാങ്ങിയിരുന്ന യാചകന്മാരും അവിടെ ഉണ്ടായിരുന്നു. ഒരു കയ്യിൽ ലേശം പ്രവൃത്തി വിശേഷമില്ലാത്ത ഒരു സംഗീതസാധനം വെച്ചു കഴിയുന്നേടത്തോളം ശബ്ദം ജനിപ്പിച്ചും മറേറതിൽ ഒരു ചെമ്പുപാത്രമെടുത്തും അനേകം വൈരാഗിമാരും ഗോസ്സായിമാരും അതിദൂരത്തിലല്ലാതെ നിന്നിരുന്നു. അന്ധകാരമയമായ ശ്രീകോവിലിൽ അതി ഗംഭീരന്മാരായ പൂശാരിമാർ, നെററിയിൽ വലിയ സിന്ദൂരക്കുറിതൊട്ടു നിന്നിരുന്നു. ദേവിയുടെ തിരുമുമ്പിൽ അനേകം സ്ത്രീപുരുഷന്മാർ കുമ്പിടുകയും നമസ്കരിക്കുകയും ചെയ്തിരുന്നു. ആ അന്ധകാരത്തിൽനിന്ന് ഓരോ ദ്വാരങ്ങളിൽ കൂടി അങ്ങുമിങ്ങും ക

ണ്ടിരുന്ന ദീപജ്വാലങ്ങൾ എല്ലാററിന്നും ആകപ്പാടെ ഒരു ഗൌരവം നല്കി.

കമല, എന്തുചെയ്യേണ്ടു എന്നറിയാതെ, ലജ്ജിച്ചു സ്വന്തഗൃഹത്തിന്നരികെ നിന്നു. സ്വന്തമെന്നു കരുതിയിരുന്ന ഒരു ക്ഷേത്രത്തിൽ ഇത്ര പുരുഷാരം കണ്ടതു് അവളുടെ കണ്ണിന്നു പുത്തരിയായിരുന്നു. അന്യദേശങ്ങളിലെ ഉത്സവങ്ങൾ കണ്ടിട്ടുള്ള കമല, ഒരു ഉത്സവത്തിൽ തനിക്കു പ്രാധാന്യമുണ്ടാകുമെന്നായിരുന്നു വിചാരിച്ചിരുന്നതു്. എന്തെന്നാൽ ഇവിടെ പ്രധാനപ്പെട്ടവൻ അവളുടെ പിതാവായിരുന്നില്ലേ? വിശേഷവസ്ത്രങ്ങൾ ധരിച്ചു്, അവൾ പുറത്തിറങ്ങിയപ്പോൾ, തനിക്കു പ്രത്യേകമായി ഒരു യോഗ്യതയുണ്ടെന്നു് അവൾക്കുതന്നെ തോന്നി. എന്നാൽ സവയസ്സുകളായ ഒരു കൂട്ടം ബാലികമാർ തന്നെത്തന്നെ അത്ഭുതത്തോടെ നോക്കുന്നതു കണ്ടപ്പോൾ, അവൾ വല്ലാതെ ലജ്ജിച്ചു. അവൾ വല്ലടിക്കലും ഒളിച്ചുപൊയ്ക്കളയുവാൻ കൂടി ശ്രമിക്കുമായിരുന്നു. എന്നാൽ അവർ നാലുഭാഗവും ചുററിനിന്നു് അവളോടോരോ ചോദ്യം ചെയ്തിരുന്നതുകൊണ്ടുമാത്രം അതില്ലാതെ കഴിഞ്ഞുകൂടി. അവർ കമലയുടെ ആഭരണവസ്ത്രാദികളെ നോക്കി അവളുടെ മനോവികാരങ്ങളെക്കുറിച്ചുപോലും കൂട്ടാക്കാതെ ഓരോ അഭിപ്രായങ്ങൾ പറഞ്ഞുതുടങ്ങി. ഇതുകൂടാതെ, ‘നീ എവിടേ താമസിക്കുന്നു?’ ‘നീ എവിടേനിന്നു വരുന്നു?’ ‘നിശ്ചയമായും നീ സന്യാസിയുടെ മകളല്ല’ ‘ജനനം മുതൽതന്നെ നീ ഇവിടെയാണൊ വളൎന്നുവന്നതു്?’ ‘ഇതു് എന്തൊരു വിശേഷവസ്ത്രമാണു്?’ എന്നിപ്രകാരം അവൾ നാലു ഭാഗത്തുനിന്നും ഓരോ ചോദ്യങ്ങളും കേട്ടുതുടങ്ങി.

സാധുവായ കമല ഇത്ര അധികം ജനങ്ങളുടെ ശ്രദ്ധക്കു പാത്രമായി വന്നതുകൊണ്ടു് വളരെ ഭ്രമിച്ചു പരവശയായി, നയനങ്ങളിൽ ജലം നിറച്ചുകൊണ്ടു് നാലു ഭാഗവും നോക്കിത്തുടങ്ങി. അപ്പോൾ ദയാശീലയും മററുള്ളവരേക്കാൾ കുറച്ചധികം പ്രായം ചെന്നവളുമായ ഒരു ബാലിക അവളെ അവിടെനിന്നു കൊണ്ടു

പോയി, മററവരോടിപ്രകാരം ചോദിച്ചു:—'നിങ്ങൾ ഇവളെ ഭയപ്പെടുത്തുന്നു എന്നറിയുന്നില്ലേ?'

ഒരുത്തി—'നിൻെറ അച്ഛനോടുകൂടി നീ പട്ടണത്തിൽ താമസിപ്പാൻ വരുന്നു എന്നു് കേട്ടതു ശരിയൊ?'

കമല—'എന്തൊ— നിശ്ചയമില്ല. അച്ഛനൊന്നും പറഞ്ഞില്ല.'

കുറച്ചു് പ്രായംചെന്നൊരുത്തി—(ആനിമീലനത്തോടെ) 'അച്ഛനൊ! ആ കിഴവൻ നിൻെറ അച്ഛനല്ല നിശ്ചയംതന്നെ. പക്ഷെ അയാൾക്കു് നിന്നെ വല്ല ദിക്കിൽനിന്നും കിട്ടിയതായിരിക്കും.'

ഇതു കേട്ടപ്പോൾ കമലയുടെ നയനങ്ങൾ വീണ്ടും കണ്ണീർകൊണ്ടു നിറഞ്ഞു.

കമല—(കോപിച്ചു്, ഗൽഗദത്തോടെ) 'അദ്ദേഹം എൻെറ അച്ഛനാണു്, ആൎക്കും അല്ലെന്നു്. പറയുവാൻ കഴികയില്ല'.

“നിൻെറ അമ്മ എവിടെ?”

കമല—'അമ്മയൊ! എനിക്കു് അമ്മയില്ല. ഒരു മുത്തശ്ശിയുണ്ടു്'.

എല്ലാവരുംകൂടി—'ഹാ! ഹാ! ഹാ! ആ കൂന്നു നരച്ചതു് നിൻെറ മുത്തശ്ശിയെന്നൊ പറയുന്നതു്? അതു് ആർ സമ്മതിക്കും? ഞങ്ങൾക്കു് എല്ലാം നല്ലവണ്ണം അറിയാം, ഗണേശൻെറ മുത്തശ്ശിയാണതു്'.

കമലയുടെ ഗർവ്വം ശമിച്ചു എന്നുമാത്രമല്ല മററു ബാലികമാർ വീണ്ടും പരിഹാസം തുടങ്ങിയതിനാൽ അവൾ വല്ലാതെ പരിഭ്രമിച്ചു പരവശയായ്ത്തീൎന്നു. എന്നാൽ ഇക്കുറിയുംകൂടി ആദ്യമൊരിക്കൽ കൂട്ടിക്കൊണ്ടുപോയ ബാലിക അവളെ സഹായിപ്പാൻ വന്നു് ഇപ്രകാരം പറഞ്ഞു. 'ഒന്നുംകൂട്ടാക്കണ്ട. നിനക്കു നിശ്ചയമില്ല എല്ലാവരും നിന്നോടു് അവരെ മുത്തശ്ശി എന്നു വിളിപ്പാൻ പറഞ്ഞു എന്നല്ലാതെ അതു് നിൻെറ മുത്തശ്ശിയല്ല'.

കമല— (വേഗത്തിൽ) 'എന്നാൽ എന്റെ ശാമുടെ മുത്തശ്ശിയായിരിക്കും' ഇപ്രകാരം പറഞ്ഞ അവൾ ഒരു വിധം ദുഃഖം ഒഴിച്ചു.

ഇതിന്മൂലം പരിഹാസം മുമ്പിലത്തേക്കാൾ കലശലായി; എങ്കിലും എല്ലാം വേഗം ശമിച്ചു. എന്തുകൊണ്ടെന്നാൽ കുറച്ചു ഉയന്ന ഒരു ബാലിക നീരസത്തോടെ നാലു പുറവും നോക്കി അവരെ ഇങ്ങിനെ ശകാരിച്ചു 'എന്തു വിഡ്ഢികളാണ് ചിരിപ്പാൻ? അവൾക്കൊന്നും അറിഞ്ഞുകൂടെന്ന് അറിയില്ലെ? (കമലയുടെ തോളിൽ കൈവെച്ചു മൃദുസ്വരത്തോടെ) 'കഴുത്തിൽ അണിഞ്ഞിരിക്കുന്ന ഒരു മുത്തുമാല എവിടെനിന്നു കിട്ടി? ഇതു നല്ല മുത്തുതന്നെയല്ലെ?'

കമലക്കുണ്ടായിരുന്ന ആഭരണം ഇതൊന്നുമാത്രമായിരുന്നു. അവളുടെ അച്ഛൻ ഇതു കെട്ടുവാൻ സമ്മതിച്ചതു, അതിന്റെ വിലയെപ്പററി കുറച്ചുപോലും ആലോചന ചെയ്യാതെ കണ്ടായിരുന്നു.

എല്ലാവരുംകൂടി— (മുത്തുമാല പിടിച്ചു) 'ഹോ! ഹോ! മുത്തോ! ഇതെല്ലാം നല്ല മുത്താണെന്നോ?'

കമല—(കാശിയുടെ അടുത്തുനിന്നു) ഇത് എന്റെ കഴുത്തിൽ എല്ലായ്പോഴുമുള്ളതാണ്. അതോടുകൂടിയാണ് ഞാൻ ജനിച്ചതെന്നു വിചാരിക്കുന്നു. അതാണ് ഞാൻ ഇതിനെക്കൊണ്ടെല്ലായ്പോഴും കളിക്കുന്നത്. (ആശ്ചര്യഭാവത്തോടെ) അതാ അവിടെ ഒരു അപ്പനേയും അമ്മയേയും മക്കളേയും കണ്ടുവോ?' ഇങ്ങിനെ പറഞ്ഞു അവൾ ചിരിച്ചു.

മററുള്ളവരും ചിരിച്ചു കമലയേയും കാശിയേയും തനിയെ വിട്ടുപോയി. കാശി, തന്നെ വന്നുകാണ്മാൻ കമലയെക്കൊണ്ടു വാഗ്ദത്തം ചെയ്യിച്ചതിൽ പിന്നെ ഇങ്ങിനെ പറഞ്ഞു 'അച്ഛനോടു പറയു: 'രാമകൃഷ്ണപണ്ഡിതരുടെ പുത്രി എന്റെ സഖിയെന്ന്' എന്നാൽ അദ്ദേഹം നിന്നെ അങ്ങട്ടു കൊണ്ടുവരും. അ

ദ്ദേഹം എന്റെ അച്ഛനെ അറിയും.' കമല ഇതുകേട്ടു സന്തുഷ്ടമാനസയായി, കാശിയുടെ മുഖത്തു അനുസരണ സൂചകങ്ങളായ നയനങ്ങളാൽ ദൎശിച്ചപ്പോൾ കാശി ആ ചെറിയ ബാലികയെ ആലിംഗനം ചെയ്യാതിരിപ്പാൻ പ്രാപ്തയായില്ല

പ്രദക്ഷിണസമയമായി. ബാലികമാരെല്ലാവരും ദേവിയെ പുഷ്പാഞ്ജലി ചെയ്തു് തീൎത്ഥം സേവിച്ചതിൽപിന്നെ, വിഭൂതി നെററിയിൽ ധരിച്ചു. ഈ ക്രിയകളെല്ലാം വളരെ കൃത്യമായി ചെയ്യുന്നതിൽ അവരുടെ മേലന്വേഷണം ചെയ്തിരുന്നതു കാശിയായിരുന്നു. അവൾ പോകുമ്പോൾ പുഷ്പം വാങ്ങി കമലയുടെ മുടിയിൽ ചൂടിച്ചു അവളെ വാദത്തത്തെപ്പററി ഓൎമ്മപ്പെടുത്തി.

സൂൎയ്യൻ മൈതാനത്തിലും കുന്നിന്മേലും അത്യുഗ്രമായി പ്രകാശിച്ചു. കാററൊതുങ്ങി. പ്രഭാതോത്സവം കഴിഞ്ഞു. ഉത്സവത്തെക്കുറിച്ചും അതിസ്നേഹത്തോടെ തന്നെ ക്ഷണിച്ച സഖിയെപ്പററിയും അച്ഛനോടു വൎണ്ണിപ്പാനായി കമല വീട്ടിലേക്കു മടങ്ങി.

## ൨-ാം അദ്ധ്യായം.

'ഭാരതാന്തരത്തിലിളകീടിന ഘോഷമെല്ലാം
നാരായണാ! പെരിയ വിസ്മയമോൎത്തു കണ്ടാൽ
പൂരിപ്പതിന്നിതരമിതിനോടു സാമ്യം
ഗൌരീസ്വയംവരമഹോത്സവമേവനൂനം'

'കാലേ തസ്മിൻ കലാനായകമധുരമുഖീ കോമളീ ചന്ദ്രികേവ
നാലോലാ കല്പജാലൈരഴകൊടു ചമയിപ്പിച്ചു ധന്യാംകുമാരീം
ചൊവ്വോടീ പുഷ്പപുഷ്പാഞ്ജലിമപി വിധിവൽസാദരം കാരയിത്വാ
കാലം പാൎത്തങ്ങിരുന്നു കലിതരുചിമുദാമംഗലസ്ത്രീകദംബം'*

കൃഷ്ണപണ്ഡിതരുടെ തോട്ടത്തിലെ കിണററിന്റെ ചുററുമുള്ള കല്പടവുകളിൽ ഒരു കൂട്ടം യുവതിമാർ ജലപാത്രങ്ങൾ വെച്ചു്

* ഭാഷാനൈഷധചമ്പു.

ഇടെക്കിടെ 'കളകള' എന്നു പൊട്ടിച്ചിരിച്ചുംകൊണ്ടു് അതിരസമായി എന്തോ സംസാരിച്ചിരുന്നു. ഓരോരുത്തൎക്കുള്ള അത്യതിശയം ഒതുക്കിക്കൊണ്ടായിരുന്നു അവർ സംഭാഷിച്ചിരുന്നതെന്നു് ഏവരും അവരുടെ ആംഗ്യങ്ങളാൽ മനസ്സിലാകുമായിരുന്നു. ദൂരെനിന്നു് കൈയിൽ ജലപാത്രവും വെച്ചുകൊണ്ടു വരുന്ന ഒരു ഉയൎന്ന ബാലികയെ കണ്ടിട്ടു് എല്ലാവരും കൂടി 'വരു,വരു, ഭാഗീരഥി! നീ കൂടി വന്നാലെ ഏഴു തികയുള്ളു' എന്നു് ഉച്ചത്തിൽ പറഞ്ഞു.

ഒരുത്തി— (കള്ളക്കണ്ണിട്ടു്) "ചന്ദ്രരാജാവിന്റെ പുത്രിമാരായ ഏഴു സഹോദരിമാർ നക്ഷത്രങ്ങളിലില്ലേ? ഇപ്പോൾ നാം ഏഴു പേരുണ്ടു്".

മറെറാരുത്തി— (ചിരിച്ചു്) 'നിൎഭാഗ്യവതികളായ ഏഴു മൂധേവികളാണു്, അല്ലെങ്കിൽ ഏഴു പിശാചികളാണു്. എന്തു! ഈശ്വരനുംകൂടി സപ്തസംഖ്യയിൽ ഭയമുണ്ടു്. എന്നിട്ടല്ലേ എട്ടാമതായി അൎജ്ജുനനെ സൃഷ്ടിച്ചതു്?.'

ശാസ്ത്രിയുടെ മകൾ— 'മതി, മതി, നിന്റെ പണ്ഡിതമൂഢത്വം. അൎജ്ജുനൻ, വരുണൻ, ഇവരെക്കുറിച്ചു നീ എന്തറിയും?'

നിഷേധിക്കപ്പെട്ട ഹരിണി— 'ഞാൻ എല്ലാം അറിയും. ഒരു ജനസംഘം മുമ്പാകെ ഇന്നലെ രാത്രി വീട്ടിൽ വെച്ചു പുരാണപാരായണമുണ്ടായിരുന്നു. ആട്ടെ, സന്യാസി പുത്രിയായ കമലയെ നിങ്ങളാരും കണ്ടിട്ടില്ലേ? വീട്ടിൽ രാമകൃഷ്ണപണ്ഡിതരുടെ മകൾ, കാശി, അവളെ കൂട്ടിക്കൊണ്ടു വന്നിരുന്നു'.

മറെറാരുത്തി— (ഹാസ്യഗാംഭീൎയ്യഭാവങ്ങളോടെ) 'ഇപ്പോൾ കമല കാശിയുടെ വലിയ സഖിയാണല്ലേ? എല്ലാടത്തും കാട്ടുവാനായി അവൾ കമലയെക്കൊണ്ടു പോകുന്നുണ്ടു്"

തടിച്ചു കള്ളിയായ ഗംഗി— (അസൂയയോടെ) 'ഇന്നലെ രാത്രി അമ്മെക്കു ഭ്രാന്തായിരുന്നു. അവളെ ലാളിച്ചു മുടിയിൽ പുഷ്പം ചൂടിച്ച വിധം കണ്ടപ്പോൾ എനിക്കു് വളരെ ദേഷ്യം വന്നു. രാത്രി മുഴുവനും 'കമലെക്കു് അമ്മയില്ല, അവൾ എത്ര പാ

ള്ളവൾ!' എന്നും മററും പറയുകയായിരുന്നു. 'അവളുടെ മാതാവായിരിപ്പാൻകൂടി അവൾക്ക് അനുഗ്രഹമുണ്ടെന്നു തോന്നുന്നു'.

മററുള്ളവർ — (ഒന്നാസ്ഥിരിച്ചു) 'ഹാ! ഹാ! ഭൃത്യമാതാവായിരിപ്പാനായിരിക്കാം. നിണക്ക് ഒരു സഹോദരനില്ലേ? എവിടെയാണ് പഠിക്കുന്നത്? അതുതന്നെയാണ് സാരം'.

ഗംഗി — 'അവൾ എന്റെ സഹോദരനെന്നൊ! എന്തു! ഒരു ദിവസമെങ്കിലും വീട്ടിൽ താമസിപ്പാൻ അവളെ ഞാൻ സമ്മതിക്കുമൊ? സൌന്ദര്യമൊ! കമലെക്കു സൌന്ദര്യമോ! അവൾ വല്ലതെ ഭിക്ഷുവാണ്, വിഡ്ഢി! നാണം കണ്ടാൽ അവൾ മനുഷ്യരുടെ ഇടയിലല്ല വളൎന്നു വന്നതെന്നു തോന്നും'.

ഭാഗീരഥി — 'കാലം പകുതിയും വനവാസമായിക്കഴിക്കുന്ന ഒരാളുടെ പുത്രി ഇതിൽപുറമെന്തായിരിക്കും? അവൾ ഇപ്രകാരമായത് എനിക്കൊരത്ഭുതമല്ല. എന്റെ അച്ഛൻ ആ വൃദ്ധനെക്കുറിച്ച് എപ്പോഴും പറയാറുണ്ട്. സാധു! ഒരു കാലം അയാൾ ധനികനായിരുന്നുപോലും; ആൎക്കറിയാം?'

ഗംഗി — (തലകുലുക്കിക്കൊണ്ടു) 'അതിൽ ഒരു വാക്കും സത്യമല്ല'

ഗംഗി ഇങ്ങിനെ പറഞ്ഞ് ജലസമ്പൂൎണ്ണമായ കുംഭം കക്ഷിൽ വെച്ചു വീട്ടിലേക്കു മടങ്ങി. മററുള്ളവർ ഇവളുടെ ക്രോധം കണ്ടു മതിമറന്നു ചിരിച്ചു. പിന്നെ എല്ലാവരും പാത്രമെടുത്ത് പണ്ടു കാണാത്തവരെന്നപോലെ, നിശ്ശബ്ദമായി അവരവരുടെ ഭവനത്തിലേക്കും തിരിച്ചു.

* * * *

നേരം സന്ധ്യയായിരുന്നു. ഇത്, നാലുഭാഗവും അന്ധകാരത്തിൽ മുങ്ങിയിരിക്കെ, സൂൎയ്യരശ്മികൾ വിട്ടു പോകുന്നതിലുള്ള വ്യസനത്തോടെ ശൈലാഗ്രത്തിൽ ചുററി നില്ക്കുന്നുവോ എന്നു തോന്നുന്ന മലപ്രദേശങ്ങളിൽ സാധാരണയുള്ള സന്ധ്യാകാലങ്ങളിലൊന്നായിരുന്നു. അംബരമാൎഗ്ഗത്തിൽ നക്ഷത്രജാലങ്ങൾ അവിടവിടെ കാണപ്പെട്ടിരുന്നു. കമല മരക്കൂട്ടങ്ങളുടെ ഇടയിൽ ഏകയായിനിന്നു പശ്ചിമഭാഗത്തേക്കുനോക്കി. വെറും മൊട്ടപ്പാ

റകളും മൺനിറമായ കല്ലുകളും ഇരുട്ടധികമാകുംതോറും ക്രമേണ ക്രമേണയായി എങ്ങിനേയോ വലുതായി വരുന്നപോലെ തോന്നപ്പെട്ടു. വൃക്ഷങ്ങളുടെ ചലനം മൂഢവിശ്വാസംകൊണ്ടു് നിറഞ്ഞ കമലയുടെ മനസ്സിന്നു ശാകിനികളായി തോന്നി. നിഷ്കളങ്കയായ ആ ബാലിക എല്ലാ വൃക്ഷങ്ങളിലും ഓരോ നിവാസികൾ ഉണ്ടെന്നു ശങ്കിച്ചു. സാധാരണയായി ധൈൎയ്യമുള്ളവളാണെങ്കിലും സ്വന്തഗൃഹത്തിൽനിന്നു മുമ്പൊരിക്കലും ഇത്ര ദൂരം പോയിട്ടില്ലാത്തതിനാൽ, കമല ജനശൂന്യമായ നാലുപുറവും നോക്കിയപ്പോൾ വിഗതധൈൎയ്യയായി, ഭയാക്രാന്തയായി.

കമലയുടെ ഭവനത്തിൽ മൂന്നു് അതിഥികൾ വന്നിരുന്നു. അവരിൽ ഒന്നായ ഒരു സ്ത്രീ കമലയെ അവളുടെ അച്ഛൻ എവിടെ എന്നു് അന്വേഷിച്ചുവരുവാൻ പറഞ്ഞയച്ചു. അവൾ വളരെ സൂക്ഷ്മത്തോടെ 'കല്ലും മുള്ളുകളും കടന്നു' അച്ഛൻ ഏതുവഴിയിൽക്കൂടി വരുന്നുണ്ടെന്നു് അവരോടു് ഒരു ഇടയൻ പറഞ്ഞുവോ, ആ വഴിയായ അവളുടെ മുമ്പിൽ സവിസ്താരമായിക്കിടന്നിരുന്ന മലവാരത്തിലേക്കു് ഉറ്റു എത്തുന്നേടത്തോളം നോക്കി 'അച്ഛാ! അച്ഛാ!' എന്നു വിളിച്ചു. പ്രദേശമെല്ലാം ക്രമേണ അധികം ശൂന്യമായും ഭയങ്കരമായും തോന്നുവാൻ തുടങ്ങിയതുകൊണ്ടു് കമല മടങ്ങുവാൻ ആരംഭിച്ചു. അപ്പോഴേക്ക പെട്ടെന്നു് കീഴ്ഭാഗത്തെ അന്ധകാരപ്രദേശത്തിൽനിന്നു് ഒരു മനുഷ്യൻ പുറത്തേക്ക വന്നു. ഇയ്യാൾ മലയുടെ ചെരുവിൽക്കൂടി കേറി വന്നു്, പെട്ടെന്നു് കമലയെ കണ്ടപ്പോൾ, വല്ലാതെ അത്ഭുതപ്പെട്ടു. അല്പനേരം അവളെത്തന്നെ നോക്കി നിന്നതിന്റെ ശേഷം, ആ പുരുഷൻ മറന്നപോലെ എന്തോ ചില സംഗതികൾ ഓൎമ്മിക്കുവാൻ ശ്രമിക്കുന്നപോലെ കുറെ നേരം നിശ്ചലനായിരുന്നു. കമലയും അയാൾ പറയുന്നതെന്തെന്നറിവാനായി മൌനം ധരിച്ചു. എന്നാൽ അയാൾ യാതൊന്നും പറയാതിരുന്നതുകൊണ്ടു് അവൾ ഇങ്ങിനെ പറഞ്ഞു: 'ഞാൻ അച്ഛനെ തിരയുവാനായിട്ടാണ് വന്നതു്. നേരം വൈകുന്നു, നിങ്ങൾ അദ്ദേഹത്തെ കണ്ടുവോ?'.

'നിന്റെ അച്ഛനോ? നീ ആരാണ്? ഞാൻ ദൂരദേശത്തിൽ നിന്നു മരുന്നു് പറിച്ചുകൊണ്ടു ഇവിടെ വന്നതാണ്. താഴത്ത് ആരേയും കണ്ടില്ല. എന്നാൽ ഭയപ്പെടേണ്ട, ഒരു സമയം ഞാൻ നിന്റെ അച്ഛനെ അറിയുമായിരിക്കും. പറയൂ; അദ്ദേഹം ആരാണ്'.

കമല— 'എന്റെ അച്ഛൻ സന്ന്യാസിയാണ്'. ഞങ്ങളുടെ താമസം ഇവിടെയാണ്''.

'നിസ്സംശയമായും നാരായണ സന്ന്യാസിയെ ഞാനറിയും. അദ്ദേഹത്തിന്റെ ഗൃഹത്തിലേക്കു വഴികാണിക്കു. പക്ഷേ, ഇപ്പോൾ അവർ അവിടെ വന്നിരിക്കും. ഭയപ്പെടേണ്ട, ഞാൻ അദ്ദേഹത്തിന്റെ സ്നേഹിതനാണ്''.

കമല ശങ്കകൊണ്ടു കുറെ നേരം യാതൊന്നും സംസാരിച്ചില്ലെങ്കിലും അയാളുടെ പൌരുഷസൂചകമായ മുഖവും തന്നെ നോക്കിയിരുന്ന മോഹനാക്ഷികളും അവളിൽ ധൈര്യം ജനിപ്പിച്ചു. അതിന്മൂലം 'വരു' എന്നു മാത്രം പറഞ്ഞ് അവൾ മുമ്പിലും അയാൾ പിന്നാലേയും നടന്നു.

അവർ കുടിലിൽ എത്തിയപ്പോൾ, കമലയുടെ അച്ഛൻ അവിടെ ഉണ്ടായിരുന്നു.

കമല— (അച്ഛന്റെ അടുക്കെ ഓടിച്ചെന്ന്) 'ആരൊ അച്ഛനേ ചോദിക്കുന്നു. അയാൾ പുറത്തുണ്ട്. വന്നവരെല്ലാം എവിടെ? ഞാൻ അച്ഛനേ വളരേ തിരഞ്ഞു; എന്നിട്ടും കണ്ടില്ല. ഞാൻ ഇടിവെട്ടിയ മരത്തിന്റെ അടുത്തുവെച്ചാണ് പുറത്തു നില്ക്കുന്ന ആ ആളെ കണ്ടത്'.

കമലയുടെ അച്ഛൻ — 'നീ അത്ര ദൂരം പോകരുതായിരുന്നു. ഞാൻ വന്നവരേ കണ്ടു. പുത്തനായി വന്നിട്ടുള്ളതാരാണ്? നോക്കട്ടെ'. ഇപ്രകാരം പറഞ്ഞ ആ വൃദ്ധൻ പുറത്തേക്കു ചെന്നു.

ആദ്യം കമലയുടെ അച്ഛൻ ഇത്ര വൃദ്ധനെന്നവിധം കാണപ്പെടുവാൻ എന്തു കാരണം? പുറത്തു നിന്നിരുന്ന ആ പുരുഷനു

കണ്ടനിമിഷം അദ്ദേഹത്തിന്നു ഇപ്രകാരം ഒരു മാററമുണ്ടാകുവാനെന്തുകാരണം? ഇപ്പോൾ മുഖത്തെ പ്രസന്നതയും സന്തോഷസൂചകങ്ങളായ നയനങ്ങളും അദ്ദേഹത്തിന്നു ഒരു നിമിഷം മുമ്പുണ്ടായിരുന്ന സ്ഥിതിയിൽനിന്നു വളരെ വ്യത്യാസപ്പെടുത്തി. സന്ധ്യാശോഭ ക്രമേണ ക്രമേണ കുറഞ്ഞുതുടങ്ങിയിരുന്നു എങ്കിലും സ്നേഹിതാവലോകനത്താൽ അത്യന്തം ആഹ്ലാദചിത്തനായ ആ പുരുഷന്റെ മുഖം സന്ന്യാസിക്കു നല്ലവണ്ണം കാണത്തക്ക വെളിച്ചം ധാരാളമുണ്ടായിരുന്നു. ഈ വൃദ്ധസന്ന്യാസി സമീപം നിന്നിരുന്ന ഒരു വൃക്ഷത്തെപ്പിടിച്ച് ആ യുവാവിനെ നോക്കി ഒരു നിമിഷം നിന്നു. അവസാനം 'കഷ്ടം! ഇപ്പോൾ എന്തിനായിട്ടു വന്നു?' എന്ന് വൈമുഖ്യത്തോടെ പറഞ്ഞപ്പോഴെക്കും അയാൾക്കു മുഖപ്രസാദവും ഇല്ലാതായി.

യുവാവ്— 'മിണ്ടരുതേ, ആ വൃക്ഷക്കൂട്ടത്തിലേക്കു പോകാം. അതു നിങ്ങളുടെ പ്രിയപ്പെട്ട പുത്രിയല്ലേ?'

സന്ന്യാസി അയാൾ പറഞ്ഞതിൽ അശ്രദ്ധനായി, ദീനനായി, 'കാലം വളരെ വൈകിപ്പോയി, എന്തു ചെയ്യും?' എന്നിപ്രകാരം വിചാരിച്ചു.

'അപ്പനെന്താണിത്ര സങ്കടം? അയാൾ എന്തുചെയ്തിരിക്കും?' എന്നിപ്രകാരം ആലോചിച്ച് കമല മുമ്പിലേക്കു ചെന്ന് അപ്പന്റെ സമീപം നിന്നു. എന്നാൽ അദ്ദേഹം 'അകത്തുപോ, സന്ധ്യാനേരത്ത് തന്നെ നടക്കരുത്.' എന്നു കോപഭാവത്തിൽ പറഞ്ഞ് അവളെ തിരികെ അയച്ചു.

കമലയുടെ പിതാവ് കുറേ കഴിഞ്ഞതില്പിന്നെ മടങ്ങിവന്നു. ഒരുമിച്ചു പുറത്തായി വന്ന ആ യുവാവുണ്ടായിരുന്നില്ല. കമല പാചകപ്രവൃത്തിയും കണ്ടുകൊണ്ട് അടുപ്പിന്നരികെ മുത്തശ്ശിയോടൊന്നിച്ചിരിക്കയായിരുന്നു. അവളുടെ അപ്പൻ മടങ്ങിവന്ന ഉടനെ തന്റെ പുത്രിയെ പുറത്തേക്കുകൂട്ടിക്കൊണ്ടുപോയി ഉമ്മറത്തെ തിണ്ണമേൽ ഇരുന്നു. അപ്പോൾ നേരം രാത്രിയായി

രുന്നു. മേൽഭാഗത്തിൽ നക്ഷത്രങ്ങൾ പ്രഭയോടെ ശോഭിച്ചിരുന്നു. പുരോഭാഗത്തുള്ള വൃക്ഷസമൂഹങ്ങളുടെ ഇടയിൽ കൂടി ചന്ദ്രിക അവ്യക്തമായി പ്രകാശിച്ചിരുന്നു. മലഞ്ചോല അതി ഭയങ്കരമായ ശബ്ദത്തോടെ ഒഴുകിയിരുന്നു. ആ വൃദ്ധൻ, മടിയിൽ തലയും വെച്ച് മുഖത്തുനോക്കിക്കിടന്നിരുന്ന മകളെ തലോടി, തന്റെ മനസ്സിലെ സ്വകാൎയ്യം ദീനസ്വരത്തിൽ ഇപ്രകാരം പറഞ്ഞു. 'നിന്റെ വിവാഹം അടുത്തു. എന്തുചെയ്യാം! ഞാൻ വിചാരിച്ചാൽ നിവൃത്തിയില്ല. കുറെക്കാലമായി തീൎച്ചയാക്കീട്ട്. നിന്നെ കാണ്മാനായിട്ടാണ് ഇവർ വന്നിരുന്നത്. എനിക്ക് വളരെ വിരോധമുണ്ടായിരുന്നുവെങ്കിലും ഇപ്പോഴെല്ലാം തീൎന്നു. നിന്റെ ഭൎത്താവിന്റെ അപ്പൻ ഞാൻ നല്ലവണ്ണം അറിയുന്ന ഒരു പണ്ഡിതനാണ്. അദ്ദേഹത്തിന്റെ ഭാൎയ്യയാണ് ഇവിടെ വന്നിരുന്നത്. തൃപ്തിയായില്ലേ? കുട്ടി!'

തന്റെ വിവാഹത്തിനു കാലം വളരെ വൈകി എന്നും മറ്റും പറഞ്ഞ് മുത്തശ്ശി പലപ്പോഴും പിറുപിറുക്കാറുള്ളതുകൊണ്ടും കളിയായി തന്റെ അപ്പൻ 'ശരിയാണ് ഇവൾ വളരെ വെളിമുട്ടിക്കുന്നു. ഇവളെ വേഗം അയക്കണം' എന്നിങ്ങിനെ പറയാറുള്ളതുകൊണ്ടും കമലക്ക് വിവാഹകാൎയ്യം അറിവുണ്ടാകാതിരുന്നില്ല.

ആയുഷ്കാലത്തിൽ അതി ഭാഗ്യദിവസമായിരിക്കും വിവാഹദിവസമെന്നായിരുന്നു കമലയുടെ വിചാരം. എന്നാൽ അവളുടെ പിതാവ് വിവാഹകാൎയ്യത്തെപ്പററി പറഞ്ഞപ്പോൾ ഇപ്രകാരം ദീനനായും ദുഃഖിതനായും കാണപ്പെട്ടതിന്നെന്തുകാരണം? 'ഞാൻ വിചാരിച്ചാൽ നിവൃത്തിയില്ല. ഇപ്രകാരമായിരുന്നാൽ നന്നായിരുന്നു. നീ മററുള്ള ബാലികകളെപ്പോലെ പോയി അന്യാധീനം പണിചെയ്തു ഭക്ഷണം സമ്പാദിക്കണം' എന്നിങ്ങിനെ അദ്ദേഹം പറവാനെന്തുകാരണം? പണിയോ! പണിചെയ്യാനെന്തു പ്രയാസം? അവൾക്ക് സ്വന്തഗൃഹത്തിലും പണിയില്ലേ? പാചകപ്രവൃത്തി അവൾക്ക് ശീലമില്ലേ? ഇപ്പോഴും കൂടി

പ്പണി എടുത്തു പരിചയിക്കുന്നില്ലേ? ഈ ചെറിയ ബാലിക നേത്രങ്ങൾ ആശ്ചര്യത്തോടെ തുറന്ന്, പിതാവിനെ നോക്കി ഇപ്രകാരം പറഞ്ഞു. 'ശരി, അച്ഛ! എനിക്കു പ്രവൃത്തി ചെയ്വാൻ ശീലമുണ്ടല്ലോ അതു വിചാരിച്ചു വ്യസനിക്കരുതേ!'

അദ്ദേഹം മകളുടെ നോട്ടത്തിൽനിന്നു തെറ്റിപ്പോകുവാൻ ശ്രമിച്ച് 'അങ്ങിനെ നോക്കരുതേ' എന്നു പറഞ്ഞു. പുത്രി തന്നെ പ്രത്യേകിച്ചു നോക്കുന്ന സമയങ്ങളിലൊക്കെയും അവളോടി പ്രകാരം പറയുന്നത് അദ്ദേഹത്തിന്ന് ഒരു ചട്ടമായിരുന്നു. തന്റെ നോട്ടത്താൽ അച്ഛന്നു സുഖക്കേടുണ്ടാവാൻ സംഗതിയെന്തെന്നാലോചിച്ച് കമല അതിശയിച്ചു. എന്നാൽ ആ വൃദ്ധൻ മകളെ തലോടി അവൾ നല്ല കുട്ടിയാണെന്നും എവിടെപ്പോയാലും തനിക്കു മാനം നേടാതിരിക്കില്ലെന്നും മാത്രം പറഞ്ഞു.

പിറേറദിവസം വിവാഹത്തിനുള്ള ഒരുക്കങ്ങൾ തുടങ്ങി. കമലയുടെ ശത്രു, അവളെപ്പററി വിരോധം പറഞ്ഞിരുന്ന ഗംഗിയുടെ അമ്മയായിരുന്നു. കമല വലരപ്പോഴും ചെന്നു കണ്ടിരുന്ന അവളുടെ സഖിയായ കാശിക്ക് തന്റെ സഖിയെ ഗംഗിയുടെ കുഡുംബത്തിലേക്കു വിവാഹം ചെയ്തുകൊടുപ്പാൻ അശേഷം സമ്മതമുണ്ടായിരുന്നില്ല. ഈ വിവാഹം മുടക്കേണ്ടതിന്ന് കഴിയുന്ന യത്നം ചെയ്വാൻ അവളുടെ പിതാവിനോട് അപേക്ഷിപ്പാനും അവൾ ഒരുക്കമായിരുന്നു. എന്നാൽ ഈ സംഗതി വളരെ മുമ്പുതന്നെ തീർച്ചയാക്കിയിരുന്നതുകൊണ്ട്, ഇപ്പോൾ ചെന്ന് അതിൽ എതിർപ്പെടുവാൻ കാലം വൈകി എന്നു വിചാരിച്ച് അവൾ യാതൊന്നും ചെയ്തില്ല.

കന്യകമാൎക്ക് പ്രധാനമായതും അവർ അത്യന്തം ആഗ്രഹത്തോടുകൂടെ കാത്തുകൊണ്ടിരിക്കുന്നതുമായ ആ സ്വയംവര ദിവസം അടുത്തുപോയി. വിവാഹമെന്ന സംഗതിയുടെ സ്വഭാവമൊന്നുമറിയാതെ, വിവാഹദിവസത്തെ ഒരു ഉത്സവമെന്നു മാത്രം കരുതുന്ന ബാലികമാൎക്ക്, ആ ദിവസത്തിന്റെ തിരക്കിലും ഘോഷ

ത്തിലും ഒരു പ്രത്യേകതാല്പൎയ്യമുണ്ട്. അതുകൊണ്ട് കമലയുടെ വിവാഹത്തിന്നു ചെയ്തിരുന്ന ഒരുക്കങ്ങൾ യാതൊന്നും അവൾക്ക് അസാധാരണമായി തോന്നിയില്ല. പ്രധാനദിവസത്തിന്റെ തലേദിവസം വൈകുന്നേരമായി. പകൽ മുഴുവനും വളരെ തിരക്കുണ്ടായിരുന്നു. എല്ലാവരുടെ ശ്രദ്ധെക്കും പാത്രമായിരുന്ന കമല, ഒരു വിധം പ്രയാസപ്പെട്ടു പുറത്തേക്കുവന്നു. അവൾക്ക് ഇപ്പോൾ വിഷാദം തോന്നിയതൊരത്ഭുതമല്ലായിരുന്നു. കഴിഞ്ഞ കുറച്ചു ദിവസങ്ങളിലെ ഇടവിടാതെയുള്ള തിരക്ക് അവളുടെ മനോവികാരങ്ങളിൽ ഒരു മാററമുണ്ടാക്കിയിരുന്നതിന്നു പുറമേ, തന്റെ ജീവകാലത്തിൽ വരുവാൻ പോകുന്ന വ്യത്യാസത്തെപ്പററി അവൾക്ക് അസാധാരണമായി ഓരോ ശങ്കകളും ഉണ്ടായിരുന്നു. അവളുടെ ശ്വശ്രുവാകുവാൻപോകുന്ന സ്ത്രീ പലപ്പോഴും വീട്ടിൽവന്ന് പലപ്രാവശ്യവും അവളെ സൂക്ഷ്മക്കുറവിന്നും അറിവില്ലായ്മെക്കും ശകാരിച്ചിട്ടുണ്ടായിരുന്നു. ആ സ്ത്രീ കമലെക്ക് കേവലം അപരിചിതയായിരുന്നു എന്നുതന്നെ പറയാം. എന്നാൽ തന്നെ ഒന്നിൽ അധികം പ്രാവശ്യം തന്റെ ഭാവികാലത്തിലെ ഭവനത്തിലേക്ക് ആ വൃദ്ധ കൂട്ടിക്കൊണ്ടുപോയിട്ടുണ്ടായിരുന്നതിനാൽ, അവിടേ പുത്രഭാൎയ്യയായി താൻ ഇരിക്കേണ്ടുന്ന സ്ഥിതി അവൾക്കു മുൻകൂറായി അറിവുണ്ടായിരുന്നു. കമലയെ ഇപ്പോൾ എല്ലാവരും ചമയിപ്പിച്ച് വളരെ പ്രധാനമായി കരുതിയിരുന്നു എങ്കിലും അവൾക്ക് വളരെ കുണ്ഠിതം തോന്നി. അന്നു നാമിത്തം അവൾ ജീൎണ്ണിച്ച ദേവാലയത്തിന്റെ സമീപം ചുററിക്കൊണ്ടിരുന്നു. അപ്പോൾ പുരോഭാഗത്തെ ജലാശയത്തിലെ സ്ഫടികതുല്യമായ ജലത്തിന്റെ കാഴ്ചയും സമീപത്തെ മലഞ്ചോല ഒഴുകുമ്പോഴും പക്ഷികൾ പറക്കുമ്പോഴും ഉണ്ടാകുന്ന ഇമ്പശബ്ദങ്ങളുടെ കേൾവിയും അവളുടെ കണ്ണിണയിൽ കണ്ണീർ നിറച്ചു. എവിടെപ്പോയാലും അവൾക്കു വളരെ കുണ്ഠിതവും അസൌഖ്യവും തോന്നി. ഉടനെ വിട്ടുപോകേണ്ടതായ ചെറിയഭവനത്തോട് അവൾക്ക് അപ്പോഴത്തെപ്പോലെ വേറെ എപ്പോഴെങ്കിലും സ്നേഹം തോന്നിട്ടുണ്ടായിരു

ന്നില്ല. സകല സമയവും ശഠിക്കുന്ന വൃദ്ധയിൽക്കൂടി അവൾക്കിപ്പോൾ പുത്രതായൊരു സ്നേഹം തോന്നി. അച്ഛനെ പിരിഞ്ഞുപോകേണ്ടു കഥ ആലോചിച്ചപ്പോൾ അവളുടെ ഹൃദയം പിളൎന്നുപോയി. അദ്ദേഹം അവൾക്ക് ഒരു അസാധാരണ പിതാവായിരുന്നു. അച്ഛനല്ലാതെ മററാരും തന്നെ ലാളിച്ചതും സ്നേഹിച്ചതുമായി കമലക്കോൎമ്മയുണ്ടായിരുന്നില്ല. അദ്ദേഹത്തിന്ന് പുത്രിയിൽ സാധാരണയിലധികം സ്നേഹമുണ്ടായിരുന്നു. അവളുടെ ശുശ്രൂഷകൻ, സ്നേഹിതൻ, ഗുരു ഇവരെല്ലാം അദ്ദേഹം തന്നെയായിരുന്നു. കഷ്ടം! സാധു! തന്റെ ഭാവി എന്തെന്ന് അവൾക്കിപ്പോൾ നിശ്ചയിച്ചുകൂടായിരുന്നു. താഴത്തു,മറുഭാഗത്തുള്ള അതിഭയങ്കരമായ പട്ടണത്തിൽ പോയി യാതൊരു സഖിയും കൂടാതെ അന്യന്മാരുടെ ഇടയിൽ താമസിക്കേണമെന്നു മാത്രം അവൾക്കറിവുണ്ടായിരുന്നു. ഇപ്രകാരം ആലോചിച്ചു സമീപത്തെ ഒരു കല്ലിന്മേലിരുന്നപ്പോഴെക്ക് അത്യുത്സാഹത്തോടെ ചില ബാലികമാർ 'കമലേ!കമലേ! നിന്നെ അകത്തേയ്ക്കു താ വിളിക്കുന്നു' എന്നു വിളിച്ചുപറഞ്ഞുംകൊണ്ട് ഓടി വന്നു. 'പുതിയ ആഭരണങ്ങൾ പാകം നോക്കി ഓപ്പം തേപ്പാൻ തെയ്യാറായി തട്ടാൻ കാത്തുനില്ക്കുന്നു. (അത്യാശ്ചൎയ്യത്തോടെ) പുഷ്പങ്ങളെല്ലാം വന്നുപോയി; കനകക്കുന്നായി! എത്ര പുരുഷാരം കൂടുന്നു! ഉമ്മറത്തെപ്പുറത്തും മററു രണ്ടു നെടുമ്പുരകളും നിറച്ചാളുകളുണ്ട്' എന്നും പറഞ്ഞു.

മറെറാരുത്തി—'ദേഹണ്ഡം കണ്ടില്ലേ? മുറായികളും മററും കനകക്കുന്നായി ഉണ്ടാക്കി വെച്ചിട്ടുണ്ട്. ഞാൻ ഒരു നോക്കു കണ്ടു. അരി ചാക്ക്ചാക്കായി വരുന്നു. യശിയുടെ ഊരുകാർ, കിഴവനിടയൻ ഇവരെല്ലാവരും പരിപ്പ്, അരി, നെയ്യ് ഇതൊക്കെ എത്ര എങ്കിലും കൊണ്ടുവന്നിട്ടുണ്ട്. വരു, വരു, എന്തു താമസമാണ്! വാദ്യം ആരംഭിപ്പാൻ തുടങ്ങുന്നു. എനി മൂന്നു ദിവസമിങ്ങിനെ ഉണ്ടുപോൽ.

ഇതിനിടെ മറെറാരു സംഘം പുറത്തു വന്നു കമലയോടു മററു ചില വൎത്തമാനങ്ങൾ ശ്വാസം വിടാതെ പറഞ്ഞിരുന്നു. ഉ

വരുടെ ഉത്സാഹം കമലെക്കും ബാധിച്ചതുകൊണ്ട് അവൾ ഉറക്കെ ചിരിച്ചു രണ്ടു ബാലികമാരുടെ കൈ കോൎത്തുപിടിച്ച് ഓടുവാൻ ഭാവിക്കുമ്പോഴേക്ക് താഴത്തെ ഊടുവഴിയിൽക്കൂടി കാശിയും അവളുടെ അമ്മയും മററു രണ്ടു പെൺകുട്ടികളുംകൂടി വരുന്നതു കണ്ടു. ആ പെൺകുട്ടികൾ കമലയെ കണ്ടു ഉടനെ ഉറക്കെ 'വരു, വരു, എന്താണിവിടെ? ഒളിച്ചിരിക്കയാണോ? ഞങ്ങൾ നിണക്ക് എന്താണ് കൊണ്ടുവന്നിരിക്കുന്നത്; നോക്കു' എന്നു വിളിച്ചുപറഞ്ഞു.

കമല ഇവരെ എതിരേല്പാൻ ഓടിച്ചെന്നുവെങ്കിലും കാശിയുടെ അമ്മയെ കണ്ടപ്പോൾ പിൻവാങ്ങി, ശിരസ്സു മറച്ചു ലജ്ജയോടും ബഹുമാനത്തോടുംകൂടി ആ വൃദ്ധസ്ത്രീയുടെ പാദങ്ങളിൽ, യോഗ്യരേയോ വൃദ്ധരേയോ കണ്ടാൽ വേണ്ടുന്ന സമ്പ്രദായപ്രകാരം നമസ്കരിച്ചു. 'എണീക്കു, ഇങ്ങിനെ ലജ്ജിക്കരുത്' എന്നു പറഞ്ഞ് ആ സ്ത്രീ അവളുടെ മുതുകത്തു തലോടുമ്പോഴേക്ക്, മററവർ, വരുമ്പോൾ കൊണ്ടുവന്ന ചന്ദനക്കുറിക്കൂട്ടിനെ അവളുടെ മുഖത്തു പൂശുവാൻ തുടങ്ങി. 'മതി, മതി, ഇതിന് നാളെ നേരമില്ലേ? വരിൻ' എന്നു പറഞ്ഞ് കാശിയുടെ അമ്മ നടന്നു. അവരെല്ലാവരും കമലയുടെ ഗൃഹത്തിൽ ചെന്നപ്പോഴേക്കും, അവിടെ ഉണ്ടായിരുന്ന എല്ലാ സ്ത്രീകളും ശിവഗംഗയിലെ അധികാരിയുടെ പത്നിയായ കാശിയുടെ അമ്മയെ വണക്കത്തോടെ വന്ദനം ചെയ്തു, സ്ത്രീകൾക്ക് ഇരിപ്പാനായി പ്രത്യേകം മറച്ചിരുന്ന പന്തലിന്റെ ഭാഗത്തേക്കു കൊണ്ടുപോയി, പരമധാനിയിൽ വലിയ തലയണ വെച്ചിരുന്ന മാന്യസ്ഥലത്തിരുത്തി.

കാശിയുടെ അമ്മ— 'ഒരു സമയം നിങ്ങൾ ഇവിടെയുള്ളതു ഞങ്ങൾക്ക് ഒരു മാനംതന്നെയാണ്'.

കാശിയുടെ അമ്മ— 'ഓ! സാരമില്ല, എനിക്ക് കമല മകളെപ്പോലെയാണ്'. ഞങ്ങൾക്ക് എല്ലാവൎക്കും അവളെ വളരെ സ്നേ

ഹമുണ്ട്. ഞാൻ ഇല്ലാതെ അവളുടെ വിവാഹം കഴിച്ചുകൂട്ടുവാൻ ഞാൻ സമ്മതിക്കുമോ? നോക്കു, ഇത് കാശിയുടെ സമ്മാനമാണ്.' ഇങ്ങിനെ പറഞ്ഞ് അവർ ഒരു ആഭരണമെടുത്ത് ഗംഗിയുടെ അമ്മവക്കൽ കൊടുത്തു.

ഗംഗിയുടെ അമ്മ— 'ഇത് വലിയൊരു ദയതന്നെ. കുട്ടി, കമലേ, വാ. ഇവരുടെ കാക്കൽ വീണ് വന്ദനം ചെയ്യു. കാശിയായി! നീ കമലെക്കു വളരെ ഗർവ്വുണ്ടാക്കുമെല്ലൊ?'

കമല മുമ്പിൽ വന്നു വന്ദനം ചെയ്ത് ആ വൃദ്ധസ്ത്രീയുടെ സമീപം ഇരുന്നു. അവളുടെ നോട്ടത്തിലും വദനത്തിലും എന്തോ ഒരു വ്യസനഭാവമുണ്ടായിരുന്നതിനാൽ, കാശിയുടെ അമ്മ അവളെ അടുക്കെ വിളിച്ചിരുത്തി ഇങ്ങിനെ പറഞ്ഞു: 'സാധുക്കുട്ടി! നിന്റെ അമ്മ—അവർ ഉണ്ടെങ്കിൽ നിണക്കവേണ്ടി എന്തെല്ലാം ചെയ്യുമായിരുന്നു. (അധോമുഖിയായ കമലയുടെ ശിരസ്സു നിവൃത്തി) ഞാൻ ഇത് നിന്നെ കെട്ടിക്കട്ടെ'.

എന്തോ മറ്റു ചില ആഭരണങ്ങൾ കമലെക്കു ചേർച്ചയുണ്ടോ എന്നു നോക്കിയപ്പോൾ, ആ വൃദ്ധസ്ത്രീ, അവളുടെ മുത്തുമാല കണ്ടിട്ടിങ്ങിനെ അഭിപ്രായപ്പെട്ടു. 'ഇവളുടെ അമ്മെക്കു വളരെ ധനമുണ്ടായിരിക്കണം. സാധുക്കൾ മക്കളെ മുത്തണിയിപ്പിക്കാറില്ല. മറ്റുള്ള ആഭരണങ്ങൾ എവിടെയാണ്, ആവോ'.

ഒരതിഥി— 'അവളുടെ അച്ഛൻ വല്ലാത്തൊരുത്തനാണ്. അയാൾ എന്തുമാതിരിക്കാരനെന്ന് ആർക്കും അറിഞ്ഞുകൂട'.

കമലയുടെ മുത്തശ്ശി— (പിറുപിറുത്തുംകൊണ്ട്) 'ആഭരണങ്ങളെപ്പററി വല്ല അറിവും അയാൾക്കില്ലെ! കഷ്ടം! പിച്ചളയും സ്വർണ്ണവും തമ്മിലുള്ള വ്യത്യാസം അയാൾക്ക് അറിഞ്ഞുകൂട. ധനത്തെപ്പററി ഇത്ര അശ്രദ്ധനായി മറെറാരാളെയും ഞാൻ കണ്ടിട്ടില്ല. കുറെയല്ല അയാൾ ഇങ്ങിനെ നടക്കാൻ തുടങ്ങിയത്. ഒരു പുത്രനെപ്പോലെയാണ് അയാൾ ഇവളെ വളർത്തുന്നത്. മകൾ അച്ഛനെപ്പോലെ തന്നെയാണ്. അച്ഛ

ൻ പറയുന്നതുകേട്ട് മനസ്സിലാക്കിയതാണെങ്കിലും അവൾക്ക് വളരെ ഗ്രന്ഥങ്ങളിലെ സംഗതികൾ നിശ്ചയമുണ്ട്. ഇതു കേട്ട് എല്ലാവരും കമലയെ നോക്കിച്ചിരിച്ചു.

പുരുഷന്മാർ തങ്ങളുടെ നടുവിൽ തളികകളിൽ മിഠായികളും വെററിലയുംവെച്ച് പന്തലിൽ മുൻഭാഗത്തിരുന്നു. കമലയുടെ അപ്പൻ അവിടെ ഉണ്ടായിരുന്നു എങ്കിലും അദ്ദേഹം ഒരു സന്ന്യാസിയായിരുന്നതുകൊണ്ട് അതിഥി സൽക്കാരം ചെയ്വാൻ നില്ക്കാതെ, പിൻഭാഗത്തുപോയി നിന്നു. എന്നാൽ എല്ലാ പ്രധാനപ്പെട്ട വിരുന്നുകാരും അദ്ദേഹത്തെ അന്വേഷിച്ച് അടുക്കെപ്പോയി സംസാരിച്ചു. അപ്പോൾ സന്ന്യാസിയുടെ പ്രകൃതി തീരെ മാറി. അദ്ദേഹത്തിൻെറ കുനിഞ്ഞ തല നിവൃന്നു. അപ്പോൾ വലിയ നെററിത്തടവും കറുത്ത നയനങ്ങളുമുള്ള ആ മുഖത്ത് സാധാരണയായിട്ടുള്ള ബുദ്ധിഗൌരവം കാണപ്പെട്ടു.



## ൩-ാം അദ്ധ്യായം.

'കണ്ണിനെന്തന്യധന്യമേററം സാഫല്യമെന്നങ്ങു ചിന്തിച്ചുടൻ വേണ്ടുവോളം കോപ്പുകി
ട്ടെത്തിക്കിനാടൻ പൂർണ്ണശോഭം സകൌതുകം വന്നുകൂട്ടുമനേകം ജനാനാമൊരോ
വാഴ്ത്തുവാൻ പൂർണ്ണിരിത്താന്തരംവാഞ്ഛ വാൻവാക്യതിക്കംവരംവാഞ്ഛ ദയപാദയം*'

രാത്രി മുഴുവനും പിറെറ ദിവസത്തേക്കുള്ള ശ്രമങ്ങൾകൊണ്ടു കഴിഞ്ഞു. ജനങ്ങൾ നാനാ ദിക്കുകളിൽനിന്നും വന്നുകൂടി, മണവാളൻെറ കൂട്ടരുടെ സ്നേഹിതന്മാർ, ബന്ധുക്കൾ, സന്ന്യാസിയുടെ പ്രത്യേക സ്നേഹിതന്മാർ, താഴത്തെപട്ടണത്തിലെ നിവാസികളായ സന്ന്യാസികൾ, ശാസ്ത്രികൾ, ദേവാലയത്തിലെ പൂശാരികൾ, പുറമ്പണി ചെയ്വാൻ വന്നിരുന്ന അനവധി ഭൃത്യർ

* നൈഷധമവു.

എന്നിവരെല്ലാവരും അവിടെ ഉണ്ടായിരുന്നു. കമല തന്റെ സ്നേഹിതയായ യശിയും അവളുടെ കുട്ടികളും പല പ്രകാരത്തിലും സഹായിക്കുന്നതു കണ്ടു വളരെ തൃപ്തിപ്പെട്ടു. ബാല്യകാലം മുതൽ തന്നെ അവരെ അവൾക്കു പരിചയമുണ്ടായിരുന്നു എന്നു മാത്രമല്ല അവർ ചുററും ഉള്ള മലകളുടേയും കുന്നുകളുടേയും ഒരു അംശമോ എന്നുകൂടി തോന്നിയിരുന്നു. അവർ കാട്ടിൽ മരം മുറിക്കുമ്പോഴും മററും രസമായി പാട്ടു പാടുന്നതു കമല സാധാരണ കേട്ടുനില്ക്കാറുണ്ടു. അവർ പണി ചെയ്യുമ്പോൾ തമ്മിലുള്ള സംഭാഷണത്തിൽനിന്നായിരുന്നു അവൾക്കു ദേശവർത്തമാനം മുഴുവനും മനസ്സിലായിരുന്നതു. അവൾ, താഴത്തു വളരെ ദൂരം വ്യാപിച്ചു പച്ചയും കാററത്താടിക്കൊണ്ടിരിക്കുന്നവയുമായ വിളകളുള്ള വയലുകളിലെ വിളകൾ പഴുത്താൽ കൊയിത്തും മെതിയും ചെയ്യുന്നതു വളരെ രസത്തോടെ നോക്കിക്കൊണ്ടിരിക്കയും തന്റെ താല്പര്യമുള്ള സഖികളായ യശിയും അവളുടെ സോദരന്മാരും ആ വേലക്കാരിൽ ഉണ്ടോ എന്നറിവാൻ ശ്രമിക്കയും ചെയ്യും. അവരുടെ വൃദ്ധനായ പിതാവും കമലയുടെ ഒരു താല്പര്യക്കാരനായിരുന്നു. അയാൾ യാതൊരു വേലയും ചെയ്തില്ലെങ്കിലും രാത്രിയിൽ വിശേഷഭക്ഷണം ചോദിക്കാതിരിക്കയില്ല. യശിയുടെ അമ്മയുടെ ഭാരമായിരുന്നു ആ വൃദ്ധന്നു രാത്രിക്കു ഭക്ഷണ പദാർത്ഥങ്ങൾ ശേഖരിക്കുന്നതു. എപ്പോഴെങ്കിലും അതിൽ അമാന്തം വന്നാൽ അവൾക്കു അപ്പോൾ പ്രഹരം കിട്ടുന്നതു ഉറപ്പായിരുന്നു. എന്നാൽ അവൾ അതിനെ വളരെ കൂട്ടാക്കിയിരുന്നില്ല. ചിലപ്പോൾ യശിയും മുഖംവീർപ്പിച്ചു നടക്കാറുണ്ടു. അതിനു കാരണം ചോദിച്ചാൽ അവൾ 'ഒന്നുമില്ല. അമ്മയുടെ കൂട്ടത്തിൽ എനിക്കും ഒന്നു കിട്ടി' എന്നുപറഞ്ഞു കൈകൊണ്ടു മുഖം മറച്ചു 'വളരെ അധികമുണ്ടോ' എന്നു ചോദിച്ചു ചിരിക്കും. നിഷ്കപടന്മാർ! ഈ കൂട്ടരുടെ സ്വഭാവം നന്മതിന്മകളുടെ മിശ്രമാണെങ്കിലും അവർ വിശ്വാസയോഗ്യന്മാരും പരമാർത്ഥികളും സാധാര

ണനയായി മദ്യപാനശീലന്മാരും, തങ്ങളോടു ദയ കാണിച്ചവക്കു വേണ്ടി എന്തും ചെയ്വാൻ ഒരുക്കമുള്ളവരുമാണ്.

വിവാഹദിവസം പ്രഭാതം സപ്തെമ്പ്രിൽ സാധാരണയുള്ളതുപോലെ ശൈത്യമുള്ളതായിരുന്നു. സൂര്യരശ്മികൾ ശിലാപാൎശ്വങ്ങളിൽ പ്രകാശിച്ചിരുന്നു. ഹിമകണങ്ങൾകൊണ്ടു രമണീയങ്ങളായ വൃക്ഷപത്രജാലങ്ങൾ പ്രഭാതത്തിലുള്ള മന്ദവായുവാൽ ഇളകിശ്ശോഭിച്ചുകൊണ്ടിരുന്നു. വൃക്ഷങ്ങളുടേയും മുളയുടെ ഇളങ്കൂമ്പലുകളുടേയും ഇടയിൽ ചുററിപ്പിടിച്ചു നില്ക്കുന്ന ചുകന്ന ചില പടപ്പുകൾ, ഹേമന്തകാലത്തിൽ പീതവൎണ്ണങ്ങളും രക്തവൎണ്ണങ്ങളുമായ ഇലകൾ ഇടകലൎന്നു നിറഞ്ഞിരിക്കുന്ന പാല വൃക്ഷങ്ങളോടുകൂടി നില്ക്കുന്നതു വളരെ മനോഹരമായൊരു കാഴ്ചയായിരുന്നു പ്രഭാതകാലത്തിൽ നൂതനപുഷ്പങ്ങളാലും ഇലകളാലും അലങ്കരിക്കപ്പെട്ട മലവാരത്തെ കണ്ടപ്പോൾ, കമല മുത്തശ്ശിയുടെ കല്പന ലംഘിച്ചും അവിടെക്കിറങ്ങിപ്പോകുവാനുറച്ചു. മഞ്ഞുകൊണ്ടു നനഞ്ഞ കല്ലുകളിന്മേൽക്കൂടി അവിടുന്നും ഇവിടുന്നും ചില കുസുമങ്ങൾ അറുത്തു കവിൾത്തടത്തിൽ അലിയും ശീതളവായു ഏററും ആഹ്ലാദത്തോടെ നടന്നുകൊണ്ടിരുന്നപ്പോൾ, താൻ ഒരു വധുവെന്നുകൂടി അവൾ മറന്നുപോയി. പക്ഷികൾ മധുരമായും വ്യക്തമായും പാടിത്തുടങ്ങി. 'കൂ, കൂ' എന്ന രമണീയനാദം ആകാശത്തിലുയൎന്നു താഴ്വാരം ആസകലം പരന്നു. കമല ഈ വിശേഷനാദം കേട്ടു ഏകാഗ്രചിത്തയായി ആനന്ദപരവശയായി, ആ സ്വരത്തിനു അനുസരിച്ചു പാടി വൃക്ഷങ്ങൾ ചുററും നൎത്തനം ചെയ്തു. അവൾ ഭവനത്തിൽനിന്നു പുറത്തുവന്നതു പ്രഭാതത്തിൽ വളരെ നേരത്തെ ആയിരുന്നതുകൊണ്ടും അതിഥികളും ഭൃത്യന്മാരും തലേദിവസം രാത്രി അധിക നേരം ഉറക്കമിളച്ചിരുന്നതിനാൽ തൽകാലം ഗാഢനിദ്രയിലായിരുന്നതുകൊണ്ടും കമലയെ ആരും കാണാതെ പുറത്തുവന്നു ഹിതാനുസരണം പ്രവൃത്തിപ്പാൻ തരമുണ്ടായി. അവൾ മലയാട്ടിൻ കുട്ടിയെപ്പോലെ കല്ലുകളിന്മേൽക്കൂടി ചാടിയോടുക

യും സന്തോഷ പരവശയായി യഥേഷ്ടം പലതും പാടുകയും ചെയ്തു.

കമല ഇപ്രകാരം വിനോദിക്കുന്ന സമയം മുഴുവനും ഒരാൾ മരത്തിന്നരികെ മറഞ്ഞ് അവളെ നോക്കിക്കൊണ്ടു നിന്നിരുന്നു. തലേദിവസം സന്ധ്യയിൽ ലജ്ജകൊണ്ട് ശിരസ്സുയർത്തുവാൻകൂടി കഴിയാത്തവൾ ഇപ്പോൾ ഇത്ര രസമായി വിനോദിക്കുന്ന സംഭവം അയാൾ കേവലം വിചാരിക്കാത്തതായിരുന്നു. കമലയുടെ ശ്വശ്രുരനായ ഇയ്യാളുടെ മനസ്സിൽ ഈ സംഗതി നല്ലവണ്ണം പതിയുകയും പിൻകാലങ്ങളിൽ അത് അവളുടെ സ്വഭാവഗുണദോഷനിരൂപണത്തിൽ അത്യന്തം ഉപകാരമായി വരികയും ചെയ്തു. ഇദ്ദേഹം മന്ദഹാസത്തോടെ അവളെ വിളിച്ചപ്പോൾ അവൾ സംഭ്രമത്തോടെ തിരിഞ്ഞുനോക്കി, ആരെന്ന് ആളെ മനസ്സിലായപ്പോൾ നാണിച്ചു ഭയത്തോടെ 'പാട്ടുപാടിക്കളിക്കുന്നതു തെററാണോ? അന്യർ കണ്ടാൽ എന്തു പറയും?' എന്നിങ്ങിനെ വിചാരിച്ചു. ഇപ്പോൾ, തന്നെ മുമ്പു പരിഹസിച്ച ബാലികമാരുടെ പുച്ഛസൂചകങ്ങളായ നോട്ടങ്ങൾ അവൾക്ക് ഓർമ്മവന്നു. അതിനാൽ അവൾ അധോമുഖിയായി ഒരു ഭാഗത്തേക്കു മാറി. അവളുടെ ശ്വശ്രുരൻ ദയയോടിപ്രകാരം സംസാരിച്ചില്ലായിരുന്നു എങ്കിൽ അവൾ നിശ്ചയമായും ഓടിക്കളയുമായിരുന്നു.

'വരട്ടെ, വരട്ടെ, ഓടണ്ട. ഇതാണ് നിന്റെ രാവിലത്തെ പ്രവൃത്തി?' പണ്ടൊരിക്കലും കമല ഇദ്ദേഹത്തെ ഏകനായി കണ്ടിട്ടില്ലായിരുന്നു. ഇദ്ദേഹം ഇതരജനങ്ങളോടൊരുമിച്ചു നടക്കുമ്പോഴെല്ലാം വളരെ ഗംഭീരനും ഭയങ്കരനുമായിട്ടാണ് കാണപ്പെട്ടിരുന്നത്. എന്നാൽ ഇപ്പോൾ ഒന്നു മന്ദഹാസിച്ചതു കണ്ട്, കമല ധൈര്യപ്പെട്ട് ഇങ്ങിനെ സംസാരിച്ചു: 'ഞാൻ ഇവിടെ വരരുതായിരുന്നു അധികം ദൂരം പോകരുതെന്നു മുത്തശ്ശി പ്രത്യേകം പറഞ്ഞിരുന്നു. എന്നാൽ ഞാൻ ഓടിയതുകൊണ്ടു വഴിയറിഞ്ഞില്ല.'

കമലയുടെ ശ്വശ്രുരൻ ചിരിച്ച് 'വരട്ടെ,സാരമില്ല. ആകട്ടെ

പൊരല്ലൊ' എന്നു പറഞ്ഞു. കമല ഈ ചിരി കണ്ടപ്പോൾ അദ്ദേഹത്തിന്ന് തന്നോടു സ്നേഹമുണ്ടെന്ന് പൂൎണ്ണമായി വിശ്വസിച്ചു.

ഈ ദിവസം കമലെക്ക് അനേകം ക്രിയകൾ അനുഷ്ഠിപ്പാൻ ഉണ്ടായിരുന്നുവെങ്കിലും ഏററവും പ്രധാനമായതു് രാത്രിയിൽ അഗ്നിമുമ്പാകെ വരസമേതയായി ദീപജാലങ്ങളാൽ ചുററപ്പെട്ട ഒരു പീഠത്തിന്മേൽ ഇരുന്ന് ചെയ്യേണ്ടതായിരുന്നു. ബ്രാഹ്മണരുടെ മന്ത്രോച്ചാരണം അവൾക്കിരുവൎക്കും ഗ്രാഹ്യമായിരുന്നില്ല. അവരുടെ സമീപം ഒരേ സമയം കമലയുടെ മാതാപിതാക്കന്മാർ മാത്രമേ ഉണ്ടായിരുന്നുള്ളു. ജീവാവസാനംവരെ അഴിക്കപ്പെടുവാൻ പാടില്ലാത്തതും അവരെ അന്യോന്യം ബന്ധിക്കുന്നതുമായ മംഗല്യസൂത്രം മുഹൂൎത്തസമയത്തിൽ കമലയുടെ കഴുത്തിൽ കെട്ടപ്പെട്ടു. ആ സമയംമുതൽ, ജീവിച്ചിരുന്നാലും വേണ്ടതില്ല, മരിച്ചുപോയാലും വേണ്ടതില്ല, ഭൎത്താവ് ഏതുമാതിരിക്കാരനായാലും വേണ്ടതില്ല, അവൾ അയാളുടെ സ്വത്താധീനം. ശാസ്ത്രകല്പിതമായ ഈ ചട്ടം ഒരിക്കലും ലംഘിക്കപ്പെടുവാൻ പാടുള്ളതല്ല. ഈ രാത്രിയിൽതന്നെ മറെറാരു രസമായ ക്രിയകൂടിയുണ്ടായിരുന്നു. ചന്ദ്രികയിൽ വധൂവരന്മാരൊരുമിച്ച് ചന്ദ്രസഖിയായ രോഹിണിയെ, പുറത്തുപോയി ദർശിക്കുന്നതായിരുന്നു അതു്. ഈ നക്ഷത്രാവലോകനം ജീവകാലം മുഴുവനും ദമ്പതിമാൎക്കു ഭാഗ്യദശയുണ്ടാക്കിത്തീൎക്കുമെന്നാകുന്നു എല്ലാവരുടേയുംവിശ്വാസം.

ഇവർ വളരെ രസത്തിന്നും ചിരിക്കും കാരണമായി. ഹിന്ദുക്കളുടെ വിവാഹത്തിൽ സാധാരണയായി അനുസരിച്ചു വരുന്ന ചട്ടപ്രകാരം, അന്യോന്യം തങ്ങളുടെ നാമധേയങ്ങളെ ശ്ലോകാംശങ്ങളായി പറവാനുള്ള അവരുടെ ശ്രമം അതിരസകരമായ്തീൎന്നു. നാലു ഭാഗവും യുവതിമാർ വളഞ്ഞു നിന്നിരുന്നതുകൊണ്ട്, അവൎക്കു ഭക്ഷണം കഴിപ്പാൻകൂടി തരമുണ്ടായില്ല. മണവാളന്റെ നേരെയായിരുന്നു അവർ ആദ്യം നേരിട്ടതു്.

'ഭാൎയ്യയുടെ പേർ ഉപയോഗിക്കു, എന്നിട്ടുവേണം വിരുന്നുകാൎക്കു ഭക്ഷണത്തിന്ന്' എന്ന് എല്ലാവരുംകൂടി ഒരുമിച്ചു പറഞ്ഞു.

ആ യുവാവ് ശ്ലോകമുണ്ടാക്കുന്നതല്ലാതെ മറെറാരു മാൎഗ്ഗവും
കാണാത്തതിനാൽ, പല പ്രാവശ്യവും അതിനായി ശ്രമപ്പെട്ടു.
എന്നാൽ അവന്റെ ശ്രമം നിഷ്ഫലമാകുമ്പോഴെല്ലാമപ്പോഴും സകല
ജനങ്ങളും കൈകൊട്ടിച്ചിരിച്ച് അവനെ പരിഹസിക്കുകയും, 'ക
ഷ്ടം! അവൻ അവളെക്കൊണ്ട് തീരെ നാണംകെട്ടുപോയിരിക്കു
ന്നു. ഭാൎയ്യയുടെ ചേർവെച്ച് ശ്ലോകമുണ്ടാക്കുവാൻ വയ്യെങ്കിൽ,
ഭാൎയ്യയെ വേണ്ടെന്ന് വെക്കുന്നതാണ് ഉത്തമം' എന്നു പ്രായം
ചെന്ന സ്ത്രീകൾ പറകയും ചെയ്തു.

വളരെ പ്രാവശ്യം ഈ ഉപദ്രവം സഹിച്ചതിൽപിന്നെ അ
വൻ അവസാനം രചനാഭംഗിയില്ലാത്തതും അബദ്ധവുമായ താ
ഴെ പറയുന്ന ശ്ലോകാൎദ്ധത്തെ ഒരു വിധം ഉണ്ടാക്കി:—

'മുത്തുകളിൽനക്ഷത്രം ഉത്തമമിന്നീസുമങ്ങളിൽകമല'

ഇതു കേട്ടപ്പോൾ ചിരി വീണ്ടും ആവൎത്തിച്ചു.

'മുത്തും നക്ഷത്രവുമായി എന്തു സംബന്ധം? പുഷ്പങ്ങളിൽ
വെച്ച് ഒന്നാന്തരം പനിനീർപുഷ്പമാകുന്നു, നിന്റെ കമലപ്പൂവ
ല്ല അഹംഭാവി!' എന്നു ഒരു വൃദ്ധസ്ത്രീ അധിക്ഷേപിച്ചു.

കമല ഇതുകേട്ട് വളരെ ലജ്ജിച്ച് ഭൎത്താവ് ഈ പരിഹാസ
മെങ്ങിനെ സഹിച്ചു എന്നറിവാനായി കടക്കണ്ണുകൊണ്ടൊന്നു വീ
ക്ഷിച്ചു. ഉടനെ അവളുടെ സമയവും വന്നു. അവൾ, തന്റെ ഭ
ൎത്താവിനേക്കാൾ ബുദ്ധിമുട്ടി. എന്തുകൊണ്ടെന്നാൽ ലേശം സാ
മ്യമില്ലാത്തതായ 'ഗണേശൻ' എന്ന നാമധേയത്തെ ഒരു ശ്ലോ
കത്തിൽ ഉപയോഗിപ്പാൻ അവൾ വളരെ കഷ്ടപ്പെട്ടു. അവ
സാനം സ്ത്രീകളുടെ ഉപദ്രവം അസഹ്യമായപ്പോൾ, അവൾ ഇ
പ്രകാരം ചൊല്ലി:—

'ആനന്ദിലൊരിക്കൽഗണേശ സന്തുഷ്ടസമമെൻഗണേശനാദിവസം'

ഭൎത്താവ് തന്റെ പേരുപയോഗിച്ചപോലെ താനും ഭൎത്താവി
ന്റെ നാമധേയം അറിയാതെ ഉപയോഗിച്ചു എന്നറിയാത്ത ക
മല പരീക്ഷയിൽ ജയംപ്രാപിച്ചു എന്നു വിചാരിച്ച് അത്യാ

ശബ്ദത്തോടെ നാലു ഭാഗവും നോക്കിയപ്പോൾ, ജനങ്ങളെ നിരസഭാവത്തോടെ കാണുകയും എല്ലാടത്തുനിന്നും ചിരിയും 'ഛീ! ഛീ!' എന്ന ശബ്ദവും അത്യുച്ചത്തിൽ കേൾക്കുകയും ചെയ്തു.

'ഹരി! ഹരി! നാളികേരമുടപ്പിൻ! നാളികേരമുടപ്പിൻ! ഇവൾ പതിവ്രതയായ്വരില്ല. ഭർത്താവിന്റെ പേർ പറയുവാൻ പാടുണ്ടോ?' എന്നെല്ലാവരുംകൂടി ഉച്ചത്തിൽ പറഞ്ഞു.

'മൂഢെ! ഭർത്താവിന്റെ പേർ പറഞ്ഞു കേൾക്കുന്നതല്ലാതെ നീ പറയരുതെന്നു നിനക്ക് അറിവില്ലേ? അദ്ദേഹത്തിന് നിന്റെ പേർ പറയാമെങ്കിലും നിനക്ക് അങ്ങിനെ ചെയ്തുകൂട. വേഗം പ്രായശ്ചിത്തം ചെയ്യ്' എന്നു പറഞ്ഞ ഒരു വൃദ്ധ കമലയെ പിടിച്ചുലക്കി ഇപ്രകാരം ആ പുറാട്ട് ഒരു വിധം അവസാനിച്ചു.

ശേഷം മൂന്നു ദിവസം അത്യുത്സാഹഘോഷങ്ങളോടെ കഴിഞ്ഞുകൂടി. അതിൽപിന്നെ ഭർത്തൃഗൃഹത്തിലേക്ക് കമല മഹാ ആഡംബരത്തോടെ ഗമിച്ചു. എന്നാൽ പോകുംമുമ്പെ അവളുടെ പിതാവ് പുത്രിയെ അരികെ വിളിച്ച് താൻകൂടെ പോരുന്നില്ലെന്നും ആവശ്യമുള്ള സമയം അറിയിച്ചാൽ വരാം എന്നും പറഞ്ഞ് അവളെ പിന്നെയും പിന്നെയും എടുത്തു ചുംബിച്ചു.

കമല, (കഴുത്തിൽ കെട്ടിപ്പിടിച്ച്); 'അച്ഛൻ എന്താണ വരാത്തത്?'

കമലയുടെ അച്ഛൻ (ഗദ്ഗദത്തോടെ); 'ഇനി മുതൽ ഞാൻ ഇല്ലാതെ നീ കഴിഞ്ഞുകൂടുവാൻ ശ്രമിക്കണം.'

ഇവരുടെ വിയോഗം കാണ്മാനായിട്ട ആരും അവിടെ ഉണ്ടായിരുന്നില്ല. കമല, ഭർത്തൃഗൃഹത്തിലെത്തുന്നവരേയും അച്ഛനെ പിരിഞ്ഞുപോയാലുള്ള സ്ഥിതി എത്രതന്നെ സൂക്ഷ്മമായി അറിഞ്ഞിരുന്നില്ല. എന്നാൽ അവിടെ എത്തിയ ഉടനെ അവൾക്ക് അദ്ദേഹമില്ലാത്തതിനാലുള്ള ദോഷമെന്തെന്ന് നല്ലവണ്ണം മ

നസ്സിലായി. അപ്പോൾ അവൾ അച്ഛനെ കാണ്മാനായി വ്യഥാ അനുഗ്രഹിക്കയും ചെയ്തു.

ശിവഗംഗയിൽ ബ്രാഹ്മണർ താമസിക്കുന്നതു് മുൻഭാഗം പ്രാന്തമുള്ള ചെറിയ വീടുകൾകൊണ്ടു നിറഞ്ഞ ഒരു നീണ്ടു വളഞ്ഞ തെരുവിലാകുന്നു. ഇടക്കിടെ ഒന്നും രണ്ടും നിലകളുള്ള വലിയ ഭവനങ്ങൾ മുമ്പോട്ടു തള്ളി നില്ക്കുന്നുണ്ടു്. ഈ ഭവനങ്ങളുടെ പിൻഭാഗത്തുകൂടിയാകുന്നു നദിയൊഴുകുന്നതു്. പൊതുവിൽ സ്നാനംചെയ്യാൻ വേണ്ടിക്കുറെ ദൂരത്തിലുള്ള സ്ഥലങ്ങൾക്കു പുറമെ എല്ലാവീട്ടുകാൎക്കും പ്രത്യേകം പ്രത്യേകം കുളിപ്പാനൊരൊ ഘട്ടമുണ്ടു. ഗൃഹങ്ങളുടെ ഉമ്മറത്തെ തിണ്ണകളിൽ ബ്രാഹ്മണരുടെ കുട്ടികൾ ഉല്ലാസമായി മാത്രം വസ്ത്രം ധരിച്ചു തലമുടി നെറുകയിൽ കെട്ടിയൊ പിന്നാക്കം മടഞ്ഞൊ വെച്ചു സാധാരണയുള്ള ആഭരണങ്ങളോടുകൂടി ഇരിക്കുന്നുണ്ടാകും. മുൻഭാഗത്തുനിന്നു നോക്കുമ്പോൾവീടുകൾ സാരമില്ലെന്നു തോന്നുമെങ്കിലും എല്ലാഭവനങ്ങളുടെ പിൻഭാഗങ്ങളിലും മിററം, തൊടി, ചെറിയപുരകൾ മുതലായവ ഉണ്ടു്. വേലി തുറന്നു, ഒരു വീട്ടിൽനിന്നു മറെറാരു വീട്ടിലേക്കു പോകുവാൻ കഴിയുന്നതുകൊണ്ടു്, സ്ത്രീകൾക്കു പണിചെയ്യുമ്പോൾകൂടി, അയൽവക്കക്കാരോടു സംഭാഷണം ചെയ്യുവാൻ കഴിയുന്നതാണ്. വീടുകളുടെ പിൻഭാഗത്തു കൂപതീരങ്ങളിൽ എല്ലായ്പ്പോഴും നല്ല തിരക്കുണ്ടാകും. എന്നാൽ വളരെ നിൎമ്മലജലമുള്ള ഒരു കിണററിലെ വെള്ളം കൊണ്ടുപോകുവാനായി, സമീപത്തിൽനിന്നും ദൂരത്തിൽനിന്നും അനേകം ബാലികമാരും യുവതികളും ജലപാത്രങ്ങളുംകൊണ്ടു സാധാരണയായി വന്നുകൂടും.

കാലം പ്രഭാതമായിരുന്നു. സ്ത്രീപുരുഷന്മാർ നദിസ്നാനം കഴിഞ്ഞു ഈറനോടെ ജലപാത്രങ്ങൾ നിറച്ചു വെള്ളമെടുത്തു് അങ്ങുമിങ്ങും ബദ്ധപ്പാടോടെ പോയിരുന്നു. അത്യുത്സാഹത്തോടെ അങ്ങുമിങ്ങും നടക്കുന്ന ജനങ്ങളുടെ ശബ്ദം കാററിൽ അലച്ചിരുന്നു. നാനാഭാഗങ്ങളിൽനിന്നും 'കൂട്ടാൻ വെപ്പാൻ വേണൊ? കൂട്ടാൻ വെപ്പാൻ; തയിർ വേണൊ തയിർ?' എന്നു വിളിച്ചുപറ

ത്തിരുന്നു. കാസ്റ്റനികൾ വില്ക്കുന്നവർ ചിലപ്പോൾ സന്തോഷത്തോടെ സാമാനങ്ങൾ പ്രാസത്തിൽ വിളിച്ചുകൊണ്ടു നടന്നിരുന്നു.

ഒരു വലിയ ഭവനത്തിന്റെ വ്രാന്തയിൽനിന്നിരുന്ന ശരീരപുഷ്ടിയുള്ളവനും ദീർഘകായനും ഗംഭീരനുമായ ഒരു ബ്രാഹ്മണൻ, ചെരിപ്പുരി മറച്ചുപിടിച്ചു വണക്കത്തോടെ ഒരു എഴുത്തുംകൊണ്ടു മുമ്പിലേക്കു വന്നിരുന്ന ഒരു ശൂദ്രനോട 'അല്ല! നീ എന്തേ വന്നത്?' എന്നു ചോദിച്ച്, എഴുത്തുവാങ്ങി അകത്തേക്കു പോയി. അഞ്ചൽക്കാരൻ ഉടനെ മുറുക്കു സഞ്ചി അഴിച്ചു. പിന്നെ വെററില കയ്യിലെടുത്തു നൂറുതേച്ചും പശുവിനെ കറപ്പാൻ കൊണ്ടുവന്നൊരു സ്ത്രീയേയും അവളുടെ വഴിയെവന്ന ഒരു പച്ചക്കറിക്കാരനേയും നോക്കി ഹസിച്ചും ഭവനത്തിന്റെ സമീപത്തുള്ള വൃക്ഷങ്ങളുടെ തടങ്ങൾ കിളച്ചുമറിച്ചിരുന്ന ഒരു തോട്ടക്കാരനോടു വെടിപറഞ്ഞും സുഖമായി വിശ്രമിച്ചു.

അഞ്ചൽക്കാരൻ — ഇനി ഇവിടെ സന്തോഷത്തിനും സമ്പത്തിനും കുറവുണ്ടാവില്ല. എന്തെന്നുവെച്ചാൽ ചെറിയ ആൾ വേഗം വരും.

തോട്ടക്കാരൻ — 'എന്ത്! പാസ്സായോ?'

അഞ്ചൽക്കാരൻ — (എല്ലാം അറിയുന്ന ഭാവത്തോടെ) 'ഓ! എല്ലാം പാസ്സായി'

അപ്പോൾ ഒരു കട്ടവണ്ടി വീട്ടിന്റെ ഉമ്മറത്തു വന്നുനിന്നു. എല്ലാവരും പൊരിയുവാൻ തുടങ്ങി. വണ്ടി നിന്ന ഉടനെ വണ്ടിക്കാരൻ 'രാമ! രാമ! ഗോപാല! ബായി സാഹേബ് വന്നു' എന്നു വിളിച്ചുപറഞ്ഞു.

തോട്ടക്കാരൻ വണ്ടിക്കലേക്കു കുതിച്ചോടി. പിന്നെ അവൻ വണ്ടിയിൽനിന്ന അർദ്ധനഗ്നന്മാരായ മൂന്നു കുട്ടികളെ താഴത്തിറക്കിവെച്ച്, പലതരത്തിലുമുള്ള അനേകം ഭാണ്ഡങ്ങളെ വീട്ടിലേക്കു കൊണ്ടുപോവാൻ തുടങ്ങി. അപ്പോഴെക്കും അവിടെ ഉള്ളവരിൽ പാതി ജനങ്ങൾ ഉമ്മറത്തു വന്നുകഴിഞ്ഞു.

‘ ആരാണ് വന്നിട്ടുള്ളത്? രാമബായി വന്നുവോ? ’ എന്ന് എല്ലാവരും അന്വേഷിച്ചിരുന്നു. കമലയുടെ ശ്വശ്രൂവായ ആ പ്രായംചെന്ന സ്ത്രീ മുമ്പിൽ വന്നപ്പോൾ, അർദ്ധനഗ്നന്മാരായ ആ മൂന്നു കുട്ടികളും അടുക്കലേക്കു ബദ്ധപ്പെട്ടു ചെന്നു. ആ സ്ത്രീ അവരെ എടുത്തു ചുംബിക്കുമ്പോൾ, വണ്ടിയിൽനിന്ന് ഒരു പുരുഷൻ ഇറങ്ങി വരുന്നതു കണ്ടതിനാൽ ശിരസ്സുമൂടി ‘ എല്ലാവർക്കും സൌഖ്യമല്ലേ? ’ എന്നുമാത്രം ചോദിച്ചു. സാമാനങ്ങളെല്ലാം ഇറക്കി വെച്ചതിൽപിന്നെ രാമബായി വണ്ടിയിൽനിന്നിറങ്ങി. ഇവൾ കമലയുടെ ശ്വശ്രൂവിന്റെ പ്രഥമപുത്രിയും ആ പുരുഷൻ അവളുടെ ഭർത്താവും ആയിരുന്നു. വ്രാന്തയിൽനിന്ന് രാമബായി മുഖംതാഴ്ത്തി അച്ഛനോടു വണക്കത്തോടെ സമാധാനമായി ‘ ഞങ്ങൾ എല്ലാവരും സുഖമായി യാത്ര ചെയ്തു. ’ എന്നു പറഞ്ഞു.

രാമബായിയുടെ അച്ഛൻ— ‘ അതു നന്നായി, നന്നായി. അകത്തുപോയി വിശ്രമിക്കു. നിങ്ങൾ വഴിക്ക് ഇടയസ്സത്രത്തിൽ താമസിച്ചുവോ? ’

രാമബായി— ‘ ഇല്ല. ഞങ്ങൾ നേരെ പോന്നു ’

രാമബായിയുടെ അച്ഛൻ— ‘ അതു നന്നായി, വഴിക്ക് കള്ളന്മാരുണ്ടെന്നു വർത്തമാനമുണ്ട്. ’

അപ്പോഴേക്ക് രാമബായിയുടെ ഭർത്താവ് സാമാനങ്ങളെല്ലാം അകത്തുകൊണ്ടുപോയി വെച്ച് തന്റെ ഭാര്യയുടെ അച്ഛനെക്കാണ്മാൻ പുറത്തുവന്നു. ഈ ആൾ തടിച്ചു കറിയവനും ബ്രാഹ്മണരുടെ കൂട്ടത്തിൽവെച്ച് കുരൂത്തവനുമായിരുന്നു. രാമബായി, മന്ദഹാസത്തോടെ പുറത്തുനിന്നിരുന്ന തന്റെ സോദരിയായ തടിച്ച ഗംഗിയെ ആലിംഗനം ചെയ്വാൻ ധൃതിപ്പെട്ടു- അകത്തു കുറച്ചു ദൂരെ, ഒരു ലോലതനുവായ സുന്ദരി നിന്നിരുന്നു. രാമബായി സമീപം വന്നപ്പോൾ അവൾ ഇളകാതെ മുഖംതാഴ്ത്തി നിന്നു.

‘ ഓ, ഹൊ! ഇതു കമലയല്ലേ? ’ എന്നു ചോദിച്ച് രാമബാ

യി വസ്ത്രം ചുരുക്കിപ്പിടിച്ച് വ്യക്തമായ പുച്ഛഭാവത്തോടെ സാമാനങ്ങൾ വെച്ചിരുന്ന ചായ്പിലേക്കു കടന്നു. എന്നാൽ കുട്ടികൾ മുഴുവനും കമലയെ വളഞ്ഞ് സൂക്ഷിച്ചുനോക്കിനിന്നു. എന്താണ് ചെയ്യേണ്ടതെന്നറിയാതെ കമലയും ആ ചായ്പിലേക്കു കടന്നപ്പോൾ 'അതൊന്നും ഇപ്പോൾ എടുക്കണ്ട' എന്നു ഗംഗി ചില ഭാണ്ഡമഴിച്ചിരുന്ന തന്റെ സോദരിയോടു പറയുന്നതു കേട്ടു. അവരുടെ അമ്മയും അവിടെയുണ്ടായിരുന്നു. എല്ലാവരും ഉസമായി സംസാരിച്ചുകൊണ്ടിരുന്നു. കമല അങ്ങേ മുറിയിലെ വാതിലും പിടിച്ചു വെറുതെ നിന്നു.

---

## ൪-ാം അദ്ധ്യായം.

'ഇതിനെന്തു ചൊല്ലുമൊരുക്ക ഞങ്ങളിതിനൊക്കെയില്ലുപമാവസ്തു
സംഗതിനിരൂപിക്കയോ ഞങ്ങളുള്ള വാക്കനുപമമായങ്ങും' *

* * * * * * * *

'നല്ലാകാരമതിന്നലങ്കരണമാമെല്ലാപദാർത്ഥങ്ങളും' †

കമല ഭർത്തൃഗൃഹത്തിൽ വന്നിട്ടിപ്പോൾ ആറു മാസത്തോളമായി. ഗംഗിക്ക് അവളെ കണ്ടുകൂടായിരുന്നുവെങ്കിലും ഭർത്തൃമാതാപിതാക്കന്മാർ അവളെ വളരെ ദയയോടെ നോക്കിവന്നിരുന്നു. ആദ്യകാലങ്ങളിൽ അവൾക്ക് വളരെ സൌഖ്യമായിരുന്നു. ഗംഗിക്ക് ഇവളോടു മാത്സര്യം തോന്നുവാൻ കാരണം യഥാർത്ഥത്തിൽ അവളെക്കാൾ കമല സർവ്വസംഗതികളിലും ഭേദമായിരുന്നതുകൊണ്ട്, അവളെ ആരും വില വെക്കാതായിപ്പോയതുകൊണ്ടായിരുന്നു. മനുഷ്യരുടെ ഹൃദയത്തെ വശീകരിക്കുന്ന ഒരു ശക്തി കമലയിൽ ഉണ്ടായിരുന്നു. അവളോടു കോപിക്കുന്നവർ

---

* ചന്ദ്രഹാസൻ നോവൽ. † ഭാഷാശാകുന്തളം.

കൂടി അവളുടെ കണ്മിഴികൾ കണ്ടാൽ ഉടനെ ഭയ തോന്നുകയും അവൾ, ഒരു വിധം ശിരസ്സു ചെരിച്ചു നടക്കുന്നതുകണ്ടാൽ, അവൾ മററുള്ളവരെക്കാൾ വളരെ വിശേഷ ഗുണങ്ങളുള്ളവളെന്ന് ആർക്കും തോന്നിപ്പോകയുംചെയ്തിരുന്നു. ഏതു പണിയും ചെയ്വാൻ മടിയില്ലായ്മയും മററനേകഗുണങ്ങളും കമലെക്കുണ്ടായിരുന്നതിനാൽ, ഗംഗ കുറെക്കാലം വളരെ ബുദ്ധിമുട്ടി. അച്ഛന്നുവേണ്ടിയാണ് എല്ലാ പ്രവൃത്തികളും ചെയ്യുന്നത് എന്നുള്ള വിചാരം സദാ മനസ്സിലുണ്ടായിരുന്നതിനാൽ മഹാബുദ്ധിമുട്ടുള്ള പ്രവൃത്തികൾകൂടി അവൾക്ക് സാരമുണ്ടായിരുന്നില്ല. അവൾ ഏതൊരു പ്രവൃത്തി ചെയ്വാനും മടിച്ചില്ലെന്ന് അച്ഛൻ അറിഞ്ഞാൽ വളരെ സന്തോഷിക്കില്ലേ? കമലയുടെ ശ്വശുരൻ ഒരു ശാസ്ത്രിയും ഗ്രന്ഥപാരായണതല്പരനുമായിരുന്നതിനാൽ, അദ്ദേഹത്തിന്ന് അവളുടെ പിതാവോടു വളരെ സാമ്യമുണ്ടായിരുന്നു. അച്ഛനെ നോക്കിനില്ക്കുമ്പോലെ അവൾ അദ്ദേഹത്തെ നോക്കിനില്ക്കുമ്പോൾ, അദ്ദേഹം അവളുടെ കവിൾത്തടത്തിൽ താളം പിടിക്കും. പിതൃവിയോഗംകൊണ്ട് വ്യാകുലയായ അവൾ പലപ്പോഴും ഈ വൃദ്ധന്റെ സമീപം സ്നേഹത്തോടെ ചെന്നുനില്ക്കും. കമലയുടെ സാധുശീലം, നിഷ്കളങ്കത്വം, തന്നോടുള്ള ശ്രദ്ധ, താനുമവളുമായുള്ള സ്ഥിതിയെക്കുറിച്ചുള്ള മറവി— ഏറെതന്നാൽ തന്നെ സ്നേഹിക്കുന്നതിനേക്കാൾ ഭയപ്പെടുകയല്ലേ വേണ്ടത്?— ഇവകൾ ആദ്യകാലങ്ങളിൽ ശം ശാസ്ത്രിക്ക് ആശ്ചര്യകരങ്ങളായിരുന്നു. ഇദ്ദേഹം ഉമ്മറത്തുള്ള തന്റെ അദ്ധ്യയനശാലയിൽ ചെന്നു ഗ്രന്ഥപാഠം ചെയ്തുകൊണ്ടിരിക്കുമ്പോൾ, അവൾ യാതൊരുത്തരും പ്രവേശിക്കാത്തതായ ആ മുറിയിൽ ചഞ്ചലംകൂടാതെ കടന്നുചെന്ന്, ഗ്രന്ഥങ്ങൾ അടുക്കിവെക്കുകയൊ സ്നേഹത്തോടെ വായനകേട്ടു വെറുതെ നില്ക്കുകയൊ ചെയ്യും. ഇങ്ങിനെ അവൾ ചെയ്തിരുന്നതുകൊണ്ട്, അദ്ദേഹത്തിന്ന് ആദ്യം സുഖക്കേടുണ്ടായിരുന്നുവെങ്കിലും കാലക്രമേണ പരിചയംകൊണ്ട് അദ്ദേഹം അവളുടെ വരവു കാത്തിരിപ്പാൻകൂടി തുടങ്ങുകയും ഗ്രന്ഥപാരായണസമയം അവൾ സമീപ

ഇരുള്ളത് വലിയൊരാശ്വാസമായി വിചാരിച്ചുവരികയും ചെയ്തു. യദൃഛയായി ഒരു നാൾ കമലെക്കു ഗ്രന്ഥത്തിലുള്ളത് ഇന്നതെന്നറിയാമെന്ന് അവളുടെ ശുദ്ധമായ മനസ്സിലായി. അതെങ്ങിനെയെന്നാൽ, ഒരു ദിവസം അവൾ വളരെ സരളതയോടെ ‘സൃഷ്ടിസ്തോത്രത്തെ മുകളിൽ വെക്കണൊ? ഇന്ന് ഇതാവശ്യമുണ്ടൊ?’ എന്നിപ്രകാരം ചോദിച്ചു. ഇതു കേട്ട ഉടനെ ശാസ്ത്രി ‘നിണക്കു സൃഷ്ടിസ്തോത്രത്തെക്കുറിച്ചെന്തറിയാം?’ എന്ന് അവളോടും ചോദിച്ചു.

ഇതുകേട്ടപ്പോൾ കമല ആദ്യം ഭയപ്പെട്ടുവെങ്കിലും പിന്നെ മഹാ മുഗ്ദ്ധഭാവത്തോടിങ്ങിനെ ഉത്തരം പറഞ്ഞു; “അതിനെക്കുറിച്ച് എനിക്കറിവുണ്ട്. അത് അച്ഛന് വളരെ താല്പര്യമാണ്.”

അത്ഭുതം! അവളുടെ വിശാലങ്ങളായ കരിങ്കുവലയ തുല്യ നയനങ്ങൾ എത്ര മനോഹരം! സ്നേഹം, വിശ്വാസം മുഗ്ദ്ധത ഇവകളെ അവ എങ്ങിനെ സൂചിപ്പിച്ചു! കമലയുടെ അവലോകനം, ഹൃദ്യമായിരുന്നതുകൊണ്ട് ആ വൃദ്ധൻ മൃദുസ്വരത്തിൽ ഇങ്ങിനെ വീണ്ടും ചോദിച്ചു: “നിണക്കു അറിവുണ്ടൊ? നിണക്കു വായിപ്പാൻ ശീലമുണ്ടൊ?”

കമല — (ദീർഘശ്വാസത്തോടെ) കുറേശ്ശ ശീലമുണ്ട്. എന്നെ മടിയിൽക്കിടത്തി ഉറക്കുമ്പോൾ, അച്ഛൻ ഇതിലെ ശ്ലോകങ്ങൾ പലപ്പോഴും ചൊല്ലിയിരുന്നതുകൊണ്ട്, എനിക്കു മുമ്പതന്നെ അവയെ നിശ്ചയമുണ്ട്.’

‘നിണക്കു വായിപ്പാൻ ശീലിപ്പിച്ചത് ആര്?’

കമല — നിശ്ചയമില്ല, ഞാൻ കുട്ടിക്കാലത്ത് മണ്ണിൽ എഴുതി കളിച്ചിരുന്നു. അപ്പോൾ അച്ഛൻ എന്റെ തൊറുതീത്ത് വാദ്ധ്യാന്റെ മകൾക്കു വായിപ്പാൻ അറിയേണ്ടതാണ്; ‘ലക്ഷ്മിക്കു വായിപ്പാൻ അറിവുണ്ടായിരുന്നു.’ എന്നിങ്ങിനെ പറഞ്ഞിരുന്നു.

‘ലക്ഷ്മി ആരാണ്?’

കമല — ‘ഞാൻ അവളുടെ മറുരൂപമായിരിക്കണം. ചിലപ്പോ

ൾ അപ്പൻ എന്നെ ലക്ഷ്മി എന്നു വിളിക്കാറുണ്ട്. കുറേക്കാലം മുമ്പു ലക്ഷ്മി എന്നൊരുവൾ ഉണ്ടായിരുന്നു എന്ന് അപ്പൻ പറഞ്ഞു തന്നിട്ടുണ്ട്. ലക്ഷ്മി എന്റെ നിഴലാണെന്ന് ഞാൻ എപ്പോഴും പറയും. എന്തെന്നാൽ കമല മുമ്പിലും ലക്ഷ്മി പിമ്പിലും അല്ലേ? ഇതു നല്ല രസമല്ലേ?'

ഇങ്ങിനെ പറഞ്ഞ് അവൾ മുഖം മറച്ചു ചിരിപ്പാൻ തുടങ്ങിയപ്പോൾ ആ ശാസ്ത്രി അവളെ ലാളിച്ചു അവളുടെ സാധുശീലം കണ്ട് അത്ഭുതപ്പെട്ടു.

പുത്രകളത്രവുമായി അപ്പൻ ഇത്ര പരിചയത്തോടും സ്നേഹത്തോടും ഇടവിടുന്നത് എല്ലാ നടവടിക്രമങ്ങൾക്കും വിരോധമായിരുന്നു. ഈ സംഗതിയെ ഗംഗി അതികലശലായി തെറ്റിധരിച്ചു. കമലെക്ക് തന്റെയും അമ്മയുടേയും കൂടെയിരിപ്പാൻ "ദൈന്യതയാണ്", അവൾക്കൊരുക്കമില്ല, അവൾ ധൈര്യം മറക്കുവാനാണ് സാധുത്വം നടിക്കുന്നത്, അവൾ പ്രവൃത്തികൾ വേഗം ഒതുക്കുന്നത് അധികംനേരം അപ്പന്റെ അടുക്കൽ ചെന്ന് തന്നെക്കൊണ്ടു നുണ പറവാനാണ്"; എന്നിങ്ങിനെയുള്ള ഓരോ ദുരഭിപ്രായങ്ങൾ ഗംഗിയുടെ മനസ്സിൽ കലശലായി. കമലയെ വളരെ ലാളിച്ചിരുന്ന ഗംഗിയുടെ അമ്മ ആദ്യത്തിൽ പുത്രിയുടെ അന്യായങ്ങൾ കൂട്ടാക്കാതെ ഇപ്രകാരം പറഞ്ഞിരുന്നു. 'അവളെ സ്നേഹിച്ചുകൊള്ളട്ടെ. സാധുകുട്ടി! അവൾക്ക് അപ്പനില്ലല്ലൊ.'

ഗംഗിയുടെ അമ്മയെ പറഞ്ഞു ഫലിപ്പിപ്പാൻ പ്രയാസമുണ്ടായിരുന്നില്ല. അന്യവചനങ്ങളാൽ എളുപ്പത്തിൽ മനസ്സിളകിപ്പോകുന്ന ഈ സ്ത്രീക്ക് സ്വാഭിപ്രായങ്ങളെ തല്ക്കാലികകോപത്തിൽ ഒന്ന് ഊന്നിപ്പറയുന്നൊരു ശീലമുണ്ടായിരുന്നു. അതിനാൽ പുത്രിയുടെ ഇടവിടാതെയുള്ള ആവലാധികൾകൊണ്ട് മനസ്സിളകിത്തീർന്ന് ഈ സ്ത്രീ തന്റെ വൃദ്ധനായ ഭർത്താവിനെ അയാളുടെ കുഡുംബത്തിനോടുള്ള അശ്രദ്ധയെപ്പറ്റി പലപ്പോഴും

ശകാരിക്കുകയും അപ്പോഴെല്ലാം ഓരോ സൂചകവാക്യങ്ങളാൽ കമലയെ ദുഷിക്കുകയും ചെയ്തിരുന്നു. 'ഗംഗി കമലയോട് ഉപമിച്ചുനോക്കുമ്പോൾ എത്ര നിസ്സാരയായിട്ടാണെന്നു എന്നറിയാമെല്ലൊ. കഷ്ടം! എന്നിട്ടും നിങ്ങൾ അവളെ വിവാഹം ചെയ്തു കൊടുപ്പാൻ യാതൊരു ശ്രമവും ചെയ്യുന്നില്ലെല്ലൊ. അവളുടെ വസ്ത്രാഭരണാദികൾ എത്രയൊ താണതരമാണ്. നിങ്ങളൊ, പുത്രകളത്രഭാഗ്യത്താണ് താനും! പക്ഷെ, അവൾ എപ്പോഴും വീട്ടിലുണ്ടാകും. നിങ്ങളുടെ മകന്റെ ഭാൎയ്യ വളരെ നല്ലവൾ! അവൾ എത്ര സുന്ദരി! എവിടുന്നാണ് അവൾ?' എന്നിപ്രകാരം ജനങ്ങൾ പറയുന്നതുകേട്ട് എന്റെ മനസ്സു മുഷിഞ്ഞു. എന്റെ മകളെക്കൊണ്ട് നല്ലതൊന്നുപറവാൻ, യാതൊരാൾക്കും ഒരു വാക്കുകൂടി ഇല്ല. കഷ്ടം! നിങ്ങളെപ്പോലെ മകനും തുടങ്ങിയാൽ, അവൾ അവന്റെ മനസ്സ് ഞങ്ങളിൽനിന്നു തീരെ പറിച്ചുകളയും. പിന്നെ ഞങ്ങടെ കഥ എന്താണ്! അവൻ ഞങ്ങളുടെ കാൎയ്യമൊന്നും അന്വേഷിക്കില്ല. അയ്യോ! അവളെ ഇവിടെ കടത്തിയ ദിവസം ഏതാണ്? ബന്ധുക്കളുംകൂടി പിറുപിറുക്കുന്നു. ഗംഗിക്ക് അപമാനം തോന്നുന്നു.'

ഇപ്രകാരം ഗംഗിയുടെ അമ്മ തന്റെ ഭൎത്താവിന്റെ ഹൃദയം വിഷപ്പെടുത്തുവാൻ ശ്രമിച്ചു. അദ്ദേഹം കമലയെ ഒരിക്കലും ക്ഷേത്രത്തിലേക്ക് കൊണ്ടുപോകുന്നതു നിൎത്തി. ഈ ബ്രാഹ്മണൻ കുഡുംബത്തിലെ മറെറാരുത്തൎക്കും കൊടുത്തിട്ടുണ്ടായിരുന്നില്ല. കമലയുടെ പ്രവൃത്തികളെല്ലാം ശങ്കിതകളായ്തീൎന്നു. ക്രമേണ അവളുടെ ശ്വശുരൻകൂടി അവളോട് അശ്രദ്ധ കാട്ടിത്തുടങ്ങി. ഗംഗി സന്തുഷ്ടയാവാനും കമല കുണ്ഠിതയായി വല്ല കോണിലും ചെന്നിരിപ്പാനും ഇടയായി. കമല എന്തുചെയ്യും? ആൎക്കും അവളെ സ്നേഹമില്ലാതായി. അവൾ എപ്പോഴെങ്കിലും സന്തോഷത്തോടെ ആ വൃദ്ധന്റെ സമീപം ചെന്നാൽ, അയാൾ അവളെ വല്ല പണിയും പറഞ്ഞ് മാററി നിൎത്തും. അതിനാൽ അദ്ദേഹം മുഷിയത്തക്കവണ്ണം വല്ല പ്രവൃത്തിയും താൻ ചെയ്തിട്ടു

ണ്ടൊ എന്നു് അവൾ ശങ്കിച്ചു. അവൾ കടാക്ഷവീക്ഷണം ചെയ്തു് സംസാരിപ്പാൻ ഉത്സാഹിക്കുമ്പോഴെല്ലാം അദ്ദേഹം 'ഭൂത്താവക്കു തിരക്കുള്ളപ്പോൾ, കുട്ടികൾ മിണ്ടാതിരിക്കണം' എന്നു പറഞ്ഞിരുന്നു. ഇപ്രകാരം മര്യാദയിൽ ചെയ്തു വിരോധം കമലയുടെ സന്തോഷത്തെ തീരെ കെടുക്കുകയും ഉത്സാഹത്തെ നശിപ്പിക്കുകയും ചെയ്തു.

വിവാഹം കഴിഞ്ഞ ഉടനെതന്നെ ഭർത്താവു് പഠിപ്പാനായി ദൂരദേശത്തിൽ പോയിരുന്നതുകൊണ്ടു് കമലെക്കു് അയാളെ കുറിച്ചു യാതൊന്നും അറിവുണ്ടായിരുന്നില്ല. പരീക്ഷകളെല്ലാം ജയിച്ചതിൽപിന്നെ മടങ്ങി വരുമെന്നു മാത്രം എല്ലാവരും പറഞ്ഞു് അവൾ അറിഞ്ഞിരുന്നു. വിവാഹക്രിയകളിൽ തന്റെ അരികെ ഒരു യുവാവു് ഇരുന്നിരുന്നു എന്നും അപ്പോൾ താൻ ലജ്ജകൊണ്ടു് ഓടിപ്പോകുവാൻകൂടി ശ്രമിച്ചിരുന്നു എന്നും അവൾക്കു് സ്വപ്നസദൃശമായി ഒരോൎമ്മ മാത്രമേ ഉണ്ടായിരുന്നുള്ളു. അന്നത്തെ ഓരോ ക്രിയകൾ തങ്ങളെ ഇരുവരേയും തമ്മിൽ ഏതോ ഒരു വിധം ബന്ധനം ചെയ്തു എന്നും അയാൾ തന്റെ ഭൎത്താവാണെന്നും കമലെക്കറിവുണ്ടായിരുന്നു എങ്കിലും അവൾ അയാളെപ്പറ്റി പിന്നെ വിചാരിക്കയാവട്ടെ, അയാളെ കാണ്മാൻ ആഗ്രഹിക്കയാവട്ടെ, ചെയ്തില്ല. ഇപ്പോൾ അവൾ അധികമായി ഇതരജനങ്ങളിലായിരുന്നു ശ്രദ്ധ വെച്ചതു്. സവയസ്സുകളായ ബാലികമാരുടെ സ്നേഹം അവൾ സമ്പാദിച്ചുതുടങ്ങി. അവരുടെ സംഭാഷണത്തിൽനിന്നു് ഒരു ഭയങ്കരമായ നവജ്ഞാനമുണ്ടെന്നു് അവൾക്കറിയാറായി. ഇപ്പോൾ അവളുടെ അവസ്ഥ ശൈശവത്തിൽനിന്നു വളരെ ഭേദിച്ചിരുന്നു. അപ്പോഴത്തെ നിഷ്കപടതയും സ്വാതന്ത്ര്യവും തീരെ മാഞ്ഞുപോയപോലെ തോന്നപ്പെട്ടു. ഭയങ്കരങ്ങളായ അനേകസംഗതികളെ അവൾ പുതുതായി ഗ്രഹിച്ചു. ഭയവും അത്ഭുതവും ദിവസേന വൎദ്ധിക്കുന്തോറും അവൾ അധികമധികം മൌനമുള്ളവളായി വരികയും ചെയ്തു.

കമലെക്കു നാലു പ്രത്യേക സഖിമാരുണ്ടായിരുന്നു. ഇവരു

രെല്ലാവരും സാധാരണ ഭൂപതിമഠത്തിങ്കൽ വരുന്ന അയൽവക്ക മായിരുന്നു. ആദിയിൽ എല്ലാവരും അവളെ ഇഷ്ടപ്പെടാതെ അന്യയപ്പെട്ടുവെങ്കിലും, ക്രമേണ അവളുടെ സുശീലം അവരെ വശീകരിച്ചു. ഭർത്തൃമാതാപിതാക്കന്മാരുടെ സ്നേഹം സമ്പാദിക്ക യെന്നുള്ളത് പണ്ടൊരിക്കലും യാതൊരു ബ്രാഹ്മണഗൃഹത്തിലും ഒരു പുത്രപത്നി ചെയ്യാത്തതായിരുന്നതുകൊണ്ട് അവർ കമല യെ അപ്രകാരം ചെയ്യുന്നതിനാൽ ഒരിക്കൽ ഇങ്ങനെ കളിയാക്കി 'നീ അവരെ വിരലിൽ തിരിപ്പിക്കുന്നു, ഇല്ലേ? അദ്ഭുതം അമ്മയി ല്ലാത്ത നിണക്ക് ഇതെങ്ങിനെ സാധിച്ചു? ഇപ്പോഴും നിണക്ക് വീട്ടിൽ അതി പരമാനന്ദമാണെന്നും കേട്ടു. എന്ത്! നിണക്ക് വല്ല മന്ത്രവുമുണ്ടോ?

കമല — 'ച്ഛീ! ഞാൻ യാതൊന്നും ചെയ്തിട്ടില്ല. (കണ്ണീരോടെ) നിങ്ങൾ പറയുമ്പോലെ യാതൊന്നുമില്ല'.

'ആട്ടെ, അധികം താമസിക്കാതെ നിന്റെ അവസ്ഥ ബോ ധം. നിണക്ക് നല്ലൊരു ഭർത്തൃസോദരിയുണ്ട്'.

കമല 'യാതൊന്നുമില്ല' എന്നു പറഞ്ഞ് താൻ പറഞ്ഞതു വി വരിപ്പാൻ തുടങ്ങുമ്പോഴേക്ക് കൂട്ടത്തിൽ പ്രായം ചെന്നവ ളും അല്പം കറുത്തവളുമായ ഭാഗീരഥി ഇങ്ങിനെ പറഞ്ഞു. 'അതെ, അതേ, ഞങ്ങൾക്ക് എല്ലാം അറിയാം. ഇതൊക്കെ ഞങ്ങളും അനുഭവിച്ചിട്ടുണ്ട്. നിന്റെ വിഡ്ഢിത്തവും അവ രോടുള്ള വിശ്വാസവും കണ്ടിട്ട് ഞങ്ങൾക്ക് അത്ഭുതം തോന്നു ന്നു. സങ്കടം വേണ്ട. അവനവന്നു വേണ്ട സുഖക്കേട് എ ല്ലാവർക്കുമുണ്ട്. ഭർത്താവിന്റെ മാതാവും സോദരിമാരും അത്ര നല്ലവരല്ല. അവരോ, ഭർത്താവോ, തല്ലാതെ ഒരു ദിവസം കഴിച്ചുകൂട്ടുവാൻ പ്രയാസമായി വരും. വിഷം തരുവാൻകൂടി അവർ ശ്രമിക്കും. അത്ഭുതം തോന്നുന്നുണ്ടോ? ഇതെല്ലാം നിണ ക്ക് അമ്മ പറഞ്ഞു തന്നിട്ടില്ലേ. ഓ! ശരി_ ശരി_ നിണക്ക് അമ്മയില്ലല്ലോ. സാധു! നിണക്ക് തല്ലധികം കൊള്ളുവാ ൻ ഭാഗ്യമില്ലല്ലോ.

യശ— ‘നമ്മൾക്ക് എല്ലാവക്കും ഇതനുഭവിക്കേണ്ടി വരും. ഭയപ്പെടേണ്ട; സ്ത്രീകളുടെ വിധിയാണിത്. ’

കമല— ‘അവർ എന്തിനാണ് എന്നെ തല്ലുന്നത്’ ?

യശ— ‘നിൻെറ ഉന്തടപ്പിന്ന്; അല്ലാതെ എന്തിന്ന് ? എല്ലാപ്പോഴും സംഗതിയതല്ലേ? നിൻെറ ഭത്തൃസോദരി നിന്നെ തട്ടി ശ്ശകരമ്പോൾ, നീ സമീപത്തുണ്ടെങ്കിൽ, നിസ്സാരണ്’

പന്ത്രണ്ടു വയസ്സു പ്രായമുള്ള സുന്ദരിയായ ഹരിണി— (കണ്ണിൽ വെള്ളം നിറച്ചിട്ട്) ‘കഷ്ടം! ഇന്നലെ രാത്രി എനിക്ക് തല്ലു കിട്ടി ഭത്താവ് ഉണ്ടില്ല, അതായിരുന്നു കാരണം. ഞാനാണത്രെ അതിന്ന് ഹേതു. അല്ലെന്ന് കരഞ്ഞു പറഞ്ഞിട്ടും ഭത്തൃമാതാവ് സമ്മതിച്ചില്ല; എന്നെ തച്ചു പട്ടിണി കിടത്തി.’

ഭാഗീരഥി— ‘ഇതൊന്നും സാരമില്ല. പ്രായമാകുന്നതുവരെ ക്ഷമിപ്പിൻ. അപ്പോൾ ഭത്താവിൻെറ നടവടികൊണ്ടുതന്നെ സങ്കടമുണ്ടാകും. അങ്ങേ തെരുവിലെ സീതയുടെ കഥ കേട്ടില്ലേ? സാധു! അവളുടെ അമ്മ കൊടുത്ത ചില പണ്ടങ്ങൾ ഭത്താവ് ചോദിച്ചപ്പോൾ കൊടുക്കാഞ്ഞതിനാൽ, അയാൾ ഒരു തേവിടിശ്ശിയെ വീട്ടിൽ കൊണ്ടുവന്ന്, ആഭരണങ്ങൾ കിട്ടിയല്ലാതെ അവളെ മടക്കി അയക്കില്ലെന്നു പറഞ്ഞുപോൽ’.

ഇതു കേട്ട കമല, അവളുടെ കഴുത്തിൽ മുത്തുമാലയുണ്ടോ എന്ന് അറിയാതെ തപ്പിനോക്കിയതു കണ്ടു ഉടനെ മറെറല്ലാവരും പൊട്ടിച്ചിരിച്ചു.

യശ— ‘അല്ല, ആ മാതിരിയല്ല, അതു സാരമുണ്ടോ? അതു കുട്ടികൾക്ക് കളിപ്പാനുള്ളതല്ലേ? അതിന്നു നിൻെറ ഭത്താവ് വരില്ല’.

കമല— (കാര്യമായിട്ട്) ‘ഇതു വേണമെങ്കിൽ ഞാൻ കൊടുക്കാം. പിന്നെ എന്നെ തല്ലില്ലല്ലോ?’

ഭാഗീരഥി— (കമലയുടെ സാധുത്വം കണ്ടു മനസ്സലിഞ്ഞ്, അ

വളെ അരികിലണച്ചു"), 'ആരും തല്ലാതെ നിന്നെ ഞാൻ നോക്കാം: എന്നാൽ പോരെ? ഇതൊന്നും ഞങ്ങൾ പറയരുതായിരുന്നു. 'ദൈവം അറിയിപ്പിക്കാത്തവരെ എന്തിന്നു മനുഷ്യർ? നീ വീട്ടിൽ പോയി അവർ പറയുന്നതെല്ലാം ചെയ്തോ, പിന്നെ പ്രഹരം കിട്ടുമെന്നു ശങ്കിക്കേണ്ട.'

'എത്ര പൊട്ടത്തി!' എന്നു പറഞ്ഞ് ഇതുവരേയും മിണ്ടാതെ നിന്നിരുന്ന സ്ഥൂലിച്ചവളും ചൊറുക്കുള്ളവളുമായ ഭീമ കമലയുടെ സമീപം ചെന്ന്, ഞാനും നിന്റെ സഖിയാണ്' എന്നു പറഞ്ഞു.

സുന്ദരിയായ ഹരിണി 'ഞാനും' എന്നു പറഞ്ഞ് അടുത്തു ചെന്നു കമലയുടെ കൈ പിടിച്ചു. അപ്പോൾ അശ്രുബിന്ദുക്കൾകൊണ്ടു മങ്ങിയങ്ങളായ കണ്മിഴികളോടെ അവൾ അവരെ നോക്കിനിന്നു.

എത്രതന്നെ പറഞ്ഞിട്ടും കമലയുടെ ശത്രുഘ്നന് അവളോടുള്ള സ്നേഹം തീരെ വിട്ടുപോയില്ല. അവളോട് അശ്രദ്ധനെന്ന് ആയാൾ നടിക്കമാത്രമായിരുന്നു ചെയ്തത്. സ്വാഭാവികമായി ഇദ്ദേഹം സ്ഥിരമാനസനായിരുന്നതിനാൽ, ഒരിക്കൽ ഒരു കാര്യം ഉറച്ചാൽ പിന്നെ, മനസ്സിളക്കുവാൻ ആർക്കും ശക്തിയുണ്ടായിരുന്നില്ല. തന്റെ പത്നി മററുള്ള ബാലികമാരെപ്പോലല്ലാ എന്ന് അദ്ദേഹത്തിന്ന് സ്വയമായി മനസ്സിൽ തോന്നുകയും താൻ അവളുടെ പ്രത്യേക രക്ഷാകർത്താവെന്ന് അദ്ദേഹം വിചാരിച്ചുവരികയും ചെയ്തിരുന്നു. വിവാഹദിവസം രാവിലെ കമല സന്തോഷത്തോടെ വനപ്രദേശത്ത് വിനോദിച്ചിരുന്നതിനെക്കണ്ടത് അദ്ദേഹത്തിന്ന് നല്ലവണ്ണം ഓർമ്മയുണ്ടായിരുന്നു. മറെറന്തു ദോഷങ്ങൾ കമലെക്കുണ്ടായിരുന്നാലും അവൾ വല്ലചാരിയും പ്രവൃത്തിക്കുമെന്നുള്ള ശങ്ക ലേശംപോലും അദ്ദേഹത്തിന്നുണ്ടായിരുന്നില്ല. എന്നാൽ അദ്ദേഹം സ്വപത്നിയുടെ അഭീഷ്ടപ്രകാരം മേലിൽ താനിരുന്നു ഗ്രന്ഥപാരായണം ചെയ്യ

ന്ന മുറിയിൽ വരുന്നതിൽനിന്നു കമലയെ നിവാരണം ചെയ്തിരുന്നു എങ്കിലും ഭക്ഷണത്തിന്നു മുമ്പ് കൈകഴുകുവാൻ ജലമൊഴിച്ചുകൊടുപ്പാനും പിന്നെ സമീപമിരിപ്പാനും അവിടെച്ചെന്ന ദിവസംമുതൽതന്നെ അവളെ അനുവദിച്ചിരുന്നു. ഇദ്ദേഹത്തിന്റെ അരികിൽ ഇരിക്കുന്നതിൽ കമലെക്ക് പ്രത്യേകമൊരു സന്തോഷമുണ്ടായിരുന്നു. മറെറല്ലാ ചട്ടങ്ങളും മാറിപ്പോയിരുന്നു എങ്കിലും ഈ ചട്ടം മാറാതെ ഇപ്പോഴും നിലനിന്നിരുന്നു. എന്നാൽ രാമനായി വന്നദിവസം മുതൽ അവൾ കമലയോട് അകന്നുപോയിരിപ്പാനും അവളെവിടെ എന്ന് ആ വൃദ്ധൻ ചോദിക്കുമ്പോൾ 'അവൾ ഞങ്ങളോടൊന്നിച്ചിരിക്കും' എന്നും പറഞ്ഞിരുന്നു. ഇപ്രകാരം പറയുവാനുള്ള സംഗതി അച്ഛനിൽ പുത്രിമാൎക്കുള്ള ഭയവും കമലയെ ബുദ്ധിമുട്ടിക്കുന്നു എന്ന് അദ്ദേഹം അറിയരുതെന്നുള്ള ആഗ്രഹവും ആയിരുന്നു. കമലയുടെ ശ്വശുരൻ 'അവളെ നല്ലവണ്ണം നോക്കണേ. സാധു! കുറച്ചേ ഭക്ഷിക്കാറുള്ളു' എന്നു പറകയും ചിലപ്പോൾ അവളെ വിളിക്കയുംകൂടി ചെയ്യും. എന്നാൽ ആ സമയങ്ങളിൽ അവൾ രാമനായി ഏല്പിച്ചിട്ടുള്ള വല്ല പ്രവൃത്തികളും ചെയ്യുകയായിരിക്കും. ഇതിൽപിന്നെ കമല അവളുടെ ശ്വശുരനെ ഭക്ഷണസമയങ്ങളിൽ ഒരിക്കലും കണ്ടിട്ടില്ല.

ഒരു ദിവസം സഹോദരിമാരിരുവരും മഹാ ആഡംബരത്തോടെ വസ്ത്രം ധരിച്ച് ഭവനത്തിലെല്ലാവരും ക്ഷണിക്കപ്പെട്ടിട്ടുണ്ടായിരുന്ന ഒരടിയന്തരത്തിന്നു പോവാൻ ഭാവിക്കയായിരുന്നു. അപ്പോൾ 'കമലയേയും കൊണ്ടുപോവിൻ' എന്ന് അമ്മ പറഞ്ഞതിന്നു സമാധാനമായി, അവർ കമലയെ ആൎക്കും പരിചയമില്ലാത്തതുകൊണ്ട് അവളെ കൊണ്ടുപോകുന്നതു വൃഥാവിലെന്നു പറഞ്ഞു. എന്നാൽ അവർ, അമ്മയോട് സമ്മതം ചോദിച്ച്, അവളുടെ ആഭരണങ്ങൾ എടുത്ത് അണിയുവാൻ മടിച്ചില്ലതാനും. അതുനിമിത്തം കമലെക്ക് യാതൊരാഭരണവും ഇല്ലാതായി. അവളുടെ അച്ഛൻ കൊടുത്ത മുത്തുമാലയുംകൂടി ഇപ്പോൾ ഗംഗിയു

ടെ കഴുത്തിലായി. ഏതായാലും സോദരിമാരിരുവരും പുറപ്പെട്ടു
പോയി. കമല വളരെ കണ്ഠിതപ്പെട്ടുവെങ്കിലും ഉടനെ കാശി
വരുന്നതുകണ്ടു് പ്രസന്നമുഖിയായി സഖിയുടെ സമീപം ചെ
ന്നു. അപ്പോൾ കാശി കോപത്തോടെ അവളേ പിടിച്ചിങ്ങി
നെ ചോദിച്ചു: 'നീ എന്തിനാണ് ആ അധികപ്രസംഗികൾ നി
ൻെറ ആഭരണങ്ങൾ കൊടുത്തിട്ടിങ്ങിനെ വിധവാവേഷം കെട്ടി
യത്? അവളെ ഞാനിപ്പോൾ കണ്ടു. നിന്നെ കൂട്ടികൊണ്ടു
പോവാൻ എനിക്കിപ്പോൾ തരമില്ലല്ലൊ. ഞാൻ ഇത്ര ദൂരം
വന്നത് നിന്നെ രാമചന്ദ്രപണ്ഡിതരുടെ വീട്ടിലേക്ക് കൊണ്ടു
പോവാനായിട്ടാണ്. അതിഘോഷമായിട്ടുള്ള ഈ ദിവസം വൃദ്ധ
ന്മാർ, ചെവിടന്മാർ, മൂഢന്മാർ, വിധവകൾ ഇവരല്ലാത്തവരെ
ല്ലാവരും അവിടെ വരും. കഷ്ടം! കമലെ, ഈ കണ്ണുനീരിൻെറ
യും പരവശമുഖത്തിൻെറയും സാരമെന്ത്? നിണക്കു സുഖമി
ല്ലെ?'

കമല — 'എനിക്ക് എവിടെക്കും പോണ്ട; നീ ഇവിടെക്കുറേ താ
മസിച്ചാൽ മതി. എന്തോ, എനിക്കു വളരെ കണ്ഠിതം തോ
ന്നുന്നു. ഞാൻ ആരേയും അറിയാത്തതുകൊണ്ടു് പോയിട്ടെ
ന്തു ഫലം? ഇങ്ങിനെ പണ്ടൊരിക്കലും എനിക്കു തോന്നിട്ടി
ല്ല. ദൂരത്തുള്ള എൻെറ ഗൃഹത്തിലായിരുന്നാൽ വേണ്ടില്ലെ
ന്ന് ഞാൻ ആഗ്രഹിക്കുന്നു.'

കാശി — 'പരമാൎത്ഥത്തിൽ നിന്നെ ആൎക്കും കണ്ടുകൂടാ; എവിടെ
യോ, എന്തോ, ചില തകറാവുണ്ട്. ആട്ടെ, സമയം കള
യേണ്ട. വരു. (കഴുത്തിൽനിന്നു രണ്ടു മുത്തുമാലകൾ എടു
ത്തു്) ഇതും ഇതും നീ കെട്ടികൊ, നിണക്കു നല്ല ചേൎച്ചയു
ണ്ട്. ഇത്ര ദുൎല്ലഭം ആഭരണങ്ങൾകൊണ്ടുകൂടി നിണക്കു് എ
ത്ര യോഗ്യതയുണ്ട്! വേഗം പോണം. നോക്കു് അവരേ തോ
ല്പിക്കണം.'

കമല — 'അപ്പോഴെൻെറ ഭർത്തൃമാതാവോ?'

കാശി— 'ഞാൻ മുമ്പേതന്നെ അവരോട് സമ്മതം ചോദിച്ചിരിക്കുന്നു. നിന്നെ കൊണ്ടുപൊയ്ക്കോള്ളാൻ പറഞ്ഞു.' കമല, എല്ലാ വ്യസനങ്ങളും മറന്ന്, ആഹ്ലാദംകൊണ്ട് പ്രസന്നമുഖിയായി, വളരെ രസമായി തന്റെ സഖിയൊന്നിച്ചു സായാഹ്നം കഴിച്ചുകൂട്ടി.

രാമരായി വീട്ടിൽ മടങ്ങിവന്നപ്പോൾ അവിടെ എന്തൊരു തിരക്കായിരുന്നു! അവൾ, അങ്ങോട്ടും ഇങ്ങോട്ടും നടന്ന്, അവരോടും ഇവരോടും എന്തൊക്കെയോ പറയുവാൻ തുടങ്ങി. അവൾ പല പ്രാവശ്യവും അമ്മയെ സ്വകാര്യമായി ഒരു മുറിയിൽ കൊണ്ടുപോയി എന്തെല്ലാമൊ ചില കാര്യങ്ങൾ പറഞ്ഞുറച്ചിരുന്നു. അവളുടെ ഭർത്താവും അവളെപ്പോലെ സംസാരിപ്പാനും തർക്കിപ്പാനും പ്രസംഗിപ്പാനും തുടങ്ങി. താൻ സ്വയമായി ചിലതെല്ലാം ആലോചിച്ചുവെച്ചിട്ടുണ്ടായിരുന്നതിനാൽ കമലയുടെ കല്യാണം അയാൾക്ക് അത്ര രസമുണ്ടായിരുന്നില്ല. അതുകൊണ്ട് അയാൾ അന്തരംഗത്തോടെ സംബന്ധകാര്യം തീരെ അബദ്ധമായിപ്പോയെന്നുംകൂടി അഭിപ്രായപ്പെട്ടു. സാമർത്ഥ്യത്തിലും മുൻകരുതലിലും ഓരോ ഭാവം നടിച്ച് അയാൾ, കമലയുടെ നടവടികളെ കുറ്റപ്പെടുത്തുവാനും തയ്യാറായിരുന്നു. 'കഷ്ടം! ഇത്ര മഹാന്റെ അവകാശിയും ഏകപുത്രനുമായ ഈ ചെറുപ്പക്കാരൻ, അമ്മയെപ്പറ്റി യാതൊരറിവില്ലാത്തവളും തെണ്ടി നടക്കുന്ന സന്യാസിപുത്രിയുമായ, കാശിക്കു വിലപിടിയാത്ത, ഇവളെ കല്യാണം കഴിച്ചുവെല്ലോ! എത്ര പോരായ്മ! എന്തെ ഇത്ര ബദ്ധപ്പെടാൻ! ഒന്നുരണ്ടുകാലം കൂടി താമസിക്കരുതായിരുന്നില്ലേ? ചോദിപ്പാനും ആരുതാനുമറിയാതെയെന്നോ? ഭർത്താവിനേക്കാൾ കേമത്തി ഭാര്യ! അതിശയം! അതിശയം! ലോകത്തിലിങ്ങിനെയായെല്ലോ! ഇപ്പോൾതന്നെ അവൾ നല്ല മാതിരിയിലായിട്ടുണ്ട്. ഇനി ഭർത്താവ് വന്നാലത്തെക്കൊപ്പുകൾ എന്തൊക്കയാണാവോ?' എന്നിങ്ങിനെ പറഞ്ഞ് താൻ നിശ്ചയിച്ചപ്രകാരം വിവാഹം നടത്താഞ്ഞതിനാൽ തറവാട്ടിന്നു സംഭവിച്ച ദോ

ഷങ്ങളെപ്പററി വ്യസനിച്ച് അയാൾ വീണ്ടും തുടങ്ങി: 'അവൾ എത്ര വലിയൊരാളുടെ പുത്രിയാണ്! അവളോടുള്ള സംബന്ധം തന്നെ എനിക്ക് ഒരു കയററം കൊടുക്കുമായിരുന്നു. ഇപ്പോഴായാലും — പറഞ്ഞിട്ടെന്തുഫലം? — വളരെ പ്രയാസമുണ്ട്.' ഇതിനുപുറമെ അയാൾ താൻ വിചാരിച്ചിരുന്ന ഓരൊ കാൎയ്യങ്ങളെപ്പററി പരമാൎത്ഥത്തിൽ സംസാരിച്ച്, കമലയെ പണ്ടൊക്കെ വാഗ്ദത്തം ചെയ്തിട്ടുണ്ട് എന്നും സൂചിപ്പിച്ചു.

ഈ തിരക്കിന്റെയൊ, തൎക്കത്തിന്റെയൊ, വല്ല കാരണവും കമലെക്ക് മനസ്സിലായില്ല. ഗണേശന്റെ അച്ഛൻ ഇതിൽ ചേൎന്നിട്ടുണ്ടായിരുന്നില്ലെന്നു തന്നെയല്ല, അദ്ദേഹത്തെ കാണുമ്പോൾ ഭയപ്പെട്ടവരെന്നപോലെ, അവർ നിശ്ശബ്ദമായിരിക്കയും ചെയ്തു. എന്നാൽ ഭാമയായി, അദ്ദേഹമുള്ളപ്പോൾകൂടി ചിലപ്പോൾ ഓരൊ സാധനങ്ങളെയൊ, ആളുകളെയൊ കുറിച്ച്, നാനാഭിപ്രായങ്ങൾ പറഞ്ഞിരുന്നു. ഇവളുടെ ധൈൎയ്യവും സാമൎത്ഥ്യവും കണ്ട് കമല അത്ഭുതപ്പെട്ടു എങ്കിലും, തന്നെ ഇത്ര നിസ്സാരമാക്കാൻ കാരണമെന്തെന്ന് അറിയാതെ അവൾ വല്ലാതെ പരിഭ്രമിച്ചു. അവൾ അവരുടെ സമീപം ചെല്ലുമ്പോഴെല്ലാം, അവരെല്ലാവരും അവളുടെ നടവടിയും മട്ടും മററും സൂക്ഷിച്ചുനോക്കിയിരുന്നു. ഇതിന്മൂലം അസൌഖ്യം തോന്നി, കമല സാധാരണയായി വല്ല മൂക്കിലൊ കോണിലൊ ചെന്ന് മൌനത്തോടെയിരിക്കും. ഇവരുടെ ഉന്മേഷസംസാരം തന്നെക്കുറിച്ചായിരുന്നു എന്നൊ തന്റെ ഭൎത്താവ് പരീക്ഷകളെല്ലാം ജയിച്ച ഒരു ഗവൎമ്മെണ്ടുദ്യോഗസ്ഥനായ സംഗതി ഇതിൽ ഒരു മുഖ്യകാരണമായിരുന്നു എന്നൊ, അവൾക്കു മനസ്സിലായില്ല.



# ൫-ാം അദ്ധ്യായം.

---

* 'ചന്ദ്രശാലയെന്നു കണ്ണരക്കാമ്പുനമ്മി
വരകളജ്ജാശാലിനീകടാക്ഷമാലയാൽ
പരിശോഭിതമകമ്പിതമതിത്ധയപിൻ
ഭരിയുന്നതില്ലപുനരെന്നു ചെല്ലുതൊൻ'

* * * * *

† 'ഉത്തിഷ്ഠതിഷ്ഠസുകുമാരകളേബരാങ്ഗി
അന്തർവെടാൽക്കയവീരകലപ്രവീര'

സമയം രാത്രിയായിരുന്നു. പർവ്വതനിരകൾ വിയന്മാർഗ്ഗത്തോളം ഉയൎന്നപോലെ അതിഗൌരവത്തോടെ കാണപ്പെട്ടിരുന്നു. ചന്ദ്രകാന്തി ഈ പ്രദേശത്തിന്റെ വിജനതയും മനോഹരതയും അധികരിപ്പിച്ചുംകൊണ്ട് വിശേഷമായി പ്രകാശിച്ചു് ഒന്നിൻപിന്നാലെ ഒന്നായി നില്ക്കുന്ന പർവ്വതശിഖരങ്ങളെ ഹിമംകൊണ്ടു മൂടിയപോലെ വെളിപ്പെടുത്തിയിരുന്നു. ഇവയെ സംബന്ധിച്ചേടത്തോളം വിശേഷമായി ഒരു ഗൌരവമുണ്ടായിരുന്നു. ഇങ്ങിനെ പ്രകാശിച്ചുകൊണ്ടിരുന്ന ചന്ദ്രിക പത്ര പല്ലവങ്ങളാൽ നിബിഡങ്ങളായ വൃക്ഷസമൂഹങ്ങളിലും താഴത്തെ ഭയങ്കരവനപ്രദേശങ്ങളിലും വൃക്ഷനിരകളാൽ നിറയപ്പെട്ടവയും അതിലേശിയായി മറെക്കപ്പെട്ട അഗാധഗുഹകളോടു കൂടിയവയുമായ ശൈലശിഖരങ്ങളിലും മനോഹരമായി ശോഭിച്ചിരുന്നു. ഒററയായി നില്ക്കുന്ന പടൎപ്പുകളും മലഞ്ചെരുവിൽ നില്ക്കുന്ന വൃക്ഷങ്ങളും ചന്ദ്രരശ്മികളാൽ ചുംബനം ചെയ്യപ്പെട്ടവയെന്നപോലെ അങ്ങിങ്ങും കാണമാറായിരുന്നു. നദികൾ ഉരുക്കിയ വെള്ളിപോലെ ചന്ദ്രികയിൽ ശോഭിച്ചുകൊണ്ട്, സമീപത്തെ പർവ്വതാഗ്രങ്ങളിൽനിന്ന് ഝംകാരശബ്ദത്തോടെ ഗുഹകളിൽക്കൂടിച്ചാടി വൃക്ഷസമൂ

---

* ജാനകീ പരിണയം—സി. ചാത്തുക്കുട്ടി മന്നാടിയാർ. † കിരാതം കഥകളി.

റാം എണ്ണമുള്ള താഴ്വരയിൽ പോയ്പ്പാർത്തിരുന്നു. ഈ കാഴ്ചകളൊപ്പം ഇടയ്ക്കിടെ പ്രാർത്ഥനെക്കും ധ്യാനത്തിനും വരുന്ന ചില സന്ന്യാസിമാരുടെ ആശ്രമങ്ങളുള്ള ഒരു ഉയർന്ന ഭൂമിയിൽ, ഈ ദിവസം രാത്രിയിൽ രണ്ടു പുരുഷന്മാർ അതി ശ്രദ്ധയോടെ സംഭാഷിച്ചുകൊണ്ടു നിന്നിരുന്നു. അവരിൽ ഒരാൾ കമലയുടെ പിതാവായിരുന്നു. ഉയർന്ന മെലിഞ്ഞ ശരീരവും അസാധാരണ ഗമനവും അപ്രസന്നമുഖവും കണ്ടാൽ ആർക്കും അയാൾ, മനോവിചാരങ്ങളാൽ കാലക്ഷേപം ചെയ്യുന്ന കമലയുടെ പിതാവായ നാരായണസന്ന്യാസിയെന്ന് ഊഹിക്കാമായിരുന്നു. ഇപ്രകാരം ജീവകാലത്തിൽ പകുതിയിലധികവും കാന്താരത്തിൽ ഏകാന്തവാസംചെയ്യാൻ അദ്ദേഹത്തെ ഉത്സാഹിപ്പിച്ചതെന്ത്? ഈ വിധം പ്രാർത്ഥന ചെയ്തു ജീവിപ്പാനായി! ആ ഉൽകൃഷ്ടബുദ്ധിക്കുള്ള രസമെന്ത്? അദ്ദേഹത്തിന്റെ ആദ്യചരിത്രമെന്ത്? അദ്ദേഹം മററു സന്ന്യാസികളെപ്പോലെ ധനകാംക്ഷിയല്ലാതെ വരുവാൻ കാരണമെന്ത്? കമലയുടെ പിതാവോടു സംസാരിച്ചിരുന്നത് അവരുടെ വിവാഹദിവസം ഒറ്റയ്ക്ക സന്ധ്യാസമയത്ത് സന്ന്യാസിയെ ചെന്നുകണ്ടവനായിരുന്നു.

നാരായണസന്ന്യാസി—'രാമചന്ദ്ര! നമ്മൾ രണ്ടുപേരെക്കുറിച്ചും ഞാൻ വളരെ വ്യസനിക്കുന്നു. എന്നാൽ ഇനിപ്പറഞ്ഞിട്ടു ഫലമില്ല. നീ ഇപ്പോൾ കമലയെച്ചെന്ന് കാണില്ലെന്ന് എനിക്കു വാഗ്ദത്തം ചെയ്യണം. ആ ശുദ്ധവർത്തമാനം നിന്നിൽ നിന്നു പുറപ്പെട്ടുപോയിട്ടില്ലല്ലോ? ഭാഗ്യം ധനാശ്രിതമല്ല. അതുകൊണ്ട് ഈ സ്ഥിതിയിൽ കമല ഭാഗ്യവതിയായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. എന്റെ പരിചയം കൊണ്ടു തന്നെ ഞാൻ ഐഹികം ത്യജിച്ചതിൽ പിന്നെ അസൂയപ്പെട്ടിരുന്ന ദേവന്മാരും ജീവശത്രുവായ യമനും എന്റെ പ്രിയതമയെ എന്നിൽനിന്ന് കൊണ്ടുപോയ ദിവസംവരെക്കും, ഞാൻ ഭാഗ്യവാനായിരുന്നു എന്നു പറയാം. അയ്യോ! നിന്നെ എന്റെ പുത്രനായ്ക്കാണ്മാൻ എത്ര ആഗ്രഹമു

ണ്ടായിരുന്നു! എന്തുചെയ്യാം! അതിനു വിധിയില്ല. ആ കഷ്ടാവസ്ഥയിൽ എനിക്കെല്ലാം നഷ്ടമായെന്നു തന്നെ തോന്നുന്നു. കമല മാത്രമെ ശേഷിച്ചിട്ടുള്ളു. അവളോടുകൂടിയിരിപ്പാൻ എനിക്ക് ആഗ്രഹം വന്നേക്കാമെന്നു വിചാരിച്ച് ഞാൻ അവളെ കാണാറേ ഇല്ല. എന്നെക്കൂടാതെ അവൾ കഴിഞ്ഞുകൂടണം. വിവാഹദിവസം സന്ധ്യക്കു നീ വന്നത് അത്ഭുതം തന്നെ. എല്ലാററിന്നും ഞാൻ നിന്നെ കരുതട്ടെയൊ? പറയു'

രാമചന്ദ്രൻ— (വ്യസനത്തോടെ) 'അങ്ങിനെതന്നെ. ഞാൻ നാളെ ശിവഗംഗയിൽനിന്നു പോകും. എന്നാൽ കമലയുടെ വർത്തമാനത്തെപ്പററി നിങ്ങളെ അറിയിപ്പാൻ ഞാൻ ആളുകളെ ശട്ടം ചെയ്തിട്ടുണ്ട്. ഇതുവരെയും ചതിച്ചുപോയ ഭാഗ്യം ഇപ്പോഴെങ്കിലും നിങ്ങൾക്കുണ്ടാകട്ടെ. ഞാൻ ഇതാ പോകുന്നു'. ഈ യുവാവിൻെറ മുഖത്ത് ആശാഭംഗവും കണ്ഠിതഭാവവും വ്യക്തമായി സ്ഫുരിച്ചിരുന്നു.

* * * * * *

ഗണേശൻ പഠിപ്പാൻ പോയിരുന്നത് ശിവഗംഗയിൽനിന്ന് അല്പദൂരമുള്ള രാമപുരത്തിലായിരുന്നു. അവിടത്തെ പ്രധാന വിദ്യാശാലയിൽ പഠിപ്പാനായി നാനാ രാജ്യങ്ങളിൽ നിന്നും അനേകം വിദ്യാർത്ഥികൾ വന്നുകൂടിയിരുന്നു. അവർ താമസിച്ചിരുന്നത് മൂന്നും നാലും കൂട്ടമൊന്നിച്ചുകൂടി പട്ടണത്തിലോരോ ദിക്കിലായിരുന്നു. അപ്രകാരമുള്ള സ്ഥലങ്ങളിൽ ഏററവും സൌഖ്യമേറിയതും താമസിപ്പാൻ ലാഭമുള്ളതും അങ്ങാടികൾക്ക് സമീപമായിരുന്നു. രാമപുരത്തിലെ തിരക്കുള്ള ഒരു തെരുവിൽ താമസിക്കുന്നവർ സാധാരണയായി കേൾക്കുന്നവയും കാണുന്നവയുമിന്നവയെന്നിപ്പോൾ പറയാം. ഓരോരൊ പ്രദേശങ്ങളിൽ ചിന്നിച്ചിതറിക്കൊണ്ട് സസ്യാദികളും ഫലപക്വാദികളും വില്ക്കുന്നവർ: ഒരു ഭാഗത്ത് ഒരു വരി മീറായിക്കടകൾ; ഇരിമ്പുസാമാനങ്ങളും തകരസ്സാമാനങ്ങളും വില്ക്കുന്നവരുടെ ശബ്ദം; അരിച്ചാക്കുകൾ വണ്ടികളിൽനിന്ന് വീഴുമ്പോഴത്തെ ശബ്ദം; വ

ണ്ടികൾ തമ്മിൽ മുട്ടിപ്പൊളിഞ്ഞു പോയതുകൊണ്ട് വണ്ടിക്കാർ തമ്മിൽ തച്ച് 'കയ്യൂക്കുള്ളവൻ കാര്യക്കാരൻ' എന്ന പഴഞ്ചൊല്ലിന്റെ സത്യം ദൃഢീകരിപ്പാൻ തുടങ്ങുമ്പോൾ, 'മതി, മതി, അവൻ മുമ്പേ പോട്ടെ, പിന്നെ നീ' എന്നു ജനങ്ങൾ പറയുന്ന ശബ്ദം: തടികൊണ്ടിളകുവാൻകൂടി വഹിയാത്തവരും അലസന്മാരുമായ മൃഗങ്ങളെക്കൊണ്ടു നില്ക്കുന്ന അങ്ങാടിക്കാർ; കല്ലിട്ടിടിച്ച് നിരത്തിയ പാതയിൽകൂടി ഘോരശബ്ദത്തോടെ പോകുന്ന വണ്ടികൾ; പാപ്പാസിട്ട് വേഷ്ടിയും പുതച്ച് ഒരു ചെറിയ കുടയോളംപോന്ന തലക്കെട്ടുവെച്ച് അങ്ങുമിങ്ങും നില്ക്കുന്ന ബ്രാഹ്മണസംഘം; മുണ്ടുടുത്ത്, ചുമലിൽ വേഷ്ടിയിട്ട്, തോളിൽനിന്ന് അരയോളം താണുകിടക്കുന്ന പൂണുനൂലുംകാണിച്ചു നടക്കുന്ന മറ്റൊരുസംഘം.

ഇപ്രകാരമുള്ള ഘോഷകാഴ്ചകൾ മാളികമേലിരുന്ന് കണ്ടു രസിപ്പാൻ കഴിവുള്ളതും സൂര്യരശ്മികൾ കടപ്പാൻ പാടില്ലാത്ത വിധം ചെറിയവയും ലേശം പ്രവൃത്തിവിശേഷമില്ലാത്തവയുമായ ജനാലകളുള്ളതുകൊണ്ട് അന്ധകാരമയമായ സമീപത്തെ ഒരു ഗൃഹത്തിൽ പതിനെട്ടിനും ഇരുപത്തൊന്നിനും മദ്ധ്യേ വയസ്സുള്ള മൂന്ന് യുവാക്കൾ താമസിച്ചിരുന്നു. ഇവരിൽ രണ്ടുപേർ പഴക്കം നിമിത്തം ആടിയിരുന്ന കസാലകളിലിരുന്ന് മുൻഭാഗത്തെ മേശമേൽ കാലുംവെച്ചു പുസ്തകപഠനം ചെയ്യുകയും മറ്റവൻ നല്ല പതുപ്പുള്ള ഒരു പായയിൽ അടിച്ചു നീണ്ട തലയണമേൽ തലയും വെച്ച്, ജനവാതിലിന്നരികെ കിടന്ന് പുറത്തേക്കു നോക്കുകയുമായിരുന്നു. സമീപം വർത്തമാനപത്രവും ഉണ്ടായിരുന്നു. കുറേ കഴിഞ്ഞപ്പോൾ, പുസ്തകപഠനം ചെയ്തിരുന്നവരിലൊരുവൻ, അസൈ്വരഭാവത്തോടെ പുസ്തകം താഴത്തുവെച്ച്, എഴുനീറ്റിങ്ങിനെ പറഞ്ഞു; 'ഇതെന്തൊരു ബുദ്ധിമുട്ട്! ഹാ! ഗണേശൻ സുഖമായി കിടക്കുകയാണല്ലേ? ഞാൻ തന്നെപ്പോലായിരുന്നാൽ എത്ര നന്ന്! പരീക്ഷയിൽ ജയിച്ചു ഉടനെ കലക്ടർ കച്ചേരിയിൽ നല്ലൊരു ഉദ്യോഗം കിട്ടിയല്ലോ. എന്താണ്? കല്യാണക്ക് നാട്ടിൽ പോകുന്നില്ലേ?'.

ഇതു കേട്ട ഉടനെ ഗണേശൻ തന്നോടു സംസാരിച്ചവനെ നോക്കി പുഞ്ചിരിപ്പൂണ്ട്, കോട്ടുവായിട്ട് നല്ലവണ്ണം നീണ്ടുകിടന്നിപ്രകാരം പറഞ്ഞു—'ഇന്നലെ രാത്രിയിലെ നാടകം എന്നെ വല്ലാതെ കഴക്കുന്നു. പരീക്ഷ കഴിഞ്ഞാൽ കൂടി എനിക്കിത്ര ക്ഷീണം തോന്നാറില്ല'

'ശരി! അതിന്റെ സാരം ഞങ്ങൾക്ക് നിശ്ചയമുണ്ട്. ഗണേശൻ സൂക്ഷിച്ചോളൂ'

ഗണേശൻ—'നിങ്ങളാരും പേടിക്കേണ്ട, എന്റെ കാൎയ്യം ഞാൻ നോക്കിക്കോളാം. ഞാൻ അവളുടെ സൌന്ദൎയ്യവും രസികത്വവും കണ്ട് വിസ്മയിച്ച് അകലെ നിന്നിരുന്നു; അത്രെ ഉണ്ടായിട്ടുള്ളൂ. അവൾ എത്ര രസികത്തി! എന്തു മനസ്സറപ്പുള്ളവൾ! അവളുടെ സംസാരം കേട്ട് സമീപത്തു മൂന്നുനാല് പുരുഷന്മാർ കേവലം അന്ധന്മാരെപ്പോലെ നിന്നിരുന്നു. ഞാൻ ദൂരത്തായിരുന്നു. അവൾ എന്നെ കണ്ടിട്ടില്ലെന്നും തോന്നുന്നു. എന്നാലും വേണ്ടില്ല, ദൈവത്താണ് സത്യം! എനിക്ക് എന്റെ മനസ്സ് അവളിൽ നിന്നെടുക്കുവാൻ കഴിയുന്നില്ല'

'അവൾ ജനങ്ങളെക്കാണുന്നില്ലേ? അവൾ അവരെ നോക്കിക്കാണുന്നത് കടക്കണ്ണുകൊണ്ടാണ്. ഒരിക്കൽ പിടുത്തം കിട്ടിയാൽ പിന്നെ അവൾ ആരേയും വിട്ടു എന്നു വരില്ല. അവൾ കുറേ മുമ്പു ജനിച്ചിരുന്നുവെങ്കിൽ ഒരു രാജ്യം പിടിപ്പാനും അതു നശിപ്പിക്കുവാനും മതിയാകുമായിരുന്നു. അവൾ മറ്റു സ്ത്രീകളെപ്പോലെയല്ല'

ഗണേശൻ—'അല്ല, അതല്ലേ വ്യത്യാസം, പുരുഷന്മാരെ വശീകരിപ്പാനുള്ള സാമൎത്ഥ്യം അതല്ലേ! ശിവ! ശിവ! അവൾ വളരെ മിടുക്കത്തിതന്നെ. അവൾക്ക്, അടിമകളെപ്പോലെ പ്രവൃത്തി എടുപ്പാൻ ഒരു സംഘം ഓഫീസർ, ഒരു കൂട്ടം മലയാളർ ഉണ്ടത്രെ! അവൾ അവൎക്കു വളരെ ധാരാളമായി സമ്മാനം കൊടു

കും. അവൾക്ക് ഓരോതരത്തരെപ്പററി, ആൎക്കും അറിഞ്ഞുകൂടാത്ത ഓരോ ഗൂഢവൎത്തമാനങ്ങൾ നിശ്ചയമുണ്ട്. ഇതെന്തു സൂത്രമാണാവോ?'

പുസ്തകമടച്ചു സംഭാഷണത്തിൽ ചേൎന്ന മറെറവൻ— 'അവളാളു് വല്ലാത്ത അപകടക്കാരത്തിയാണ്', സംശയമില്ല. സായിയെ അറിയാത്തവർ ആരെങ്കിലുമുണ്ടോ? അവളുടെ സ്വഭാവമറിവാൻ ശ്രമിക്കണം'

'ശ്രമം പ്രശംസനീയംതന്നെ, എന്നാൽ ഗണേശനെപ്പോലെ പരീക്ഷകളൊക്കപ്പാസ്സാകുന്നതുവരെ ക്ഷമിക്കണം. പിന്നെ മനുഷ്യസ്വഭാവങ്ങൾ പഠിപ്പാൻ തുടങ്ങാം. ഗണേശൻ നാട്ടിലേക്കുപോകുന്നു, അല്ലേ? ആട്ടെ, അതു നന്നായി'

ഗണേശൻ—'ഉവ്വ്', എന്നാൽ പിന്നെ ഞാൻ അവളാൽ ചപലനാസ്കീരില്ലല്ലോ'

'അതറിയാം' എന്നു പറഞ്ഞ് മറെറവൻ ഭക്ഷണസമയമായതുകൊണ്ട് സ്നാനത്തിന്നാപ്പോയി.

ഗണേശൻെറ ഗോത്രക്കാർ പാരമ്പൎയ്യമായി വളരെ പാണ്ഡിത്യമുള്ളവരായിരുന്നു. അവൻെറ അച്ഛനും മുത്തച്ഛനും അറിവിന്നും മതവിശ്വാസത്തിന്നും കേൾവിപ്പെട്ടവരായിരുന്നു. എന്നാൽ ഇക്കാലങ്ങളിൽ സംസ്കൃതപാണ്ഡിത്യം ആരെങ്കിലും അത്ര കണക്കുവെച്ചിട്ടുണ്ടോ? പണ്ടത്തെപ്പോലെ വലിയ കുഡുംബങ്ങളിലെ യുവാക്കൾ വൃക്ഷവാടികകളിലോ, ക്ഷേത്രങ്ങളിലോ, കുന്നായിക്കൂടി ശാസ്ത്രിമാരുടേയോ പണ്ഡിതന്മാരുടേയോ അരികത്തിരുന്നു പഠിക്കുകയോ, ഭിക്ഷുവേഷം ധരിച്ചു ഭിക്ഷാടനം ചെയ്യുകയോ, ഈശ്വരസ്തോത്രങ്ങൾ ചൊല്ലി ദിവസം കഴിക്കുകയോ ചെയ്യുന്നുണ്ടോ? വൃക്ഷവാടികകളിൽ ഇപ്പോൾ വിദ്വാന്മാരേയോ സജ്ജനങ്ങളേയോ കാണ്മാൻ പ്രയാസമല്ലേ? സംസ്കൃതം പഠിക്കുന്നത് ഇപ്പോൾ കേവലം പുച്ഛയോഗ്യമായിട്ടുള്ളതല്ലേ? ഇംഗ്ലീഷ് വിദ്യാഭ്യാസം അധികം ധനമാൎജ്ജിപ്പാൻ ഉപകാരമെന്നുള്ള

ഒരു ഗുണംകൊണ്ടുമാത്രം സർവ്വഗുണസിദ്ധിപ്രദമെന്നല്ലേ ജനവിശ്വാസം? അർദ്ധമനസ്സോടേയായിരുന്നു ഗണേശന്റെ വൃദ്ധനായ അച്ഛൻ മകനെ ഇംഗ്ലീഷ് വിദ്യാഭ്യാസം ചെയ്യിപ്പിച്ചത്. ഇംഗ്ലീഷ് വിദ്യാഭ്യാസം ഹിന്ദുമതവിരോധമെന്നും പൂർണ്ണപാണ്ഡിത്യമുണ്ടാക്കത്തക്കതല്ലെന്നും വിചാരിച്ച്, അദ്ദേഹം അതിനെ മനഃപൂർവ്വമായി വർജ്ജിച്ചിരുന്നു. എന്നാൽ,

* 'കാലോചിതംപോലെവേണംനടക്കുവാൻ
കാലമെന്നാലുമെന്നല്ലേപ്രമാണവും'

എന്നു വെച്ചു മാത്രമായിരുന്നു അദ്ദേഹം ഇപ്രകാരം ചെയ്തത്. മകൻ പരീക്ഷകളെല്ലാം ജയിച്ചതുകൊണ്ട് പിതാവിന്നു സന്തോഷമുണ്ടായിരുന്നു എങ്കിലും ഈ പുതിയ പരിഷ്കാരം പുത്രന്റെ മതവിശ്വാസത്തേയും സ്വഭാവത്തേയും എങ്ങിനെയെല്ലാം മാററിത്തീർക്കുമോ എന്ന ശങ്ക അദ്ദേഹത്തെ വളരെ വ്യാകുലപ്പെടുത്തി.

നേരം സന്ധ്യയായിരുന്നു. ശിവഗംഗയിലെ തെരുവുകളിൽ ഇടെക്കിടെ ഭാരവണ്ടികൾ പോകുമ്പോഴൊ, അലസന്മാരായ വണ്ടിക്കാർ പാട്ടുപാടുമ്പോഴൊ ഉണ്ടാകുന്ന ശബ്ദമല്ലാതെ വേറെ യാതൊരു ശബ്ദവുമുണ്ടായിരുന്നില്ല. രവിരശ്മികൾ വേഗത്തിൽ മങ്ങിപ്പോയിരുന്നതുകൊണ്ട്, അവിസ്തീർണ്ണങ്ങളായ വീഥികളും മറെക്കപ്പെട്ട ഓരൊ സ്ഥലങ്ങളും നിരാനന്ദകരങ്ങളായും അന്ധകാരമയങ്ങളായും കാണപ്പെട്ടിരുന്നു. ക്രമേണ പോയ്ക്കൊണ്ടിരുന്ന പ്രഭ, നദീതീരത്തിലെ വെളിവായ പ്രദേശങ്ങളിലല്ലാതെ മറെറാരേടത്തും അല്പനേരമെങ്കിലും നിന്നില്ല. ബാലികമാർ സംഘം സംഘമായി ഭവനങ്ങളുടെ പിൻഭാഗങ്ങളിൽ വിനോദിച്ചിരുന്നു. പുരുഷന്മാർ മിക്കവരും നദീതീരത്തിൽ ഉലാത്തുവാനും ശേഷം ചിലർ വെടി പറഞ്ഞു രസിപ്പാനായി സാ

* സംഗീതനൈഷധം—രാമഞ്ചിറമഠത്തിൽ അച്യുതമേനോൻ.

ധാരണ കൂടുന്ന ആണ്ടാടികളിലേക്കും സ്ത്രീകൾ വിശേഷവസ്ത്രങ്ങൾ ധരിച്ച്, ജലം കൊണ്ടുവരാനെന്നോ, വസ്ത്രശുദ്ധി ചെയ്വാനെന്നോ, ദേവാരാധന കഴിപ്പാനെന്നോ, വല്ല ഒഴികഴിവും പറഞ്ഞ് പുറത്തേക്കു പോയിരുന്നു. കമലയുടെ ഭവനത്തിൽ അവളെക്കൂടാതെ കന്നുകാലികളെ ശുശ്രൂഷ ചെയ്തിരുന്ന വൃഷലി മാത്രമെ ഉണ്ടായിരുന്നുള്ളു. വളരെക്കാലം കഠിന ശാസനകൾക്ക് പാത്രമായിരുന്ന കമല, അവളുടെ അച്ഛനെങ്കിലും തന്നെ വന്നു കാണാഞ്ഞതിനാൽ ഭൂമിയിലാർക്കും തന്നോടു കരുണയില്ലല്ലൊ, ഇപ്രകാരം എത്ര കാലം കഴിച്ചുകൂട്ടേണ്ടിവരും, എന്നിങ്ങിനെ വിചാരിച്ച് ദുഃഖിച്ചിരുന്നു. എന്തുതന്നെ ചെയ്തിട്ടും വീട്ടിൽ സർവ്വാധികാരിണിയായ രാമബായിക്ക് അവളോടല്പമെങ്കിലും സ്നേഹമുണ്ടായില്ല. പാചകവേലയിൽ അതി നിപുണയായ തന്റെ ഭർത്തൃസോദരിയെ സഹായിപ്പാനായി കമല വൃഥാ അദ്ധ്വാനിച്ചിരുന്നു. 'ഞാൻ ഇതു ചെയ്യട്ടെ?' 'വല്ലതും അരപ്പാനൊ, ഉടയ്ക്കാനൊ, പൊടിപ്പാനൊ ഉണ്ടോ?' എന്ന് അവൾ ഭയത്തോടെ ചോദിക്കുമ്പോഴെല്ലാം രാമബായി നീരസമായി ഒന്നു മൂളിയിരുന്നല്ലാതെ, പ്രവൃത്തികൾ ചെയ്യുന്ന കമലയോട് ഒരിക്കലും സന്തോഷപ്പെട്ടിരുന്നില്ല. ഒരു ദിവസം വൈകുന്നേരം കമല 'ചിന്താസന്താപിതാന്തയായി' നദിക്കു നേരെ ഉള്ള ഒരു കൂട്ടം വൃക്ഷങ്ങളുടെ സമീപം ചെന്നിരുന്ന് ഓരോന്നാലോചിക്കുകയായിരുന്നു. അപ്പോൾ അവൾ മനോനേത്രത്തിൽ സ്വന്തഗൃഹവും അവിടത്തെ സഖിമാർ, വയസ്യകൾ, പുഷ്പങ്ങൾ ഇത്യാദികളും കണ്ടുകൊണ്ട് ക്രമേണ വിഷാദഹീനയായ്വന്നു. 'രാമബായിയെ വേഗം പാട്ടിലാക്കാം. ഞാൻ അവരുടെ സ്നേഹം വളരെ കാംക്ഷിക്കുന്നു എന്നറിഞ്ഞാൽ, അവർ എന്നെ സ്നേഹിക്കും. ഗംഗയും എന്റെ സഖിയായ്ത്തീരും. എന്നാൽ എത്ര ഭാഗ്യമായി!' എന്നിങ്ങിനെയുള്ള മനോരാജ്യങ്ങൾകൊണ്ട് തനിക്കുള്ളതിലും ദുഃഖത്തെ മറപ്പാൻ സംഗതി വന്നേക്കാമെന്ന് അവൾ ഉറച്ചുകൊണ്ടു എഴുന്നാൽ പിന്നെ സഖികളോടൊന്നിച്ച് സന്തോ

ഷമായി തീൎത്ഥാടനവും മററും ചെയ്യാമെന്നു വിചാരിക്കയും ചെയ്തു. അവൾ, ഇപ്പോൾ ഭൎത്താവിനെപ്പററി ആലോചിച്ചു എങ്കിലും അവൾ അയാളെ ബന്ധുവായിട്ടൊ, ശത്രുവായിട്ടൊ കണക്കേണ്ടതെന്നറിയാതെ കുഴങ്ങി. ഇങ്ങിനെ കുറെ നേരം വിചാരിച്ചുകൊണ്ടിരുന്നപ്പോൾ അവൾ, അടുത്തുനിന്നു ശബ്ദങ്ങൾ കേട്ടതിനാൽ വീട്ടുകാർ വരുന്നുണ്ടെന്നുറച്ചു ഗൃഹത്തിലേക്കു പോകുവാൻ ഭാവിച്ചു. ആ സമയത്തിൽ അവൾ ഹൃദയശല്യങ്ങളായ ചില ശീലുകൾ കേട്ടുനടുങ്ങുകയും അതിനുമൂലം അവളുടെ സകല മനോരാജ്യങ്ങളും കാററിൽ പറന്നു പോകയും ചെയ്തു. അവൾ കേട്ടത്, രാമബായി മുഷിച്ചിലോടെ തന്റെ ഭൎത്താവിനോടിപ്രകാരം പറയുന്നതായിരുന്നു:— 'അവളുടെ അമ്മ ആരെന്ന് ആൎക്കറിയാം? കഷ്ടം! ഇത്ര ചെററപ്പെണ്ണിനെ നമ്മുടെയിടയിൽ കൊണ്ടുവന്നിട്ടുവെല്ലോ! സാധുവായ എന്റെ അപ്പനെ ഇങ്ങിനെ ചതിച്ചുവെല്ലോ! ഇപ്പോൾ നല്ലൊരു തരമുണ്ട്. അതൊന്നാന്തരം വിവാഹമാകും. ഗംഗിയെ കൊടുപ്പാനും നല്ല തരമാകും. എന്നാൽ എന്തുചെയ്യാം! ഇവളെ പുറത്താക്കുവാൻ തരമാല്ലെന്നു തന്നെയാണ് തോന്നുന്നത്.'

ഈ സംസാരം തന്നെക്കുറിച്ചാണെന്ന് കമലെക്ക് സ്പഷ്ടമായി മനസ്സിലായി. ഇതു കേട്ട ഉടനെ അവൾ നടുങ്ങി, വല്ല ദിക്കിലും ഓടിപ്പോയാലൊ എന്നുകൂടിആലോചിച്ചു. എന്നാൽ അവൾ എങ്ങട്ടു പോകും? അവൾ എന്തിനു ജനിച്ചു? തന്റെ മനോവ്യഥയിൽ, തന്നെവിവാഹംചെയ്യിച്ച് ശ്വശുരനോടു ചെന്ന് എല്ലാം പറയാമെന്നുറച്ച്, കമല അയാളുടെ മുറിയിൽ ചെന്ന് കാല്ക്കൽ വീണ് സംഭ്രമത്തോടും വ്യസനത്തോടുംകൂടെ ഇങ്ങിനെ പറഞ്ഞു 'അയ്യോ! എന്തിന് മകനെക്കൊണ്ടെന്നെ വിവാഹം ചെയ്യിച്ചു. എന്തുകൊണ്ടു ധനം ചോദിച്ചില്ല? ഞാൻ ചെററയാണെന്ന് അറിഞ്ഞിരുന്നില്ലേ? ഇപ്പോഴെല്ലാം ബുദ്ധിമുട്ടും എനിക്കായി. ആകം എന്നെക്കണ്ടുകൂട. ഞാൻ അപ്പന്റെ അടുക്കലേക്കു പോകട്ടെ?'

ഇതു കേട്ടപ്പോൾ, ഗംഭീരനായ ആ വൃദ്ധൻ അത്യാശ്ചൎയ്യത്തോടെ

‘മിണ്ടാതിരിക്കു കുട്ടി നീ അസ്വസ്ഥയായിരിക്കുന്നു’ എന്നു പറഞ്ഞ്, അവളെ എഴുനീല്പിച്ച് ‘നീ ഇങ്ങിനെ കരയണ്ട. നിണക്കു ധനമില്ലെന്നു പറഞ്ഞത് ആരാണ്? അത് അറിയേണ്ടത് ഞങ്ങൾ അല്ലേ? പോയി പ്രവൃത്തി നോക്കിക്കോളൂ’ എന്നു പറഞ്ഞ് സമാധാനപ്പെടുത്തി. അവൾ കുട്ടികളെപ്പോലെ കരഞ്ഞ് അടുത്തു ചെന്നതുകൊണ്ട്, അദ്ദേഹം അവൾ മുതിൎന്നവളെന്നോൎക്കാതെ, മുഖത്തു കൈകൊണ്ടു തഴുകി, അപ്രകാരമുള്ള ഒരോ വിഢിത്തങ്ങളൊന്നും വിശ്വസിക്കാതിരിപ്പാൻ വീണ്ടും പറഞ്ഞു. യഥാൎത്ഥത്തിൽ ഒരു പുത്രകളത്രം അവളുടെ ശ്വശുരനെ സന്തോഷിപ്പിക്കുവാൻ ശ്രമിക്കയല്ലാതെ മറം വിധം ചെയ്യുമെന്ന് അയാൾ ഒരിക്കലും വിചാരിച്ചില്ല.

‘കഷ്ടം! എന്റെ ബുദ്ധിമുട്ട് അദ്ദേഹത്തിന്ന് അറിഞ്ഞുകൂട. അച്ഛനും ഇപ്രകാരം പറയും’ എന്നു വിചാരിച്ച് കമല അകത്തുപോയി തേങ്ങി തേങ്ങി കരഞ്ഞു തുടങ്ങി. തന്നാൽ മറ്റുള്ളവൎക്കു ബുദ്ധിമുട്ടാണ്; താൻ ഒരു നിൎദ്ധനപുത്രിയാണ്; തന്നെ ആൎക്കും സ്നേഹമില്ല, അതാണ് എല്ലാവൎക്കും ഇത്ര പുച്ഛം; ഭൎത്താവും ഇപ്രകാരമായിരിക്കും; എന്നിവയെല്ലാം കമലെക്കിപ്പോൾ സ്പഷ്ടമായി. അച്ഛൻ എപ്പോഴെങ്കിലും ധനത്തെപ്പററി സംസാരിക്കാറുണ്ടോ? അദ്ദേഹത്തിന്നു ധനമുണ്ടോ? ഉണ്ടെങ്കിൽ കുറെ തരുമോ? എന്നാൽ അച്ഛനെക്കാണുന്നതെങ്ങിനെ? അമ്മയെക്കുറിച്ച് ആൎക്കും ഒന്നും അറിഞ്ഞുകൂടയോ? ഇപ്രകാരം ആലോചിച്ച് അവൾ വളരെ സന്താപിച്ചു. അവൾക്കിപ്പോൾ തന്റെ ഭാഗ്യം ആ സായങ്കാലപ്രഭപോലെ മങ്ങിയും സ്വഹൃദയം ഭൂമിയെന്നപോലെ അന്ധതമസ്സുകൊണ്ടു നിറഞ്ഞും തോന്നി. അവൾ ഇങ്ങിനെ വിചാരിച്ചു വ്യസനിച്ചുകൊണ്ടിരുന്നപ്പോൾ, ആരോ ഒരാൾ അവളുടെ മുറിയിൽ പ്രവേശിച്ചു. അയാൾ ഒരു യുവാവെന്ന് ജനലിൽകൂടി വന്ന വെളിച്ചം അവളെ മനസ്സിലാക്കി. ആ യുവാവ് ‘അമ്മേ! അമ്മേ!’ എന്നു വിളിച്ചപ്പോൾ, കമല തിരിഞ്ഞു നോക്കി, ഉടനെ വരുമെന്നു

കാത്തിരുന്ന ഭർത്താവായിരിക്കുമോ അയാൾ, അയാളും തന്നെ പുച്ഛിപ്പാൻ വന്നുവോ, എന്നിപ്രകാരം വിചാരിച്ചു ദുഃഖിച്ച് ദീനസ്വരത്തിൽ പതുക്കെ 'അമ്മ ഇവിടെ ഇല്ല' എന്നു പറഞ്ഞു.

'ആ മൂക്കിൽ ഇരുട്ടത്തു നില്ക്കുന്നത് ആരാണ്? എഴുനീല്ക്കു'

കമല വ്രീളാസമേതം എഴുനീററ് 'ഞാനാണ്' എന്നു പറഞ്ഞു. അപ്പോൾ ജനവാതിലിൽകൂടി ധാരാളം വന്ന വെളിച്ചം ഗണേശന് ഒരു മഹാസുന്ദരിയെ കാട്ടിക്കൊടുത്തു. ഇപ്പോഴെക്ക ഗണേശൻ തന്റെ ബാലവധുവിനെ പിരിഞ്ഞിട്ട് രണ്ടു കൊല്ലത്തോളമായതിനാൽ, ഉയർന്ന കൃശാംഗിയും കരിംകുവലയതുല്യനയനങ്ങളിൽനിന്ന് തടിച്ച വെളുത്ത ഗണ്ഡങ്ങളിൽകൂടി അശ്രുക്കളൂററിക്കൊണ്ടിരുന്നവളും ചന്ദ്രാഭിരാമവദനയുമായ കമലയെ കണ്ടപ്പോൾ അവൻ കേവലം പരിഭ്രമിച്ച് 'നീ കമലയല്ലെ' എന്നു ചോദിച്ചു. ഇതു കേട്ട്, കമല ആശ്ചര്യഭാവത്തോടെ മേല്പെട്ടു നോക്കിയസമയം, അവളുടെ സാധുത്വവും വിഷാദശീലവും ഗണേശന് നല്ലവണ്ണം മനസ്സിലായി. ഇപ്പോൾ അവൻ അശ്രദ്ധനെന്നവിധം തിരിഞ്ഞുപോയി എങ്കിലും ആ പരിഭ്രമിച്ച ബാലികയോട് സംസാരിപ്പാൻ അവന് മനസ്സിൽ ആഗ്രഹം അങ്കുരിച്ചു.

## ൯-ാം അദ്ധ്യായം.

* 'വനംവന്നിട്ടുനാളെല്ലാമേകാൎദ്ധനാ
ളൊന്നിനാക്കേടിയാണ്ടെന്നേയാവു'

ഗണേശൻ വന്നതിൽപിന്നെ കമലയുടെ കഷ്ടങ്ങൾ അ

* കൃഷ്ണഗാഥ.

ല്പമെങ്കിലും ഭേദപ്പെട്ടിട്ടില്ലെന്നുമാത്രമല്ല പണ്ടത്തേക്കാൾ കുറെക്കൂടി അധികരിച്ചുവരികയും ചെയ്തു. കമലയുടെ പ്രവൃത്തികൾ രാവിലെ നേരത്തെ തുടങ്ങും. അവൾ മേൽപുരയിലെ ചില്ലിൽകൂടി മാത്രം വെളിച്ചം വന്നിരുന്നതും ഭിത്തിയാസകലം കുഴികളുണ്ടായിരുന്നതുമായ, തന്റെ ശ്വശ്രുവിന്റെ ഇരുട്ടകത്തായിരുന്നു സാധാരണയായി കിടന്നിരുന്നത്. ആ അറയിൽ, ചുമരിന്റെ കുഴികളിൽ വെച്ചിരുന്ന കുങ്കുമച്ചെപ്പ്, ചീപ്പ്, കണ്ണാടി, മുല്ല, ചേമന്തി മുതലായവയാൽ രചിക്കപ്പെട്ട മാലകൾ, വെററിലത്തട്ട്, ചെല്ലം, അയക്കോലിൽ ഇട്ടിരുന്ന വസ്ത്രങ്ങൾ എന്നിവയല്ലാതെ രണ്ടു മരപ്പെട്ടികൾ മാത്രമെ ഉണ്ടായിരുന്നുള്ളു. കമലയുടെ വസ്ത്രഭാണ്ഡവും പായയും ഇതിൽ ഇരുട്ടത്തൊരു കോണിൽ വെച്ചിരുന്നു. സൂര്യോദയത്തിന്നു വളരെ മുമ്പായിത്തന്നെ ആ ഭവനത്തിൽ എല്ലാ ദിവസവും നല്ല തിരക്കുണ്ടായിരിക്കും. തന്റെ അടുക്കെക്കിടന്നുറങ്ങുന്ന കമലയെ അവളുടെ ശ്വശ്രു നേരത്തെ ഉണർത്തും. ഉണർന്ന ഉടനെ അവൾ വീട്ടിന്റെ പിന്നാമ്പുറത്തുപോയി, ജലപാത്രങ്ങളെല്ലാം വെടിപ്പായി ശുദ്ധിചെയ്ത്, ഉഷസ്നാനത്തിന്ന് ജലം നിറച്ചുവെച്ചതിൽപിന്നെ പാചകശാലയും ഉമ്മറവും വെടിപ്പായി ഗോമയംകൊണ്ട് മെഴുകി, മിററത്ത് അരിപ്പൊടികൊണ്ട് കോലംവരച്ച്, പച്ചക്കറിസ്സാമാനങ്ങളും മററും തെരുവിൽനിന്ന് വാങ്ങിക്കൊണ്ടുവന്ന് പാചകപ്രവൃത്തിയിൽ സഹായിക്കും. സ്നാനത്തിന്നു തൈലാദികൾ തെയ്യാറായിരുന്നില്ലെങ്കിൽ, അവൾക്ക് ശകാരം കിട്ടുന്നത് ഉറപ്പായിരുന്നു. രാമബായി ഭക്ഷണം വിളമ്പിക്കൊടുക്കുമ്പോൾ കമല സാധാരണയായി പിന്നാമ്പുറത്ത് വാതിൽ മറഞ്ഞുനില്ക്കും. പതിവായി ഉച്ചതിരിഞ്ഞാൽ ഗൃഹത്തിലെ പ്രായം ചെന്നവർ വിശ്രമിക്കും. പെൺകുട്ടികൾ തലമുടി നല്ലവണ്ണം കെട്ടി പൂ ചൂടി കുങ്കുമപ്പൊട്ടു തൊടും. കമല, അനവധി പ്രയാസമുള്ള വേലകൾ തന്നാൽ കഴിയുമ്പോലെ നല്ലവണ്ണം ചെയ്തിരുന്നു എങ്കിലും അവളുടെ ശ്വശ്രു എല്ലാപ്പോഴും 'ഗംഗിയുടെ മുതല്' മുറിഞ്ഞു; ക

മലെക്ക് ഒരു ദാസി വേണം. അവൾ കൂട്ടത്തിൽ പണി എടുത്ത്, ഭൎത്തൃസോദരിമാൎക്ക് അദ്ധ്വാനം കുറെക്കില്ല' എന്നിപ്രകാരം കമലെക്ക് വ്യസനം തോന്നുംവണ്ണം പറയും. 'ഇലയിൽ വിളമ്പിയ ചോറു മുഴുവൻ അവൾ ഉണ്ടില്ല, അവളെ പട്ടിണി കിടത്തി ദ്വേഷിക്കുന്നു എന്ന് അവൾക്ക് അന്യരെ ധരിപ്പിക്കണം. ദേഹം നോക്കാതെ ഇങ്ങിനെ അദ്ധ്വാനം ചെയ്യുന്നു എന്ന് മററുള്ളവരെ ധരിപ്പിക്കുന്നതിന് കണ്ണു കഴുകുകയാണ് വേണ്ടത്' എന്നിങ്ങിനെ രാമണിയായി അമ്മയോട് അവളെപ്പററി കുററം പറയുമ്പോൾ അവര് കമലയുടെ സമീപം ക്രുദ്ധരായുംകൊണ്ടു ചെന്നു കോപിച്ച് 'ഉള്ളതുതന്നെ; ഈ മൂധേവി എനി എന്തൊക്ക തോന്ന്യാസം കാട്ടും!' എന്നും പറയും. ഇപ്രകാരം ദിനമ്പ്രതി അവര് തമ്മിലുള്ള വൈരം വളൎന്നുവന്നു. സാധുവായ കമലെക്ക് തന്നെ ഏതുവിധം തടുക്കേണമെന്നൊ, താൻ എന്തു പറയേണമെന്നോ, നിശ്ചയമുണ്ടായിരുന്നില്ല. അവൾ ഭൎത്തൃസോദരിമാരുടെ ഭരണകേട്ടു നടുങ്ങിപ്പോയിരുന്നതുകൊണ്ട് അവരുള്ളപ്പോൾ യാതൊന്നും പറഞ്ഞിരുന്നതുമില്ല.

എങ്ങിനെയോ കമല തന്റെ സ്ഥിതിക്കു അവസാനം ക്ഷമയോടെ കീഴടങ്ങി. ഇതിന്നു പ്രധാന ഹേതു അവളുടെ മതവിശ്വാസശക്തിയായിരുന്നു. അവൾ പൌരാണികന്മാരിൽ നിന്ന് സീത, ശ്രീരാമൻ, പാണ്ഡവര് മുതലായവരെക്കുറിച്ചും മനുഷ്യരെ അധീനപ്പെടുത്തിയിരുന്ന രാക്ഷസന്മാരെക്കുറിച്ചും ഓരോ വൃത്താന്തങ്ങൾ കേട്ടു മനസ്സിലാക്കിയിരുന്നു. അവളെ പലപ്പോഴും സംസ്കൃതശ്ലോകങ്ങളുടെ സാരമാധുൎയ്യം നിദ്രാണയാക്കിത്തീൎത്തിട്ടുമുണ്ടായിരുന്നു. ചന്ദ്രികയുള്ള രാത്രികളിൽ വൃദ്ധസ്ത്രീകൾ, നദി, മല, വൃക്ഷം എന്നിവയെ മനുഷ്യരുടെ പ്രതിനിധികളാക്കിയും പക്ഷിമൃഗാദികൾക്ക് സംഭാഷണശക്തി കൊടുത്തും ഉള്ള സാരോപദേശകഥകൾ പറയുന്നതു കേൾപ്പാനും അവൾ അത്ര നിദ്രാണയായും തിരിക്കീട്ടുണ്ടായിരുന്നു. ഇവകളെല്ലാം അന്യന്മാരോടു കരുണയും സ്നേഹവും കാട്ടേണമെന്നും തന്റെ പ്രവൃത്തി

കാളെ എത്ര ബുദ്ധിമുട്ടിയും ചെയ്യേണമെന്നും അവളെ ദൃഢമാ
യി പഠിപ്പിച്ചു. ഈ കഥകൾ എത്രതന്നെ നിസ്സാരങ്ങളായിരു
ന്നാലും ഏതുവിധം വരുന്ന ജന്മത്തിൽകൂടി സൽകർമ്മങ്ങളാലു
ള്ള ഗുണവും ദുഷ്കർമ്മങ്ങൾക്കുള്ള ശിക്ഷയും അനുഭവിക്കുമെന്നും
ഏതുവിധം വിനയത്താൽ നന്മയുണ്ടാകുമെന്നും ഏതുവിധം, സ്നേ
ഹം, പാതിവ്രത്യം, മാനം, പ്രായം ചെന്നവരോടുള്ള ഭക്തി, ഇ
വയെ സജ്ജനങ്ങൾ പ്രധാന ഗുണങ്ങളായി കരുതുന്നു എന്നും
വളരെ വിശദമായ്ക്കാണിച്ചു. കമലയുടെ സദാചാരസംഹിതയു
ടെ സത്തായിരുന്ന ഇതായിരുന്നു അവളെ ഇത്ര ഗുണവതിയാ
ക്കിത്തീർത്തത്. എന്നാൽ ഇതോടുകൂടി മറെറാരു ഉപദേശവും
കൂടി ഇടകലർന്നിരുന്നു. അതെന്തെന്നാൽ തനിക്കു സുഖമായാ
ലും അസുഖമായാലും വേണ്ടതില്ല, താൻ സൽഗുണയായാലും ദു
ർഗ്ഗുണയായാലും വേണ്ടതില്ല, ആവലാധി പറയാതെ അതെ
ല്ലാം വിധി എന്നു വിചാരിച്ചു കൊള്ളണമെന്നായിരുന്നു. വ
ളരെ അല്പം മാത്രം ആശ്വാസം നൽകിയ ഈ ഉപദേശം അവ
ളെ മനശ്ചാഞ്ചല്യമുള്ളവളാക്കി ജീവിച്ചിരിപ്പാൻ ആഗ്രഹമില്ലാ
ത്തവളാക്കിത്തീർത്തു. എന്തെന്നാൽ 'വിധിയോഗം നീക്കുവാനാ
ർക്കു ശക്യം?' എന്നായാൽ ജീവിച്ചിരിപ്പാൻ എന്തു സന്തോഷ
മാണുള്ളത്? സാവിത്രി, സീത മുതലായ മഹാമനസ്വികളെപ്പോ
ലെ സ്തുത്യയായിരിപ്പാൻ കമലെക്കും ആഗ്രഹമുണ്ടായിരുന്നു. എ
ന്നാൽ അവരും ദിഷ്ടത്തിന്നു കീഴടങ്ങേണ്ടി വന്നില്ലേ? ഇഹ
ലോകത്തിൽ അവർക്കു തക്ക പ്രതിഫലം കിട്ടിയോ? ഇപ്രകാരം
വിചാരിച്ച് കമല ഭർത്തൃസോദരിമാരുടെ പരിഹാസ വാക്കുകളും
പാരുഷ്യ വചനങ്ങളും അതിതാഴ്മയോടെ സഹിച്ച്, തനിക്ക്
എപ്പോഴെങ്കിലും ശ്യാമളവർണ്ണമായ വിയത്തിനേയോ, സുസ്ഥാസ്ഥ
മനശോഭയേയോ, പരിപൂർണ്ണമായ നദിയേയോ കാണുമ്പോൾ
വളരെ സൌഖ്യം തോന്നുവാനും ഒരു കാന്താരത്തിൽ പോയി മറ
ഞ്ഞ് മൌനമായി ഓരോ അസംഭാവ്യകാര്യകല്പനകൾ ചെയ്യാ
നൊ, ആനന്ദേന ആകാശഭൂമികളുടെ മാഹാത്മ്യമോർത്തിരിപ്പാ

നൊ, ആഗ്രഹമുണ്ടാകുവാനും കാരണമെന്തെന്നു വിചാരിച്ചു വിസ്മയിച്ചു.

കമല ഒരിക്കലും സ്വന്തകാൎയ്യങ്ങളിൽതന്നെ നിമഗ്നയായിരുന്നില്ല. തന്റെ സഖികളുടെ ദിനചൎയ്യത്തിൽ അവൾക്ക് എപ്പോഴും അതിശ്രദ്ധയും കരുണയുമുണ്ടായിരുന്നു. സമവയസ്സുകളായ ബാലികമാർ അനേകം കഷ്ടങ്ങൾ അനുഭവിച്ചതായി പല കഥയും കേട്ടിരുന്നതിനു പുറമേ, അവൾ സ്വന്തം കണ്ണുകൊണ്ടു തന്നെ മനസ്സു നടുങ്ങത്തക്കവയും പിന്നീടു ചിന്താസന്താപകാരണങ്ങളുമായ അനവധി സംഗതികൾ കണ്ടിട്ടും ഉണ്ടായിരുന്നു. ഉദാഹരണമായി എതൃവീട്ടിലെ ഭാഗീരഥി ഭൎത്താവിന്റെ കല്പനകൾ കൂട്ടാക്കാതെ പുറത്തുപോയതുകൊണ്ട് കുപിതനായ ഭൎത്താവിൽനിന്ന് അനുഭവിച്ച അനവധി കഷ്ടങ്ങളെ വിവരിക്കാം. സാമാന്യം നല്ലവണ്ണം വിദ്യാഭ്യാസമുള്ള അവൾ സ്വതെ അത്യുത്സാഹശീലയായിരുന്നു. എന്നാൽ അവളുടെ ധനികനായ ഭൎത്താവ് നിരക്ഷരകുക്ഷിയായിരുന്നതിനാൽ, അയാൾ അവളുടെ പഠിപ്പിനെക്കുറിച്ചു സദാ പരിഹസിക്കയും അവളുടെ ഉന്മേഷം കുറപ്പാൻ സന്തോഷത്തോടെ പല വഴികൾ നോക്കയും ചെയ്തിരുന്നു. ഇതുമൂലം അവൾ രാവും പകലും വളരെ ദുഃഖത്തോടെ അനേകം നാൾ കഴിക്കേണ്ടിവന്നു. ഒരു ദിവസം പ്രത്യക്ഷത്തിൽ അവളെ അപമാനിപ്പാനായി അയാൾ ഒരു ദാസിയെ ഭവനത്തിൽ കൊണ്ടുവന്നപ്പോൾ ഭാഗീരഥി തന്റെ ആഭരണങ്ങളെല്ലാം വലിച്ചെറിഞ്ഞ്, മരണശേഷം മാത്രം അഴിക്കാവുന്ന ഹസ്തകടകങ്ങളും പൊട്ടിച്ചെറിഞ്ഞ് പുറത്തുപോയി. കഷ്ടം! ഈ സാധുവിനെ സ്വന്തഗൃഹത്തിൽ ഒരു ദിവസം താമസിപ്പാനെങ്കിലും അവളുടെ അമ്മ, മകളെ ഒരു സമയം എന്നേക്കും പരിത്യജിച്ചാലോ എന്നു വിചാരിച്ചു ഭയപ്പെട്ട്, സമ്മതിച്ചില്ല. അതുകൊണ്ട്, കുപിതയായ മാതാവ് മകളെ തിരികെ കൊണ്ടുവന്നു സമാധാനപ്പെടുത്തുവാൻ ശ്രമിച്ചു. ഭാഗീരഥിയെ കൊണ്ടുവരുന്ന സമയം, കമല കിണററികൽനിന്നു ഗൃഹത്തിലേക്കു വ

ധികയായിരുന്നു. മനസ്താപത്തോടെ മാതാവിന്നരികെ നിന്നിരുന്ന ഭാഗീരഥിയേയോ അവളുടെ അമ്മയേയോ, ആരും കണ്ടതായി നടിച്ചില്ല. അമ്മ ഉറക്കെ ഒന്നു ശബ്ദിച്ചു മകളെ ചീത്ത പറഞ്ഞു പിടിച്ചു് തള്ളി ഇങ്ങിനെ പറഞ്ഞു: 'കണ്ടുവോ? നിന്റെ സ്വന്തം ദോഷം. പോ, ഉള്ളിൽ'.

ഭാഗീരഥി— (സ്ഥിരമാനസയായി സാവധാനത്തിൽ) 'അമ്മേ! ഞാൻ പോകില്ല. എന്നെക്കൊന്നാലും വേണ്ടില്ല; ഒരു ശ്മശാനത്തിൽ ഞാൻ ജീവിച്ചിരിക്കുമ്പോൾ കടക്കില്ല.'

കമലെക്കിതു കണ്ടു വളരെ വിഷാദം തോന്നി. സമീപത്തുള്ള അനേകം സ്ത്രീകൾ വന്നുകൂടി. എന്നാൽ ഭാഗീരഥിയോടു് അവരിൽ ആൎക്കും അല്പമെങ്കിലും ദയ തോന്നിയില്ല.

ഒരുത്തി— (പുച്ഛമായി) 'എന്തു്! ഇത്ര ധൈര്യപ്പെട്ടു പോയിട്ടു് ഇപ്പോൾ മടങ്ങി വന്നുവോ?'

മറെറാരുത്തി— 'നിണക്കു് നാണമില്ലേ? ഒരു പുരുഷനായി ബന്ധമുണ്ടായാൽ പിന്നെ അതു്, അവൻ ഒരു കഴുതയാണെങ്കിൽകൂടി വേർ പെടുത്തരുതെന്നു് അറിഞ്ഞുകൂടെ? നിന്റെ കഴുത്തിൽ ചരടു് വീണുപോയില്ലേ? പിന്നെപ്പുറത്തിട്ടെന്തു ഫലം?'

മൂന്നാമത്തൊരുത്തി— (സന്തോഷത്തോടെ) 'എത്ര താണുപോയി! അയാൾ നിണക്കു് എത്ര ആഭരണം തന്നു! ഒന്നും ഇല്ലെങ്കിൽ അതുകൊണ്ടെങ്കിലും തൃപ്തിപ്പെടായിരുന്നില്ലേ? അകത്തുപോയി കാല്ക്കൽ വീഴു്'.

ഭാഗീരഥി സമാധാനം പറയുകയൊ, വല്ല ആംഗ്യങ്ങളാൽ അവരുകൾ കേട്ടതായി നടിക്കുകയൊ ചെയ്തില്ല. അവൾ പുച്ഛഭാവത്തോടെ നാലു പുറവും നോക്കി അധോമുഖിയായി കൽപടവിന്മേലിരുന്നു. അവൾ അനിൎവ്വചനീയങ്ങളായ സങ്കടങ്ങൾ അനുഭവിച്ചു. കമല ഇതെല്ലാം കണ്ടു് അല്പനേരം മൂക

ത്ത് ജനങ്ങളെപ്പേടിച്ചുനിന്നു. എന്നാൽ ലേശം ഭയംകൂടാതെ ഭാഗീരഥിയെ ഹസിക്കുന്നതു കണ്ടപ്പോൾ, അവൾ ജലപാത്രത്തോടെ അവളുടെഅടുക്കലേക്ക് ഓടിച്ചെന്നു. ഉടനെ ഭാഗീരഥിയുടെ ഭർത്താവ് വാതിൽ തുറന്ന് അശ്രദ്ധനായി ഇത്ര ലഹളയുടെ കാരണമെന്തെന്ന് അന്വേഷിച്ചതിൽപിന്നെ ഇങ്ങിനെ ചോദിച്ചു; 'കടക്കൊള്ളി മടങ്ങി വന്നുവൊ?'

ഭാഗീരഥി എഴുനീററ്, ഗൽഗദമടക്കി, ശിരസ്സു മറച്ച്, അകത്തുകടന്നു. അവളുടെ മുഖത്ത് ധൈര്യവും ധാരാളമായി പ്രകാശിച്ചിരുന്നു. അവൾ, നാലുഭാഗവും കോപത്തോടെ ഒന്നു നോക്കി, മാപ്പു ചോദിക്കുന്ന അമ്മയെ വിളിച്ചിപ്രകാരം പറഞ്ഞു; 'വെറുതെ സംസാരിക്കണ്ട. ഇതിലധികം താഴണ്ട. നിങ്ങൾ എന്നെ തിരികെ കൊണ്ടുവന്നുവെല്ലൊ, ഇനി എന്തൊരു സംഗതിയുണ്ടായാലും ഞാൻ ഇവിടെ നിന്ന് പോവില്ല. വീട്ടിലേക്ക് പോയ്ക്കോളിൻ.'

ഭർത്താവ്— (ഹാസ്യത്തോടെ ചിരിച്ച്) 'നിന്നെ ആർ അകത്തു കടത്തും? അവൾ വളരെ കേമമായി പറയുന്നുവെല്ലൊ. മരണശേഷം മാത്രം ഊരാവുന്ന ഹസ്തകടകങ്ങൾകൂടി അവൾ പൊട്ടിച്ചില്ലേ? എനി കഴുത്തിലെ മംഗല്യവും അറത്തോട്ടെ.'

കമലമ്മ മൂപ്പന്റെ നിർദ്ദയത്വം കണ്ട് വളരെ വൈരാഗ്യത്തോടും സന്താപത്തോടുംകൂടി വീട്ടിലേക്ക് മടങ്ങി. ഭർത്താവിന് വേണമെന്നുണ്ടെങ്കിൽ ഭാര്യയെ ഏതുവിധം ഉപദ്രവിക്കാമെന്ന് അവൾക്കിപ്പോൾ മാത്രമേ മനസ്സിലായുള്ളു. അനുരാഗകാംക്ഷിണികളായ പത്നിമാരോട് ഭർത്താക്കന്മാർ അപ്രിയം ഭാവിക്കുമ്പോൾ അവർക്കുണ്ടാവുന്ന മനസ്താപമൊ, അകാരണമായ ഹാസ്യസൂചകങ്ങളായ ഭാവങ്ങളാൽ അവരുടെ സൽഭാവങ്ങളെല്ലാം അത്യുഗ്രശോകങ്ങളാക്കിയിരുന്ന വിധമൊ, അവൾ ഇനിയും അറിഞ്ഞില്ല.

സുന്ദരിയായ ഹരിണിയും സമീപത്തുണ്ടായിരുന്നു. അവ

ൾക്കു് ധനമുള്ള തറവാട്ടും സുശീലനായ ഭൎത്താവും ഉണ്ടായിരുന്നു എങ്കിലും ദുശ്ശീലയായ ശ്വശ്രൂ അവളെ സദാ ക്രൂരമായി ബുദ്ധിമുട്ടിച്ചിരുന്നു. അനവധി സുഖഭോഗങ്ങളോടെ വളൎന്നുവന്ന ഒരു ബാലിക എത്ര പ്രയാസമുള്ള പ്രവൃത്തി ചെയ്യാനും മടിച്ചില്ലെന്നുവരികിലും അവളുടെ ശ്വശ്രൂവിന്നു് യാതൊന്നുകൊണ്ടും തൃപ്തിയുണ്ടായില്ല എന്നു മാത്രമല്ല, അവൾ താഴുന്തോറും വൈരം വൎദ്ധിച്ചുവരികയും ചെയ്തു. അവളുടെ ഭൎത്താവു് അവരെത്തമ്മിൽ യോജിപ്പിപ്പാൻ നാനാപ്രകാരവും ശ്രമിച്ചു. എന്നാൽ അയാൾ ആ പ്രകാരം ചെയ്യുന്തോറും ആ വൃദ്ധ അധികം കോപിച്ചു്, ആ ശ്രമങ്ങൾക്കുള്ള കാരണം അനേകം ദുൎവ്വിചാരങ്ങളാണെന്നു പറഞ്ഞിരുന്നു.

'അവന് അവളെ അല്ലാതെ എന്നെ സ്നേഹമില്ല.' 'ഇന്നലെപ്പെയ്തമഴയ്ക്കിന്നു മുളച്ചതകരയെ' ഞാൻ ബഹുമാനിക്കണമെന്നാണല്ലൊ അവന്റെ ആഗ്രഹം! ഒന്നുരണ്ടുകൊല്ലം കഴിഞ്ഞാൽ, അവൾ എന്നെപ്പുറത്താക്കി തോന്നിയപോലെ നടക്കും. എന്നെ — ചെറുപ്പംമുതൽ അവനെ നോക്കി രക്ഷിച്ചു് ഒരു പുരുഷനാക്കിയ എന്നെ — അവൻ നടുത്തെരുവിലാക്കും'.

ഇപ്രകാരമുള്ള ആവലാധികൾ ഹരിണി ദിനമ്പ്രതി കേട്ടുപോന്നു. അവൾ രാവിലെ വല്ലതും ബദ്ധപ്പെട്ടു ചെയ്യുമ്പോൾ, അവളുടെ ശ്വശ്രൂ ഇങ്ങിനെ സാധാരണയായി ചോദിക്കും. 'ഇന്നെന്താകയാണു് എച്ചുകൂട്ടീട്ടുള്ളതു്? എന്നെക്കൊണ്ടു് എന്തൊക്ക നുണ പറഞ്ഞിട്ടുണ്ടു്? എന്തെല്ലാമായിരുന്നു തലയണമന്ത്രം? അവന് എന്നെ എത്ര സ്നേഹമുണ്ടായിരുന്നു! ഇപ്പോൾ എന്നെക്കണ്ടുകൂട. നീ അവന്റെ കണ്ണിൽ പൊടിയിട്ടു്, അവന്റെ വയററിൽ എന്തോ ആക്കീട്ടുണ്ടു്. അതുകൊണ്ടു് അവന്നു് പെററ അമ്മയെക്കൂടി സ്നേഹമില്ലാതായി.' ഇവയെല്ലാം കേട്ടു ഹരിണി മിണ്ടാതെ നില്ക്കുമ്പോൾ, പിന്നെയും കോപിച്ചു് ചിത്തഭ്രമമുള്ളപോലെ 'ഹാ! നിന്നെ അപമാനിച്ചു് നിലത്തിട്ടു ചവിട്ടിത്തേക്കുന്ന ഒരു ദിവസം ഞാൻ കാണും (കണ്ണീരോടെ)

ദൈവം അവനെ ഈ അസ്വഭാവികമായ നടപടിക്കു ശിക്ഷിക്കും എന്നു പറഞ്ഞ് ഉറക്കെ കരയുമ്പോൾ, മകൻ പേടിച്ചു വീട്ടിൽ നിന്ന് മെല്ലെ തന്റെ പ്രവൃത്തി നോക്കുവാനായി പുറത്തുപോകും. ആകുലയായ ഹരിണി, ഭർത്താവ് കണ്ണീരൊത്തോടെ പോകുന്നതു കണ്ട്, വളരെ വ്യസനിച്ചു ഭക്ഷണം കഴിക്കാതെ ഇരിക്കുമ്പോൾ, ആ വൃദ്ധ പിന്നെയും പിറുപിറുത്തു തുടങ്ങും. എന്നാൽ ഈ സങ്കടം അസഹ്യമായിത്തീരുമ്പോൾ ഹരിണി വെള്ളത്തിന്നാണെന്നും പറഞ്ഞു കിണററിങ്കലേക്ക്, ദയയുള്ള സഖിമാരവിടെ ഉണ്ടാകുമെന്നോർച്ച് പുറപ്പെട്ടു പോകും. അപ്പോഴെല്ലാം അവർ അവളെ വളരെ ഓരോ ഉപദേശം ചെയ്തു സന്തോഷിപ്പിക്കും. എന്നാൽ ഈ സുഖവും സന്തോഷവും മൂഢയായ ആ വൃദ്ധയുടെ അസൂയ കൊണ്ടും വൈരം കൊണ്ടും നിരാനന്ദകരമായ ഭവനത്തിൽ എത്തുന്നതുവരെയല്ലാതെ, ഒരു നിമിഷംപോലും നിന്നിരുന്നില്ല.

എന്നാൽ തങ്ങളുടെ വീട്ടിൽ അതി ഭാഗ്യമായി, കാശി, ആശ മുതലായവരെപ്പോലെ അനവധി ബാലികമാർ കഴിഞ്ഞിരുന്നു. അവരെല്ലാം പുറത്തുപോയി സഖിമാർക്കെല്ലാവർക്കും സുഖവും സന്തോഷവുമുണ്ടാക്കിയിരുന്നു. കാശിയുടെ അമ്മ തന്റെ പ്രവൃത്തികളെല്ലാം വെടിപ്പായി അറിയുന്നവളും അതി വിദുഷിയും സദ്ഗുണയുമായിരുന്നു. കൃത്രിമം ആ സ്ത്രീക്ക് ശീലിച്ചുകൂടായിരുന്നു എന്നു മാത്രമല്ല അന്യാഭിപ്രായപ്രകാരം നടക്കുന്ന അധൈര്യമനസ്സുകളോട് ലേശം കരുണയുമുണ്ടായിരുന്നില്ല. കമലയ്ക്ക് ഗൃഹഭരണം നല്ലവണ്ണമറിഞ്ഞുകൂടാത്ത ഒരു ദോഷവുണ്ടായതിനെപ്പററി ആയമ്മെക്കു വളരെ വിഷാദമുണ്ടായിരുന്നു. ആദ്യത്തിൽ നവ വധുവെക്കുറിച്ചുള്ള സ്നേഹവും പ്രശംസയും അന്യവചനങ്ങൾ കൊണ്ട് എങ്ങിനെ അശ്രദ്ധയും, വൈരവുമായി വരുമെന്നും ആ സ്ത്രീക്ക് നല്ല അറിവുണ്ടായിരുന്നു. സത്യവതിയും മുഗ്ദ്ധയുമായ കമലയെ ആദ്യംമുതൽതന്നെ സ്നേഹിച്ച ഈ വൃദ്ധ തനിക്ക് പുത്രനില്ലാത്തതുകൊണ്ട് അവളെ സ്വന്ത കലത്തി

ലെക്കൊട്ടപ്പാൻ പാടില്ലല്ലോ എന്നു വിചാരിച്ചു വളരെ വ്യസനിച്ചു. കാശിയുടെ മാതാവ്, തന്റെ ബുദ്ധിസാമൎത്ഥ്യവും വിവേകവും പുത്രിക്ക് തക്കതായ ഒരു ഭൎത്താവിനെ തിരഞ്ഞെടുത്തതിലും പിന്നെ തങ്ങളുടെ കുഡുംബങ്ങൾ തമ്മിൽ യാതൊരു സ്പൎദ്ധയുമില്ലാത്തവിധം കാൎയ്യങ്ങൾ തീൎത്തതിലും പ്രത്യക്ഷമാക്കാണിച്ചു. ഭൎത്തൃസ്നേഹംകൊണ്ട് കാശി അതി ഭാഗ്യവതിയായിരുന്നു. അവളുടെ ശ്വശ്രൂ അവളെ സ്വന്ത പുത്രിയെപ്പോലെകരുതി. രണ്ടു കുഡുംബക്കാരും അയൽപക്കക്കാരായിരുന്നു. ആ വൃദ്ധസ്ത്രീകൾ തമ്മിൽ സഹോദരിമാരെപ്പോലെ വിചാരിച്ചുവരികയും ചെയ്തു.

ശാസ്ത്രി പുത്രിയായ കമലെക്ക്, കാശിയെപ്പോലെ ധനവാനായ ഭൎത്താവില്ലായിരുന്നു എങ്കിലും ഭൎത്തൃഗൃഹത്തിൽ അത്യന്തം സുഖമായിരുന്നു. ഈ രണ്ടു ബാലികമാരും തങ്ങളുടെ മാതാക്കന്മാരോടു പറഞ്ഞ് സ്നേഹിതകൾക്കായി വീട്ടിൽ ഓരോ വിനോദങ്ങളുണ്ടാക്കിക്കയും പിന്നെ സത്യ, അടിയന്തരം എന്നിപ്രകാരമുള്ള ഓരോ ഒഴികഴിവുകൾ പറഞ്ഞ്, വ്യസനിച്ചു കാലം കഴിക്കുന്ന സഖിമാരെ ക്ഷണിച്ചുകൊണ്ടുപോയി സന്തോഷിപ്പിച്ച് സൌഖ്യമാക്കുകയും ചെയ്തിരുന്നു.

ശാസ്ത്രാനുസരണം നടക്കുന്ന ഒരു ഹിന്തുകുലത്തിൽ ഭാൎയ്യാഭൎത്താക്കന്മാർ തമ്മിലുള്ള സല്ലാപം സാധാരണ ദുൎല്ലഭമായിട്ടേ ഉള്ളു. യൂറോപ്പിലെപ്പോലെ ഇവൎക്ക് സ്വാതന്ത്ര്യമായി സംസാരിപ്പാനോ വല്ലതും ചെയ്വാനോ തരമില്ല. ഒരം അനീതിയുടെ പ്രധാനകാരണം കൂട്ടകുഡുംബസമ്പ്രദായമാണ്. ഒരു ഹിന്തുവിന്റെ ഭാൎയ്യ വേറേ സ്വകാൎയ്യമായി താമസിക്കുമ്പോഴല്ലാതെ, കുഡുംബത്തിലുള്ളവർ മുമ്പാകെ ഭൎത്താവിനോട് ഒരു വാക്കുകൂടി സംസാരിക്കുമോ എന്നു സംശയമാണ്. അവർ തമ്മിലുള്ള നടവടി കേവലം പരിചയമില്ലാത്തവരെപ്പോലെയാണ്. പുരുഷൻ സമീപത്തു വന്നാൽ, സ്ത്രീ വസ്ത്രംകൊണ്ടു മുഖം മറെക്കും; അകത്തു കടന്നാൽ ഉടനെ പുറത്തുപോകയോ എഴുനീറ്റു നില്ക്കു

യോ ചെയ്യും; സംസാരിച്ചാൽ അതിൽ ശ്രദ്ധ വെയ്ക്കാതിരിക്കുകയോ, തല തിരിച്ചു കഴിയുന്നേടത്തോളം പരിചയമാവാം കൂടാതെ ഉത്തരം പറയുകയോ ചെയ്യും. ദമ്പതിമാൎക്ക് ശത്രുവുള്ളപ്പോൾ അവരുടെ മത്സരം ഭയപ്പെട്ട് ഹിതാനുസരണം സംസാരിപ്പാനോ വല്ല പ്രവൃത്തികൾ ചെയ്വാനോ പാടില്ല. കമല ഭൎത്താവിനോടു സംസാരിപ്പാൻ ആഗ്രഹിക്കുകയോ, അയാളുടെ സ്നേഹം കാംക്ഷിക്കുകയോ ചെയ്തില്ല. പരിണയവിധികൾ ചെയ്യുമ്പോൾ എല്ലാവരും അവരെത്തന്നെ ദൃഷ്ടി വെക്കുകയും അവർ തമ്മിൽ നോക്കുകയോ മറേറാ ചെയ്യുന്നതു കണ്ടാൽ, അതിനെ പരിഹാസകാരണമാക്കിത്തീൎക്കുകയും ചെയ്തിരുന്നു. ഇതിന്റെ ശേഷം കുറെക്കാലമായി ഭൎത്താവിനെ കാണാതിരുന്ന കമല ഇപ്പോൾ അയാളുടെ മുഖത്തുനോക്കുവാൻകൂടി ശക്തയായില്ല. ഇതിന്റെ കാരണം താൻ സൎവ്വജന നിന്ദയ്ക്കും ധൈൎയ്യത്തിന്നും പാത്രമാണെല്ലോ എന്നുള്ള മനസ്താപമല്ലാതെ കൃത്രിമലജ്ജയല്ലായിരുന്നു. ഇതായിരുന്നു അവളെ കഴിയുന്നേടത്തോളം ഭൎത്താവിങ്കൽനിന്നു വേൎപെടുത്തിയത്. എന്നാൽ ഗണേശനെപ്പലപ്പോഴും അതിപ്രേമമുള്ള തന്റെ അമ്മ ലാളിച്ച് സമീപത്തിൽ ഇരുത്തിയിരുന്നതുകൊണ്ട് കമലെക്ക് അവന്റെ സ്വഭാവം നല്ലവണ്ണം സൂക്ഷിച്ചറിവാൻ തരമുണ്ടായി. അവൾ വല്ല സംഗതിവശാലും ഗണേശന്റെ മുറിയിൽ ചെല്ലുമ്പോൾ, അവൻ അവളെ തന്റെ സ്വത്തെന്നപോലെ നിഷ്കപടമായി നോക്കുകയും അപ്പോൾ കമല വ്രീള നിമിത്തം രക്തവൎണ്ണ വദനയാവുകയും ചെയ്യും. എന്നാൽ ഇവൾക്ക് തന്റെ ഭൎത്താവിനോടു ലേശംപോലും അനുരാഗമുണ്ടായിരുന്നില്ല. ഇതിന്റെ പ്രധാന സംഗതി 'അധികകാലം എന്നെ ആരും സ്നേഹിക്കില്ല' 'ഞാൻ നന്നെ ദരിദ്രയാണ്' 'ആൎക്കെന്നെ സ്നേഹമില്ലെന്നറിഞ്ഞാൽ എന്നെ നിന്ദിപ്പാൻ തുടങ്ങും' എന്നിപ്രകാരം അവൾ വിചാരിച്ചിരുന്നതായിരുന്നു. എന്നാൽ കമല പിൻവാങ്ങുന്തോറും ഗണേശന്ന് അവളിൽ പ്രേമം അധികരിച്ചുവന്നു. സമപ്രായമായ ബാലികമാർ, പുസ്തക

ൾക്കും ആഭരണങ്ങൾക്കും ബുദ്ധിമുട്ടിക്കുകയും പ്രശംസാകാംക്ഷിണികളുമായിരിക്കെ, കമല ഇത്ര അനഭിലാഷയായിരിപ്പാൻ കാരണമെന്തെന്നു വിചാരിച്ച് അവൻ അതിശയപ്പെട്ടു. മാതാവ പലപ്പോഴും സൂചിപ്പിച്ചപ്രകാരം ഇവൾ സന്ന്യാസിപുത്രിയായതുകൊണ്ടായിരിക്കുമൊ പരിഷ്കാരത്തിന്നു മറ്റുള്ളവരെപ്പോലെ ആഗ്രഹമില്ലാത്തത്? അവൾക്ക് വാസ്തവത്തിൽ യാതൊന്നിലും അനുരാഗമില്ലെന്നുണ്ടോ? കമല മറ്റുള്ളവരെപ്പോലെയല്ലെന്നുള്ള വിചാരം ഗണേശന്ന് ഹൃദയശല്യമായ്തീൎന്നു. എന്നാൽ കുറച്ചുകാലം നല്ലവണ്ണം സൂക്ഷിച്ചതിൽ പിന്നെ കമലയുടെ മുഖത്തിൽ സ്ഫുരിച്ച വൈരസ്യവും ഉദാസീനതയും സ്വാഭാവികമല്ലെന്നും സ്വന്തം സോദരിമാരുടെ ദുഷ്പ്രവൃത്തികളാൽ ഉൽഭൂതമായവയെന്നും അമ്മയെ അവർ പറഞ്ഞു തിരിച്ചിരിക്കയാണെന്നും അവന്നു മനസ്സിലായി. എന്തുകൊണ്ടെന്നാൽ 'കമല സോദരിമാരെ ബഹുമാനിക്കില്ല. വളരെ ദയയോടെ നോക്കുന്നവരോട് അവൾക്കു നന്ദിയില്ല. അവൾ ദുരാഗ്രഹമുള്ളവളാണ്. അവർ സാധാരണ ഭർത്തൃസോദരിമാരെപ്പോലല്ല. മേലാൽ ഉപകാരമുള്ള പ്രവൃത്തികൾ ഓരോന്ന് അവർ അവളെ പഠിപ്പിച്ചിട്ടുണ്ട്. എന്തു ചെയ്യാം! അവൾക്ക് അവരെ സ്നേഹമില്ല. കേവലം അന്യന്മാരെപ്പോലെയാണ് അവൾ അവരെക്കരുതുന്നത്'. എന്നിപ്രകാരം അവന്റെ അമ്മ ആവലാധി പറഞ്ഞിരുന്നു.



## ൧൦-ാം അദ്ധ്യായം.

---

* 'വേദങ്ങളെ ...................ഹരികൾപുകഴ്ന്നുടൽകടവി
ച്ചോദിച്ചാൻമേദാർത്തിനിന്നടെശോകത്തിനുകാരണമെന്നറിയേ'

* * * *

† 'ഹന്ത! വൈദ്യന്മാരെയൌഷധമേറി
ട്ടേറ്റിടുന്നസുഖമേറാവുമിപ്പോൾ'

* * * *

‡ 'പാരിടംതന്നിൽപ്രസിദ്ധങ്ങളായോരാം
പാപഹരങ്ങളായുള്ളതീർത്ഥങ്ങളെ
പാരാതെസേവിച്ചുചെന്നുപുനരാ
ന്തി............ലോകനാഥന്മാരെല്ലാം'

പ്രയാസമുള്ള എല്ലാ പ്രവൃത്തികളും സോദരിമാർ 'കമലയെ വിദുഷിയാക്കാനാണ്' എന്ന് ഒഴികഴിവും പറഞ്ഞ് അവൾക്ക് തിരിച്ചു വെക്കാറുണ്ടെന്നും അന്യന്മാരോടു പറയുമ്പോൾ 'സാധുകുട്ടി! അമ്മയില്ല' എന്നു പറഞ്ഞ് ഗൃഹകൃത്യങ്ങൾ ചെയ്യുന്നതെല്ലാം തങ്ങളാണെന്ന് അവരെ ധരിപ്പിക്കാറുണ്ടെന്നും ഗണേശൻ അവസാനം മനസ്സിലാക്കി. ഒരു ദിവസം സന്ധ്യക്ക് കമല മനഃപ്രസാദമില്ലാതെ അനഭിലാഷയായിരിക്കുന്നത് അവൻ അസംഗത്യാ കണ്ടുമുട്ടി. താൻ ഭർത്താവിന്ന് എത്ര പ്രീതിയുണ്ടാക്കുന്നു എന്നു കമലെക്ക് വാസ്തവത്തിൽ നിശ്ചയമുണ്ടായിരുന്നില്ല. ഈ വസ്തുത ദൈവഗത്യാൽ മാത്രം അവൾക്കു മനസ്സിലായി. കമലെക്ക്, മേല്പറഞ്ഞമാതിരി ഒരു ദിവസം മനസ്സുഖമില്ലാതെ, അകാരണമായി ജ്വരപീഡയുണ്ടെന്നു തോന്നി. നികടപ്രദേശത്തെ ബാലികമാരെല്ലാവരും വിനോദാർത്ഥമായി വി

---

* രാമായണം. കണ്ണശ്ശപ്പണിക്കർ. † ലക്ഷ്മീകല്യാണം നാടകം. ‡ കല്യാണസൌഗന്ധികം വടക്കൻ കഥകളി.

സ്ത്രീകൾ മുറിയിൽ വന്നുകൂടിയിരുന്നു എങ്കിലും അവരുടെ കൂട്ടത്തിൽ ചെന്നു ചേരുവാൻ അവൾക്കു് ആഗ്രഹമുണ്ടായില്ല. അവൾ, തന്റെ ഭവനത്തിന്നും നദിക്കും മദ്ധ്യേ ദേവാലയത്തിന്നരികെയുള്ള ശീതളമായൊരു കോണിൽ കുണ്ഠിതഭാവത്തോടെ ഏകാന്തയായിരുന്നു. താൻ അത്യുഗ്ര ജ്വരത്താൽ പീഡിതയെന്നും അവൾക്കു് അറിവില്ലായിരുന്നു. അധികനേരം വേപിതമാനസയായി, കരഞ്ഞുകൊണ്ടു് അവിടെ ഇരുന്നപ്പോൾ, ആരോ അടുത്തു വരുന്നുണ്ടെന്നു് അവൾക്കു തോന്നി. എന്നാൽ ക്ഷീണാധിക്യത്താൽ ശിരസ്സുയർത്തുവാൻ പ്രാപ്തിയില്ലാതിരുന്നതിനാൽ അവൾ തൊടപ്പെട്ട സമയം മാത്രം ആശ്ചര്യഭാവത്തോടെ എഴുനീററു. എന്തുകൊണ്ടെന്നാൽ മാർദ്ദവമായുള്ള ആ സ്പർശനം അതിലളിതമായും ആ വചനങ്ങൾ അതി സദയങ്ങളായും അവൾക്കു തോന്നി.

'എന്തു്! സുഖമില്ലേ! നീ എന്താണു് ചെയ്യുന്നതു്?'

താൻ ഇതുവരെ പരിത്യജിച്ചുവന്ന ഭർത്താവിനെസ്സമീപം കണ്ടപ്പോൾ കമലയുടെ നയനങ്ങൾ ഭയത്തോടും ആശ്ചര്യത്തോടുംകൂടെ വികസിച്ചു.

'ഭ്രാന്തു് കാണിക്കരുതു്. ഞാൻ നിന്നെ തിന്നില്ല. സമീപം വരൂ, തൊട്ടുനോക്കട്ടെ; നിനക്കു പനിയുണ്ടു്; ശരീരം ചുടുന്നു.'

ഇതുകേട്ടു്, അവൾ അത്യുഗ്രത്തോടെ വിശാലാക്ഷികൾ വീണ്ടും തുറന്നു് ഗണേശൻ അടുത്തുവന്ന സമയം ഇങ്ങിനെ സംക്ഷോഭത്തോടെ പറഞ്ഞു് മുഖം മറച്ചു് പോകുവാൻ ശ്രമിച്ചു. 'എന്നെ തൊടരുതെന്നും എന്നോടു് സംസാരിക്കരുതെന്നും അറിയാമല്ലോ.'

ഗണേശൻ— (തടുത്തുനിർത്തീട്ടു്) 'ഇതൊക്കെ ആരാണു് നിന്നോടു പറഞ്ഞുതന്നതു്? വിഡ്ഢിത്തം കാണിക്കരുതു്. അകത്തുപോയി സൂക്ഷിച്ചിരിക്ക. പനിയാണെന്നു പറഞ്ഞു് ഞാ

മ്മയോടു യാത്രപറഞ്ഞിരിക്കുക. നീ വിദൂഷിയാണെന്ന് എനിക്കു നിശ്ചയമുണ്ട്; അതാണ് നിന്നെ തിരഞ്ഞുപോന്നത്.'

കമല— 'എന്നെ തിരയേ?'

'അതെ! ഇന്നു മുഴുവനും നിന്നെക്കാണാൻ ശ്രമിച്ചിട്ടും ഞാൻ കണ്ടില്ല' എന്നു പറഞ്ഞു ഗണേശൻ തലകുനിച്ചു കമലയുടെ മുഖത്തുനോക്കി. കമലെക്കു വിസ്മയം ഏറ്റവും വർദ്ധിച്ചു. അല്പനേരം കഴിഞ്ഞതിൽപിന്നെ കമല ഗണേശനെ നോക്കി കണ്ണീരോടും ഗൽഗദത്തോടും ഇങ്ങിനെ ചോദിച്ചു. 'മറ്റുള്ളവരെപ്പോലെ നിങ്ങളും എന്നെ പുച്ഛിക്കില്ലേ? ഞാൻ പോയാൽ മതിയായിരുന്നു എന്നു വിചാരിക്കില്ലേ?'

ഗണേശൻ— 'ഇല്ല! എന്തിനു്? നിന്റെ തലയിലെന്താണെഴുതിയാണ്?'

കമല— 'അതൊ ദരിദ്രയല്ലേ ഞാൻ? എനിക്കെങ്ങും പോകാനുമില്ലല്ലോ' ഇത്രമാത്രം പറഞ്ഞപ്പോഴേക്കും അവൾ സംസാരിപ്പാൻ ശക്തിയില്ലാതെ കരഞ്ഞുതുടങ്ങി. ഭർത്താവ് കാണിച്ച സ്നേഹവും സഹതാപവും ഹൃദയത്തിൽ പതിഞ്ഞിരുന്നതിനാലായിരുന്നു അവൾ അറിയാതെ മനസ്സു തുറന്നിങ്ങിനെ പറഞ്ഞത്. കണ്ണിണയിൽനിന്നു ബാഷ്പകണങ്ങൾ തുടരെത്തുടരെ വീണുതുടങ്ങി എങ്കിലും അവ കാണിപ്പാൻ കമലെക്കു സ്വല്പമെങ്കിലും ഭയമുണ്ടായില്ല. പ്രിയവചനാവലോകനങ്ങൾ അവയുടെ പ്രവൃത്തി ക്രമമായി അനുഷ്ഠിച്ചതിനാൽ അവൾ സർവ്വവും മറന്നു്, തന്റെ പ്രിയനാഥനോടു സ്നേഹിതനോടെന്നാവിധം സംഭാഷിച്ചു.

കമല— 'അച്ഛൻ എന്നെ കാണാനേ വരുന്നില്ല.'

ഗണേശൻ— 'ഞാൻ അവരെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടു വരാം. ഇങ്ങിനെ സന്താപിക്കേണ്ട. നിന്നോടു് ആരും പുച്ഛമില്ല. പണത്തെപ്പറ്റി നിനക്ക് എന്തറിയാം? അതു ഞാനല്ലേ നി

ന്നെക്ക തരേണ്ടതു്?' ഇപ്രകാരം പറഞ്ഞു് അവളുടെ വസ്ത്രാഗ്രംകൊണ്ടു ഗണേശൻ കമലയുടെ മുഖം തുടച്ചപ്പോൾ അവൾ ലജ്ജകൊണ്ടു മുഖം താഴ്ത്തുകയും പിന്നെ, ഓരോ മനോവികാരങ്ങളോടെ വീട്ടിലേക്ക പോവുകയും ചെയ്തു. ഗണേശൻ നദീതീരത്തേക്ക ഉലാത്തുവാനും പോയി. ശിരോരോഗം അതികഠിനമായുണ്ടായിരുന്നതിനാൽ ചെന്ന ഉടനെ അവൾ സ്വന്തം മുറിയിൽ പോയിക്കിടന്നു. ആരും സ്നേഹിതന്മാരില്ലെന്നു വിചാരിച്ചിരിക്കെ, ഇപ്പോൾ ഒരു സ്നേഹിതനെങ്കിലുമുണ്ടെന്നറിഞ്ഞതിനാൽ അവൾ വളരെ സന്തോഷിച്ചു. ശിരോരോഗവും ജ്വരവും ക്രമേണ അധികരിച്ചുവെങ്കിലും അവൾ കൂട്ടാക്കിയില്ല. എന്തുകൊണ്ടെന്നാൽ തന്നോടു് ഒരുത്തനെങ്കിലും സ്നേഹമുണ്ടല്ലോ എന്ന വിചാരത്താൽ ദീനമുണ്ടെന്നുകൂടി അവൾക്ക തോന്നിയില്ല.

ഒരു ദിവസം രാത്രി വിളക്കുംകൊണ്ടു് അവളുടെ കിടപ്പറയിൽ വന്നു് അനവധി ജനങ്ങൾ കമലയെ തൊട്ടുനോക്കി. എന്നാൽ അവൾക്കു് അവരിന്നവരെന്നു തിരിച്ചറിവാൻകഴിവുണ്ടായിരുന്നില്ല. ഇതിൽപിന്നെ വളരെ ദിവസം കഴിഞ്ഞ ശേഷം, കണ്ണുതുറന്നു് ബലപ്രദമായ മാത്രമേററപ്പോഴല്ലാതെ അവൾക്കു് യാതൊന്നും ഓൎമ്മയുണ്ടായിരുന്നില്ല. ആരോ ഒരുത്തൻ അവളുടെ നാഡി പിടിച്ചുനോക്കി. രണ്ടു നേത്രങ്ങൾ ഔൽസുക്യത്തോടെ അവളെത്തന്നെ നോക്കുകയും അവയുടെ ശക്തി അവളെ ഒരേടത്തുതന്നെ ഇളകുവാൻ പാടില്ലാത്തവിധം സ്ഥാപിക്കുകയും ചെയ്തു. ഒരു കൈ ശിരസ്സിന്മേലും മറേറതു് നാഡിമേലും വെച്ചു ആ യുവാവിൽനിന്നു് ഏതോ ചില നവശക്തികൾ കണ്ണിൻവഴിയെ ഒന്നായി അവളിൽ പ്രവേശിച്ചപോലെ തോന്നപ്പെട്ടു. കമലയെ അസ്വാസ്ഥ്യയാക്കിയ സംക്ഷോഭം ഇല്ലാതായി. സുഖപ്പെട്ടു ബലം വന്നപ്പോൾ, അവൾ കണ്ണടച്ചു. 'അവൾക്കു് ആശ്വാസമുണ്ടു്. ഞാൻ വളരെ ബുദ്ധിമുട്ടി. അവൾ ഉറങ്ങിക്കൊള്ളട്ടെ' എന്നു് ആ യുവാവു് കൈ എടുത്തു പറയുകയും

ചെയ്തു. ഈ സൗമാധുര്യവും ശിരസ്സു മുറുകെപ്പിടിച്ചതിനാലുണ്ടായ സുഖവും അവളെ അധിക നേരം നിദ്രാണയാക്കി. എന്നാൽ അവൾക്ക് ഉറക്കം തെളിഞ്ഞപ്പോൾ മാത്രമെ താൻ പരിചയമില്ലാത്തതും ഇടെക്കിടെ മണിനാദത്തോടും ശംഖനാദത്തോടും കൂടിയതും അതിശീതളവുമായ ഒരു ക്ഷേത്രമണ്ഡപത്താലെന്നു മനസ്സിലായുള്ളു. അവളുടെ ഭർത്താവ്, ശ്വശ്രൂ, കാശി ഇവരെല്ലാവരും സമീപമുണ്ടായിരുന്നു. പുരോഹിതൻ മന്ത്രോച്ചാരണം ചെയ്ത് ധൂപം കാട്ടി വേപ്പിലകൊണ്ടു വീശിയതിൽപിന്നെ വശ്യശക്തി വിട്ടുപോയെന്നും, 'ദേഹം ഏഴാക്കി ഭാഗിച്ചു വെച്ചിരുന്നു, എന്നാൽ ഗന്ധർവ്വന്മാരും നമ്മുടെ മഹാഭഗവതിയും ഭാഗമെടുക്കാത്തതുകൊണ്ടു മാത്രം രക്ഷപ്പെട്ടു' എന്നും രഹസ്യമായി പറഞ്ഞ് കമലയെ മുൻഭാഗത്തെ തീർത്ഥത്തിൽ സ്നാനം ചെയ്യിച്ചു ഭഗവതിക്ക് ഇനിയും ബലികൊടുപ്പാൻ കല്പിച്ചു. എന്നാൽ കമലെക്ക് അവിടെയുണ്ടായിരുന്നവരുടെ സംഭാഷണത്തിൽനിന്ന് രോഗം ആശ്വാസമായത് പുരോഹിതന്റെ മന്ത്രബലം കൊണ്ടല്ലെന്നും ആ യുവാവിന്റെ സാമർത്ഥ്യംകൊണ്ടു മാത്രമെന്നും മനസ്സിലാക്കുവാൻ കഴിഞ്ഞു. ഈ ദിവസം മുഴുവനും വൈദ്യനേയും അയാളുടെ അത്ഭുതകരങ്ങളായ ഔഷധങ്ങളേയുംകുറിച്ചുള്ള പ്രശംസയല്ലാതെ മറ്റൊന്നും കേട്ടിരുന്നില്ല.

'നീ ജീവിക്കില്ലെന്നുതന്നെയായിരുന്നു ഞങ്ങൾ വിചാരിച്ചത്. കുറെ ദിവസം പനിവിട്ടതെയില്ല. എന്തു ചെയ്തിട്ടും ഒരു ഫലവും ഉണ്ടായില്ല. അവസാനം ഒരു കിഴവി സമാധിയിലിരുന്ന്, മരിച്ചുപോയ ഒരു ചാച്ചക്കാരന്റെ ആത്മാവിനെ പ്രാർത്ഥിച്ച്, നിന്നെ മന്ത്രാകർഷണം ചെയ്തിട്ടുണ്ടെന്നും കുമാരദേവത നിന്നെ ബാധിച്ചിരിക്കുന്നു എന്നും പറഞ്ഞു. അതിനാൽ നിന്നെ, ഇവിടെ ഭൂതാപസരണം ചെയ്യുവാനായി കൊണ്ടുവന്നു- ഇവിടെ കൊണ്ടുവന്നതിൽപിന്നെ നിനക്ക്, നിർജ്ജീവത്വം ബാധിച്ചപോലെ തണുപ്പുകയറി. വർത്തമാനം, ആ ഭയങ്കരവൃത്താന്തം, ഞാൻ അറിഞ്ഞു. ഉടനെ അച്ഛനും ഞാനുംകൂടി ഇ

ങ്ങട്ടു ബദ്ധപ്പെട്ടുവന്നു. ഈ യുവാവിന്റെ സാമർത്ഥ്യം അച്ഛനറിവുണ്ടായിരുന്നതിനാൽ, അയാളേയും കൂട്ടിക്കൊണ്ടായിരുന്നു പുറപ്പെട്ടത്. അതിന്റെ ഫലം കണ്ടില്ലേ?" എന്ന് കാശി കമലയെ ആക്ഷേപിച്ചു പറഞ്ഞു.

ആ ബാല്യപുരുഷൻ പിറ്റെന്നാൾ വീണ്ടും വന്നു. അയാളുടെ മുമ്പിൽ നില്പാൻ കമല ഭയപ്പെട്ടു. അയാളുടെ ഹസ്തഗ്രഹണത്തിൽതന്നെ എന്തോ ഒരു അസാധാരണശക്തി വെച്ചിരിക്കുന്നു എന്നും അവൾക്കു തോന്നി. എന്നാൽ ആ യുവാവ് പോയതിൽപിന്നെ മാത്രമേ, അയാൾ, പണ്ട് മരുന്നുപറിച്ചുംകൊണ്ട് മലയരികെ താൻ കണ്ടവനെന്നും അച്ഛന്റെ അടുക്കലേക്കുതന്നെ പിന്തുടർന്നവനെന്നും അവൾക്കു മനസ്സിലായുള്ളൂ. അവൾ ഈ വസ്തുത മററുള്ളവരോടു പറവാൻ ഭയപ്പെട്ടു. കുറച്ചുകാലം കൊണ്ട് കമലെക്ക് ദേഹബലം വന്നതിനാൽ അവളെ തിരികെ ഭവനത്തിലേക്കു കൊണ്ടുപോയി. ഗണേശൻ ഇടവിടാതെ അവളെ പരിപാലിച്ചു. ഈ സംഗതി വളരെ വിരോധഹേതുവായി എങ്കിലും അവൻ അതൊന്നും കൂട്ടാക്കിയില്ല. അശക്തയായ കമല ഈ അനുഷ്ഠാനങ്ങളെ വളരെ കൃതാർത്ഥതയോടെ സ്വീകരിച്ചു. എന്നാൽ ചട്ടവിരോധമായി തന്നെ പരിപാലിപ്പാൻ ഭർത്താവ് ശ്രമിച്ചതിനാൽ സോദരിമാരും മാതാവും അദ്ദേഹത്തെ ശകാരിക്കുമെന്ന് അവൾക്ക് ഉറപ്പുണ്ടായിരുന്നു. ഗണേശൻ കമലയെപ്പററി അന്വേഷിച്ച് അകത്തു കടക്കുന്നതുതന്നെ അവർക്കു രസമില്ലായിരുന്നു. എന്നാൽ അവരെ സമാധാനപ്പെടുത്തുവാൻ വല്ല മാർഗ്ഗവും നോക്കേണ്ടതിന്ന് കമലെക്ക് പ്രാപ്തി ഉണ്ടായിരുന്നതുമില്ല.

തങ്ങൾ വണങ്ങിവരുന്ന അനേകം ദൈവങ്ങളുടെ പ്രധാന ഇരിപ്പിടമെന്നു വിചാരിച്ചുവരുന്ന ഓരോ പുണ്യസ്ഥലങ്ങളിലേക്ക് വർഷത്തിലൊരിക്കലെങ്കിലും തീർത്ഥയാത്ര ചെയ്യുന്ന സമ്പ്രദായം ഹിന്തുക്കൾക്ക് സാധാരണയാണ്. ആ സമയങ്ങളിൽ സ്ത്രീകളും കുട്ടികളും ഒരുമിച്ചുചേർന്ന്, കുറേ ദിവസത്തേക്ക്

എത്തത്തക്കവണ്ണം പലഹാരമുണ്ടാക്കി അനേകം നാഴിക ദൂരത്തിലേക്കു വണ്ടി കേറി പുറപ്പെട്ടു. പുണ്യസ്ഥലങ്ങളിൽവെച്ചു ദുഗ്ദ്ധസ്ഥലം യഥോചിതമായി കീൎത്തിയുള്ളതാണ്. എല്ലാടങ്ങളിൽനിന്നും ജനൌഘം അവിടെ എത്തിക്കൂടും. ദുഗ്ദ്ധസ്ഥലംതന്നെ അതിമനോഹരമായിട്ടുള്ളതാണ്. ഇതുകൂടാതെ അതിന്റെ സമീപത്തും അപ്പ്രകാരമുള്ള പ്രദേശങ്ങൾ അനേകമുണ്ട്. ഇവിടെ ഗോദാവരി ഒരു ഗുഹയിലേക്ക് വലിയൊരു പാറയിൽനിന്നുള്ള ഒരു ജലപ്രപാതമെന്നപോലെ ഒഴുകിച്ചാടുന്നുണ്ട്. ഈ ഗുഹയിലെ ഒരു ശിലാംശത്തിൽ ജലം വീണുകൊണ്ടു നുരകളുണ്ടാവുകയും അവ പൊന്തി ദൂരത്തിൽനിന്ന് ഒരു ലോലമായ വെളുത്ത മേഘംപോലെ കാണപ്പെടുകയും ചെയ്യുന്നുണ്ട്. ഇതുകൊണ്ടാകുന്നു ഈ പ്രദേശത്തിന് ദുഗ്ദ്ധസ്ഥലമെന്നു പേർ കിട്ടിയത്.

ശിവഗംഗയിൽനിന്നു വളരെപ്പേർ ദുഗ്ദ്ധസ്ഥലത്തേക്കു കൊല്ലംതോറും പോകാറുണ്ട്. കമലയുടെ രോഗം ആശ്വാസമായതു് തീൎത്ഥയാത്ര ചെയ്യേണ്ടുന്ന കാലത്തായിരുന്നതിനാൽ അവളും പുറപ്പെട്ടു. ഒരുമിച്ചു കാശിയും മററു സഖിമാരും ഉണ്ടായിരുന്നതിനാൽ അവൾ വളരെ ഭാഗ്യവതിയായി കുറെനേരം ഒരു സംഘത്തിലും പിന്നെ മറെറാരു സംഘത്തിലും ചേൎന്ന് യഥേഷ്ടം വിനോദിച്ചു. ഈ യാത്രകളിൽ നിന്നുണ്ടാകുന്ന സ്വാതന്ത്ര്യവും നിൎമ്മലാനന്ദവും ഹിന്തുക്കളുടെ ഭവനങ്ങളിലെ മാന്ദ്യവും തമ്മിൽ എത്ര വ്യത്യാസം! ഭൎത്തൃസോദരിമാരും ഒരുമിച്ചുണ്ടായിരുന്നുവെങ്കിലും അവൎക്കു കമലയുടെ മേൽ അധികാരമുണ്ടായിരുന്നില്ല. അവർ തന്നെക്കുറിച്ചു എന്തു വിചാരിച്ചു എന്നു അവൾ ശ്രദ്ധിച്ചില്ലതാനും. വിവിധമായ അനേകം ഗ്രാമ്യകാഴ്ചകൾ കണ്ടതുകൊണ്ട് അവളുടെ സഹജമായ പ്രകൃതിസ്നേഹം തൃപ്തിപ്പെടുകയും ചെയ്തു.

ഈ തീൎത്ഥവാസികൾ പ്രഭാതസമയത്ത് ഹിമബിന്ദുക്കൾകൊണ്ടു രമണീയമായ വൃക്ഷവാടികയിൽ കൂടിപോയപ്പോൾ ആ പ്രദേശമെങ്ങും വിറക് വെട്ടുന്ന ശബ്ദംകൊണ്ടു മാറെറാലിക്കൊണ്ടി

രുന്നു. ഝരിതീരത്തിൽനിന്നു വെള്ളം തേകുന്ന ശബ്ദവും ധൂമവൎണ്ണങ്ങളായ മുന്തിരിങ്ങാക്കുലകൾ പച്ചനിറമുള്ള ഇലകളുടെ ഇടയിൽകൂടി ചാഞ്ഞു കിടക്കുന്ന അതിരമണീയങ്ങളായ വനപ്രദേശങ്ങളിൽനിന്നു മററു ശബ്ദവും കേൾക്കപ്പെട്ടിരുന്നു. സമീരൻ ജംബീരസുമങ്ങളുടെ സൌരഭ്യം എങ്ങും പരത്തിക്കൊണ്ടിരുന്നു. കിണറുകളുടെ സമീപം നാനാവിധം സസ്യാദികൾ അതിസമൃദ്ധിയായി നില്ക്കുന്നുണ്ടായിരുന്നു. മനുഷ്യശബ്ദവും വ്യക്തമായി കേട്ടുതുടങ്ങിയിരുന്നു. പക്ഷെ അത് വൃഷഭവൃന്ദത്തെ തെളിക്കുന്നവർ ഫലങ്ങളോ സസ്യങ്ങളോ കൊണ്ടുപോകുന്ന യുവതിയെ നോക്കി ഹാസ്യമായി പറഞ്ഞിരുന്നതായിരിക്കാം. 'ദാഹം തീൎക്ക്, നിനക്ക് സൌന്ദൎയ്യം അധികമുണ്ടാവും. ഠരം വെള്ളത്തിൻെറ ഗുണമാണത്' എന്നു പറയുന്നതും കാളകളെ വേഗം നടത്തുവാൻ പറയുന്ന 'ഞ ന' എന്ന ശബ്ദവും സമീപ പ്രദേശങ്ങളിലെ കുന്നുകളിൽനിന്നു മാറെറാലി കൊണ്ടിരുന്നു. 'എൻെറ പാട്ടെല്ലാം കെട്ടിവെച്ചിരിക്കയാണ്. എട, വായാടി! നിണക്കൊന്നും പറയാനില്ലാഞ്ഞിട്ട് അതിൽനിന്നെടുത്താൽ സൂക്ഷിച്ചോ; എടുത്താൽ നന്നാവില്ല' എന്ന് പ്രത്യുത്തരം കാറുകൊണ്ട് അവ്യക്തമായിട്ടേ കേട്ടിരുന്നുള്ളു. അവൻ അതു കൂട്ടാക്കാതെ വീണ്ടും പാടിക്കൊണ്ടിരുന്നു. തീൎത്ഥയാത്രക്കാർ വയലുകളുടെ സമീപത്തെത്തിയപ്പോഴേക്ക്, അവരുടെ ഘ്രാണേന്ദ്രിയം, പുഷ്പങ്ങൾ, കൊയ്തുകൂട്ടിയ ധാന്യം, കിളച്ചു മറിച്ച ഭൂമി ഇവയുടെ സൌരഭ്യത്താൽ അതിക്രമിക്കപ്പെട്ടു. അവർ കടന്നുപോകുമ്പോൾ, കററ കെട്ടിയിരുന്ന സ്ത്രീപുരുഷന്മാർ തമ്മിൽ അതിസന്തോഷമായി വീരവാദം പറയുന്നതു കേട്ടു. അല്പദൂരത്തിൽ, ഭാരം ചുമന്നുംകൊണ്ട് വീട്ടിലേക്ക് മടങ്ങുന്ന പണിക്കാർ, പാട്ടുംപാടി പാട്ടിന്ന് താളം ചവിട്ടുകയോ എന്നു തോന്നുമാറ്, രസിച്ചു നടന്നിരുന്നു. അവരുടെ പാട്ട് കേട്ടാലും. 'കുട്ടികളെ, നടക്കിൻ, നടക്കിൻ വേഗം' എന്ന് ഒരു കൂട്ടർ; 'ആ! ആ!' എന്നു ചിലർ; 'കുന്ന് കണ്ടു' 'ആ! ആ!' 'വീട്ടിൽ ചെന്നാൽ

പലഹാരം കിട്ടും, പെണ്ണുങ്ങൾ കാത്തിരിക്കും' 'ആ! ആ!' എന്നു മററു ചിലർ. സമീപത്തിൽകൂടി ഒരു സുന്ദരി കടന്നു പോയതുകൊണ്ട്, പാട്ടും സ്വരവും പെട്ടെന്നു മാറി. 'കറുത്ത വസ്ത്രമോ ഇങ്ങിനെ തോന്നിക്കുന്നത്?' 'അല്ലല്ല' 'പിന്നെ എന്താ, കുരംഗമിഴികളോ, മാൻ നടയോ?' 'അതെ! അതെ!' എന്നീ ചോദ്യോത്തരങ്ങൾ കഴിഞ്ഞു, ചിരി തുടങ്ങുമ്പോഴേക്ക്, ആ സാധുസ്ത്രീ മുഖംതാഴ്ത്തി സമീപം വന്നതുകൊണ്ട്, വണ്ടും ഇങ്ങിനെ പരിഹാസം തുടങ്ങി. 'വിനയസൂചകങ്ങളായ മുഖവും കണ്ണും' 'അതെ! അതെ!' 'അതാണിരിക്കില്ലും' 'ശരി! ശരി!' 'വിറച്ചിട്ടാം നില്ക്കക്കൊണ്ടിൻ, താടല്ലെങ്കിൽ ചെകിടുമുള്ളും' എന്നു വൃദ്ധസ്ത്രീ പറഞ്ഞപ്പോഴേക്ക് കുന്നിന്നപ്പുറം എത്തിയ അവർ ഉത്തമമായി 'ഓ! ഹാ!' എന്ന് ചിരിച്ചതുമാത്രമേ കേട്ടിരുന്നുള്ളു. അത്ര അധികം ദൂരങ്ങൾ കുന്നില്ല കൂടിയുള്ള യാത്രയും ഉഷ്ണസൂര്യനും കൂടി യോഗ്യ വഴിയാത്രക്കാരെ മന്ദന്മാരാക്കി. ഒരു പണിക്കാരുടെ ഗ്രാമം കുന്നിന്റെ അടുത്ത് വളരെ ദൂരത്തിലായിരുന്നു. അവിടെ ഒരുത്സവമഹോത്സവത്തോടെ അവരുടെ വരവുംകാത്തു നില്ക്കുന്ന ആരുമില്ലാതെ ഒരു തമാശെക്കും മററും കാററം പറഞ്ഞുകൊണ്ടില്ല. ഇവർക്ക് ഇപ്രകാരം നിർമ്മലാനന്ദമുണ്ടാക്കിയത് ഇവർ ഒരു ശൈത്യവും ഉൾക്കൊണ്ട് നിർമ്മലവായുവുമല്ലാതെ മററൊന്നുമല്ലായിരുന്നു.

പിന്നെ തീർത്ഥവാസികൾ അതിരാഗിയുള്ള ഒരു താമരപ്പൊയ്കയുടെ സമീപത്തിൽകൂടി പോയി. അവിടെ ഗോസമൂഹം വളരെ അലസമായി നിദ്രചെയ്തിരുന്നു. നാനാഭാഗങ്ങളിൽനിന്നും അളിവൃന്ദങ്ങളുടെ ഝങ്കാരശബ്ദവും കേട്ടിരുന്നു. സമീപത്തെ വൃക്ഷവാടികയിൽ നാടകക്കാർ കൊത്തിവെച്ച കൽപ്രതിമകളുടെ സംഖ്യകൊണ്ട് ഏകദേശം മാഹാത്മ്യം ഗണിക്കപ്പെടാവുന്ന ഒരു ദേവാലയമുണ്ടായിരുന്നു. അവർ പിന്നെ, ചീത്തയായി കെട്ടപ്പെട്ട ചില കുടിലുകളുടെ ഇടയിലുള്ള പ്രവൃത്തിവിശേഷമില്ലാത്ത ഒരു ക്ഷേത്രത്തിൽനിന്ന്, വൈരാഗിമാരുടെ ക്ഷാരവസ്ത്രങ്ങ

ളായ സ്വരൂപങ്ങൾ കണ്ടു. അവിടെ വന്ദനംചെയ്തു പിന്നെയും നടന്ന്, അവർ, ലതകളാൽ മൂടപ്പെട്ട ഒരു ഗുഹയുടെ പുരോഭാഗത്തിൽ എത്തി. ആ ഗുഹയുടെ പാർശ്വങ്ങളിൽനിന്ന് 'ടിം, ടിം' എന്നു വെള്ളം ഉററി വീണിരുന്നു. ഉള്ളിലേക്കു എത്തിനോക്കിയപ്പോൾ ബലവത്തായ ശീതളവായു അവരെ എതിരേല്ക്കുകയും താഴത്തെ ജലാശയത്തിലെ സ്വച്ഛജലം അവരുടെ ദാഹം അടക്കുകയും ചെയ്തു. അതു സീതയുടെ സ്നാനാഗാരവും ഒരു കട്ടിലിന്റെ ആകൃതിയിൽ അരംഗിയായി കൊത്തിവെച്ചതും താഴത്തു പാശാറ് പാററിയതും പാർശ്വഭാഗങ്ങളിൽ ഓരോ ചെടികളുള്ളതുമായ ആ പാറക്കഷണം സീതയുടെ ശിശുവിന്റെ തൊട്ടിയുമായിരുന്നുപോൽ. ആ മലപ്രദേശത്തിലെ വൃക്ഷാഗ്രങ്ങളിൽനിന്നു വാനരസമൂഹം ചിലെച്ച് വഴിപോക്കരെ ഓരോ കായ്കനികൊണ്ടെറിഞ്ഞിരുന്നു. കുറെ ദൂരത്തിൽനിന്ന് 'ടോം! ടോം!' എന്നു വാദ്യഘോഷം കാററിൽ അലച്ചു. ആ സ്ഥലത്തിൽ ദൈവം ആഗതനായിട്ടുണ്ടെന്നറിഞ്ഞ് ദേശക്കാരെല്ലാവരും ധൃതിയോടെ വന്നുകൂടി. ഏതോ ഒരു കാപ്പികൻ ഒരു മരം മുറിച്ചപ്പോൾ അതിൽനിന്ന് രക്തം വന്നതുകൊണ്ടായിരുന്നു, അവർക്ക് ദൈവം അവിടെ പ്രത്യക്ഷമായിട്ടുണ്ടെന്നു മനസ്സിലായത്. അവർ ഈശ്വരകോപം ശമിപ്പിക്കുവാനായി ഒരു ആടിനെ അറുത്ത്, നാലു ഭാഗത്തും കൊടികൾ ഉയർത്തി. പക്ഷെ പ്രവൃത്തി വിശേഷമില്ലാത്ത ഒരു കൽക്ഷേത്രവുംകൂടി വേഗത്തിൽ പണിയുമായിരിക്കാം. കമല, ഇവയെല്ലാം കണ്ട്, സഖിമാരോടൊന്നിച്ചു പുഷ്പങ്ങൾ പറിച്ച് കാണുന്ന എല്ലാ ക്ഷേത്രങ്ങളിലും പൂജ ചെയ്തു 'ദൈവമെ! സഹായിക്കണെ! അച്ഛനെ സഹായിക്കണെ! എനിക്ക് ഭാഗ്യം തരണെ!' എന്നു പ്രാർത്ഥിച്ചു. അവൾ പൂജിക്കുന്ന ഈശ്വരപ്രതിമ എത്ര ഭയങ്കരമോ, അത്ര അധികമായിരുന്നു അവളുടെ ഭക്തിയും.

പകൽ സമയം ഇവർ, വല്ല തോപ്പിലോ, വലിയ ശാഖകളുള്ള വൃക്ഷങ്ങൾ നിറഞ്ഞ വല്ല വൃക്ഷവാടികയിലോ, തടാകങ്ങളു

ടേയോ തടിനികളുടേയോ തീരത്തിലോ, വണ്ടികൾ നിൎത്തി ഭക്ഷണം തെയ്യാറാക്കുവാൻ ശ്രമിക്കും. വിറകു ശേഖരിപ്പാനും വെള്ളംകൊണ്ടു വരുവാനും എല്ലാവരും അന്യോന്യം സഹായിക്കുന്നതും ചെറുപ്പക്കാരെ കളിയാക്കി ഓരോ വെടി പറഞ്ഞു രസിക്കുന്നതും പതിവായിരുന്നു. സാധാരണ ഒരു തീൎത്ഥവാസികളുടെ സംഘംപോലെ, ഇതിലും സ്ത്രീകളേക്കാൾ പുരുഷന്മാർ എത്രയോ കുറച്ചേ ഉണ്ടായിരുന്നുള്ളു. എന്നാൽ ഇവരിൽ കമലയുടെ ഭൎത്താവുണ്ടായിരുന്നു. കാശി, ഭാഗീരഥി മുതലായ ബാലികമാരിൽ കമലെക്കു എത്രയോ ചെറുപ്പമായിരുന്നതിനാൽ, അവൾക്കു ഒരിക്കലും സ്വൈരമുണ്ടായിരുന്നില്ല. എന്തുകൊണ്ടെന്നാൽ സഖികൾ കാണെ, അവൾക്കു, ഭൎത്താവു പറഞ്ഞ ചില പ്രവൃത്തികൾ ചെയ്യാനുണ്ടായിരുന്നു. അവരെല്ലാവരും വളരെ ലൌകികത്തോടെ കഴിഞ്ഞുപോന്നു. ആഴമുള്ള കിണററിൽനിന്നു സ്ത്രീകൾ വെള്ളം കോരുന്നതു കണ്ടാൽ, പുരുഷന്മാർ എത്ര സംഘക്കാരായാലും വേണ്ടതില്ല, അവരെ സന്തോഷത്തോടെ സഹായിക്കും. ഇവർ സന്ധ്യക്കു വല്ല വഴിയമ്പലങ്ങളിലും കേറി രാത്രി കഴിക്കും. അപ്പോൾ കമലയുടെ മനസ്സിൽ കേട്ടുതഴക്കമുള്ള കന്നുകാലികളുടെ കരച്ചിലും മുമ്പിലുള്ള ഭവനങ്ങളുടെ കാൎയ്യവും ശാന്തതയുണ്ടാക്കിയിരുന്നു. അവൾ നക്ഷത്രങ്ങൾ നോക്കിയും കാററു വീശുന്ന ശബ്ദം കേട്ടും സഖിയായ കാശിയുടെ അടുത്തിരുന്നു സംസാരിച്ചും ആ അസൌഖ്യമായ സത്രത്തിൽ കഴിച്ചുകൂട്ടും. ഗണേശൻ സാധാരണ സന്ധ്യക്കു അവരോടൊന്നിച്ചിരിക്കുകയും ചിലപ്പോൾ അവൾക്കും കാശിക്കും കാശിയുടെ അമ്മെക്കും അവർ പകലിൽ കണ്ട ഓരോ പ്രധാനസ്ഥലങ്ങളെ വൎണ്ണിച്ചുകൊടുക്കുകയും ചെയ്യും.



# ൮-ാം അദ്ധ്യായം.



'എന്തിഹ കാന്തൻ വരാത്തൂ തോഴി
ഹന്ത നീ ചൊൽക സുശീലേ
ബന്ധമൊന്നുണ്ടായതില്ല പുന
രന്തികേ വന്നവരാത്തൂ' *

ഈ യാത്രക്കാരുടെ സംഘം വഴിക്കുള്ള ഓരോ സ്ഥലങ്ങളിൽ പോകേണ്ടതിന്ന് ഒരാഴ്ചയോളം എടുത്തതിൽപിന്നെ തങ്ങളുടെ യാത്രയുടെ അവസാനസ്ഥലമായ ഉദ്ദിഷ്ടസ്ഥലത്തെത്തി. തന്റെ നയനങ്ങൾക്ക് മുമ്പിൽ കണ്ട കാഴ്ചയും ശ്രോത്രേന്ദ്രിയങ്ങളിൽ വന്നുചേന്ന് വേഗത്തിൽ ഒഴുകുന്ന നദിയുടെ ശബ്ദവും കമലയെ സാമാന്യത്തിലധികം ആകർഷിച്ചു. മാരുതൻ കർക്കശമായി വീശിയിരുന്നു. വനശബ്ദവും അത്യുച്ചത്തിൽ കേട്ടിരുന്നു. പർവ്വതനിരകൾ ജലപ്രവാഹനത്തിന്റെ ശബ്ദത്താൽ മാറ്റൊലികൊണ്ടിരുന്നു. നാലുപുറവും ഉയർന്നും നീണ്ടുമുള്ള കല്ലുകളാൽ കെട്ടപ്പെട്ട അനേകം അപരൂപങ്ങളായ ചെറിയ ഭവനങ്ങൾ കാണാമായിരുന്നു. ജലപ്രപാതത്തിൽനിന്നു കുറച്ചു ദൂരെ, നദി വിശാലമായി ഒഴുകി, കോപഭാവത്തോടെ നില്ക്കുന്ന നന്ദീശപ്രതിബിംബത്തെ പ്രക്ഷാളനം ചെയ്തിരുന്നു. ക്ഷേത്രം നദീതീരത്തിൽനിന്നു കുറച്ചു ദൂരത്തിൽ ഏകമായി, ഒരു അന്ധകാരമായ വൃക്ഷവാടികയിലായിരുന്നു സ്ഥാപിക്കപ്പെട്ടിരുന്നത്. കമല തന്റെ സമീപം നിന്നിരുന്ന സ്ത്രീകളുടെ സംഭാഷണം ശ്രദ്ധയോടെ കേട്ടു. അവരിൽ ചിലർ നദിയിൽ അരിയിടുകയും മറ്റു ചിലർ നാളികേരങ്ങളുടയ്ക്കുകയും ശേഷം ചില പ്രായം ചെന്നവർ നദി ഉദധിയിലേക്കു ചാടുന്നതു കണ്ട് അതി ശബ്ദത്തോടെ 'ഹരി! ഹരി!

---

* [illegible]

ശിവ! ശിവ! നമ്മുടെ പുണ്യനദിയെ ഭൂമി വിഴുങ്ങുന്നു. എല്ലാടത്തും ശത്രുക്കളുണ്ട്. കഷ്ടം! ഭൂമിക്കുംകൂടി ഗംഗയുടെ ഗുണചേഷ്ടകളെക്കണ്ട് അസൂയയുണ്ട്. അതല്ലേ ഒഴുകുമ്പോൾ തോല്പിപ്പാൻ ശ്രമിക്കുന്നത്" എന്നു പറകയും ചെയ്തിരുന്നു. കമല തിരക്കിന്നിടയിൽ ജലപ്രവാഹത്തിന്റെ തീരത്തു കല്പടവിന്മേൽ നില്ക്കുകയായിരുന്നു. താൻ പണ്ട് അനുഭവിച്ചിട്ടുണ്ടായിരുന്നു എന്നു തോന്നിയ ഓരോ വികാരങ്ങളെ ഈ സ്ഥലം അവളിൽ ജനിപ്പിച്ചു. അവൾ ഇപ്പോൾ തനിക്ക് പരിചമുള്ള ഒരു കാഴ്ച കാണുകയാണെന്ന് ആദ്യം ഊഹിക്കയായിരുന്നു. മഹാ വേഗമായി ഒഴുകുന്ന നദിതീരത്തിൽ നിന്നപ്പോളായിരുന്നു അവൾക്കീവികാരം അധികമായത്. അവളുടെ മുമ്പിലുണ്ടായിരുന്ന ഒരു സ്ഥൂലശിലയെ അവൾക്കു നല്ലവണ്ണം തിരിച്ചറിയാമായിരുന്നു. നിശ്ചയമായും അവൾ പണ്ടൊരിക്കൽ ഈ നദീതീരവും കേട്ടിട്ടും ഇതെല്ലാം കണ്ടിട്ടുമുണ്ടായിരുന്നു. എന്നാൽ അവിടെ വെച്ച് എന്തു സംഭവിച്ചു? അവൾ ഇങ്ങിനെ ഓർത്തു സങ്കടപ്പെടുവാനെന്തു സംഗതി? ഇതു വാസ്തവത്തിൽ മനസ്താപംകൊണ്ടുള്ള ഒരു കമ്പം മാത്രമായിരുന്നു. അവൾ മോഹാന്ധതയിൽ വീണപോലെ തോന്നപ്പെട്ടു. എന്തുകൊണ്ടെന്നാൽ അവളെ കൈപിടിച്ചു നടത്തിയ രത്നകങ്കണമുള്ള ആ സുന്ദരി ആരായിരുന്നു? കമലയുടെ ചുറ്റും നദി എരമ്പത്തോടെ ഒഴുകിയിരുന്നു. പെട്ടന്ന് അവൾ കാൽ തെറ്റി വീണ് നദിയിൽ ഒഴുകിപ്പോയെന്നും ആ സ്ത്രീ രോദനം ചെയ്തു തന്റെ പിന്നാലെ ചാടിയെന്നും അവൾക്കു തോന്നി. ഹാ! നദി എത്ര ഭയങ്കരം! ഹാ! അതെത്ര ശ്യാമവർണ്ണമാണ്! കമലയുടെ മനസ്സിൽ അതിവ്യസനം തോന്നി. ഒരു സ്ത്രീ, കമലയെ പിടിച്ചു കേററി എന്നു പറഞ്ഞുവല്ലോ. എന്നാൽ അതെപ്പോൾ എവിടെവെച്ചായിരുന്നു? ഇവയെല്ലാം അവൾ വാസ്തവമായി അനുഭവിച്ചിട്ടുണ്ടോ? ഇവയെല്ലാം അവളെ ഇത്ര നല്ലവണ്ണം ഓർമ്മപ്പെടുത്തിയ സംഗതി എന്ത്? കമല ഇപ്രകാരം ചിന്താനിമഗ്ന

യായിരുന്നപ്പോൾ അവൾ ഒരു ശബ്ദം കേട്ടു നടുങ്ങി. തന്റെ മനോജ്ഞയായ ആ പ്രതിമയോട് അത്യത്ഭുതമാംവണ്ണം ചേൎന്നിരുന്ന അവളുടെ പിതാവിൻ സ്വരമായിരുന്നു അത്. അപ്പോൾ അവൾക്ക് ആ ശബ്ദം തന്നെ മോഹിപ്പിച്ചതായ ഒരു മറന്നുപോയ ഗീതസ്വരംപോലെയായിരുന്നു തോന്നിയത്. എന്നാൽ അവൾ സ്വപ്നത്തിൽനിന്ന് ഉണൎന്നപോലെ തോന്നപ്പെട്ട് ഇപ്പോൾ, അതു പ്രത്യക്ഷമായി അവളുടെ ശ്രവണേന്ദ്രിയങ്ങളിൽ വന്നലച്ചു. കമല ബുദ്ധിമുട്ടോടെ തിരിഞ്ഞുനോക്കിയപ്പോൾ തന്റെ അച്ഛന്റെ സ്വരൂപം തിരക്കിൽ മറഞ്ഞുപോകുന്നതുകണ്ടതിനാൽ 'അച്ഛാ! അച്ഛാ!' എന്നു വിളിച്ചുപിന്നാലെ ചെന്നു. എന്നാൽ അച്ഛൻ എവിടെപ്പോയി? എന്തുകൊണ്ടെന്നാൽ അവൾ കല്ലോലായിതജനസമൂഹത്തിന്റെ മറുഭാഗത്ത് ഏകയായി ക്ഷേത്രവാടിയിൽ വന്നുവശായി. ശംഖുവിളിയും മണിനാദവും ഉച്ചത്തിൽ കേട്ടിരുന്നു. ഈ അസാധാരണയായ കാഴ്ച കണ്ടുകൊണ്ടും നാലു ഭാഗത്തുനിന്നും ജനങ്ങൾ തന്നെത്തന്നെ അതിശയമായി നോക്കിയിരുന്നതുകൊണ്ടും അവൾ ഭയാക്രാന്തയായി 'അയ്യോ! എന്റെ ഭർത്താവും ഭർത്തൃമാതാവും ഇവിടെ എന്നെ തനിയെ കണ്ടാലെന്തുപറയും?' എന്നിങ്ങനെ ആലോചിച്ചു. വെണ്ണീർ പുരണ്ട വൈരാഗിമാരുടെ സ്വരൂപങ്ങളും വിരൂപന്മാരായ പുരോഹിതന്മാരുടെ രൂക്ഷാക്ഷികളും കമലയെ അസ്വസ്ഥയാക്കിത്തീൎത്തു. ഭയപ്പെട്ട കമല ഇപ്പോൾ, യുവതിമാരെ ആഭിചാര പ്രവൃത്തികൾ ചെയ്യുന്നതായി വൎണ്ണിക്കുന്ന ഓരോ കഥകൾ ഓൎത്തു. ഈ സന്ദൎഭത്തിൽ അവൾ ശക്തിക്ഷയംകൊണ്ടു ഭൂമിയിൽ വീണില്ലായിരുന്നു എങ്കിൽ നിശ്ചയമായും നിലവിളിക്കുമായിരുന്നു. എന്നാൽ കമല ഉടനെ, 'എഴുന്നേല്ക്കൂ' നിന്റെ കൂട്ടരുടെ സമീപത്തേക്കു പോ. നീ ഇവിടെ നില്ക്കരുത്. നിന്റെ അച്ഛൻ പോയി' എന്നു ശാന്തതയോടും ശാസനയോടും ഒരാൾ പറഞ്ഞതു കേട്ട് എഴുന്നേറ്റു നോക്കിയപ്പോൾ അവൾ കണ്ടത് ആ യുവാവായ വൈദ്യനെയല്ലാതെ ആരെയായിരുന്നു! ഉടനെ അവൾ

ശാന്തയായി എന്നു മാത്രമല്ല എന്തോ ചിലത് പറവാനും ശ്ര മിച്ചു.

'മിണ്ടരുത്, ഇവിടെനിന്നു സംസാരിപ്പാൻ പാടില്ല' എന്നു പറഞ്ഞ് അയാൾ അവളെ കൈ പിടിച്ചു തിരക്കിൽകൂടി മറ്റു കൂട്ടരിൽനിന്നു കുറെ ദൂരത്തായിരുന്ന ഒരു സംഘത്തിലേക്കു കൊണ്ടുപോയി. അതു കാശിയുടെ സംഘമായിരുന്നു. കാശിയെ കണ്ട ഉടൻ കമല സ്വസ്ഥമാനസയായി.

'കമലയെ അവളുടെ കൂട്ടരുടെ അടുക്കലേക്കു കൊണ്ടുപോകണമെന്ന് നിന്നോടു പറയുവാൻ നാരായണസന്യാസി പറഞ്ഞിരിക്കുന്നു. അദ്ദേഹം ക്ഷേത്രത്തിലുണ്ട്. നിങ്ങളെ ദൂരത്തുനിന്നുകണ്ടു. ഇപ്പോൾ പ്രവൃത്തി എന്തോ ഉള്ളതിനാൽ വരുവാൻ തരമില്ല' എന്നു പറഞ്ഞ് ആ യുവാവ് ഗമിച്ചു. ഇതു കേട്ട നിമിഷം കമല, വിശ്വാസത്തോടെ എന്തെന്നറിവാൻ തന്നെ ആഗ്രഹത്തോടെ നോക്കിയിരുന്ന കാശിയോടു സംസാരിപ്പാനും കൂടി പ്രാപ്തിയില്ലാതെ കരഞ്ഞുതുടങ്ങി. കാശി, ഇതിന്റെ കാരണം അപ്പനിൽനിന്നുള്ള വിരഹമായിരിക്കാമെന്നു കരുതി, തന്റെ സഖിയെ ആശ്വസിപ്പിക്കുവാൻ ശ്രമിച്ചു. പിന്നെ അവരിരുവരും ഇതുവരേയും ഉയർന്ന നദീതീരത്തുതന്നെ നിന്നിരുന്ന് കമലയുടെ കൂട്ടുകാരുടെ അടുക്കലേക്കുപോയി. ഈ സാരമില്ലാത്ത സംഗതി കമലയെ വളരെ ദുഃഖിപ്പിച്ചു. ഇപ്രകാരം അവൾക്ക് മനസ്സിൽ ഓരോന്നു തോന്നുവാനെന്തുകാരണം? വാസ്തവമായും പണ്ടെങ്ങാനും അവൾ ആ പ്രദേശങ്ങളിൽ വന്നിട്ടുണ്ടോ? അവളുടെ അപ്പൻ മറഞ്ഞുകളവാൻ സംഗതി എന്ത്? അവൾ ഓരോ സ്വപ്നങ്ങളേയും മോഹാവസ്ഥകളേയും കുറിച്ചു കേട്ടിട്ടുണ്ടായിരുന്നുഎങ്കിലും അവയെഒരുത്തരോടുംപറഞ്ഞില്ല. ഇത് മാഹാത്മ്യമുള്ള ഗംഗാദേവിയിങ്കൽനിന്നുണ്ടായ സന്ദേശമോ? ഹാ! കാശി ഇതെല്ലാം കേട്ടാലെന്തുപറയും! 'അപ്പൻ പറഞ്ഞില്ലിച്ച' എന്നു പറഞ്ഞ ഇയ്യാൾ ആരാണ്? കമലെക്ക് ആ യുവാവിനോട് വളരെ നന്ദിതോന്നി. എന്നാൽ അവൾക്കു വ്യസനം ക്രമേണ

അധികരിച്ചുവന്നതിനാൽ അവൾ യാതൊരുത്തരോടും യാതൊന്നും സംസാരിച്ചില്ല.

ഈ യാത്രയിൽ ഭാൎയ്യയോടു സംസാരിപ്പാൻ സ്വന്ത ഗൃഹത്തിലെപ്പോലെ തടസ്ഥമില്ലാതിരുന്നതിനാൽ, ഗണേശൻ അധികനേരം കമലയോന്നിച്ച സ്വകാൎയ്യമായിരുന്ന് സംസാരിച്ചുകഴിച്ചു. അവന്ന് ദിനംപ്രതി പത്നിയിൽ അനുരാഗം വൎദ്ധിച്ചുവന്നു. കമലയുടെ അവൎണ്ണനീയമായ സൌന്ദൎയ്യവും കോമളത്വവും അവളെ സവയസ്സുകളിൽനിന്നു വളരെ വ്യത്യാസപ്പെടുത്തിയിരുന്നു. അത്രമാത്രമല്ല അവൾക്കു സൎവ്വസാധനങ്ങളെക്കുറിച്ചും അറിവാനാഗ്രഹവും അതി വിസ്മയനീയമായ ധാരണശക്തിയും കൂടി ഉണ്ടായിരുന്നു. ഗണേശൻ സ്ത്രീവിദ്യാഭ്യാസത്തെപ്പററി ഇംഗ്ലീഷുകാരുടെ അഭിപ്രായങ്ങളെ മനസ്സിലാക്കിയിരുന്നതുകൊണ്ട്, പൂൎവ്വസമ്പ്രദായത്തിൽനിന്നു തെററി, ഭാൎയ്യയെ വിദ്യ അഭ്യസിപ്പിച്ച് തനിക്കൊത്തൊരു സഖിയാക്കിത്തീൎക്കുവാനാരംഭിച്ചു.

ഈ ഉറപ്പോടെ ഗണേശൻ ദീൎഘയാത്രയിൽനിന്നു മടങ്ങിവന്നു ഉടനെ തന്റെ ഭാൎയ്യയെ വിദ്യ അഭ്യസിപ്പിക്കുവാൻ തുടങ്ങി. എന്നാൽ ഈ ശ്രമത്തിൽ അവൻ അനേകം തടസ്ഥങ്ങൾ നേരിടേണ്ടിവന്നു. അവന്റെ മാതാവും സോദരിമാരും അവൻ പുരുഷത്വം മറന്നുകളയുന്നു എന്നു കുററം പറകയും "സ്വാഭിമാനമുള്ള വല്ലവരും ഭാൎയ്യയെ കേമമായി പഠിപ്പിച്ച് സ്വത്വം കൊടുക്കുമോ? ഭാൎയ്യ പഴഞ്ചൊല്ലിൽ പറയുമ്പോലെ, ഭൎത്താവിന്റെ കുഡുംബക്കാരുടേയും ഭൎത്താവിന്റേയും ദാസിയല്ലേ? ഇപ്രകാരം പ്രവൃത്തിക്കുന്നതിനാൽ അവൻ അപമാനത്തിന്നു പാത്രമായി വരികയല്ലേ ചെയ്യുന്നത്?" എന്നിങ്ങിനെ ചോദിക്കുകയും ചെയ്തിരുന്നു. എന്നാൽ ഗണേശൻ അധികകാലം യാതൊന്നുംകൂട്ടാക്കാതെ ഹിതാനുസരണം പ്രവൃത്തിച്ചു. അതിന്മൂലം അവന്റെ മാതാവ് തനിക്കു വല്ല അപരാധവും ചെയ്തുപോലെ സന്തപിച്ച് പുത്രന്റെ അടുക്കൽചെന്ന് വിലാപിച്ചുപ്ര

കാരം ശകാരിക്കയും ചെയ്തിരുന്നു. 'നിനക്ക് എന്തു ബാധി
ച്ചുപോയി? നീ അവളെ ഒരു ദേവിയായി വെക്കുന്നതെന്തിനാ
ണ്? പണി എടുക്കാൻ സമ്മതിക്കാതെ അവൾക്കവശം പുസ്തകം
കൊടുത്തിരിക്കുന്നുവല്ലോ! അവൾ അദ്ധ്വാനിച്ച് ശാപ്പാട് സ
മ്പാദിക്കുമോ? കഷ്ടം! ഞാൻ ഇതെല്ലാം കാണ്മാനായി ഈ ഭൂമി
യിൽ പിറന്നുവല്ലോ! നിന്റെ സോദരിമാർക്ക് എത്ര മുഷിച്ചി
ലുണ്ടെന്ന് അറിയുമോ? ഞങ്ങളെ അവൾക്കു സ്നേഹമേ ഇല്ല.
അവളാണ് നിന്നെക്കൊണ്ടിപ്രകാരം ചെയ്യിക്കുന്നത്. അവ
ൾക്ക് വായിപ്പാൻ ആഗ്രഹമുണ്ടെന്ന് ഞങ്ങൾ മുമ്പുതന്നെ
അറിഞ്ഞിരുന്നു'.

ഗണേശൻ— 'കഷ്ടം! അമ്മെ, നിങ്ങൾ എന്തിനിപ്രകാരം കഠി
നം പറയുന്നു! രാവിലെ ഒരു മണിക്കൂറോ മറ്റൊ പഠിച്ചാൽ
അവൾ നിങ്ങൾ പറയുമ്പോലെയൊക്കെയാകുമോ? അവൾ
ഇപ്പോഴത്തേക്കാൾ എനിക്കൊരുത്തമ സഖിയായി വരണ
മെന്നേ ഞാൻ ആഗ്രഹിക്കുന്നുള്ളു. അവൾ അവസ്ഥ കാണി
ക്കില്ല. സത്യത്തിൽ വിദ്യകൊണ്ടു താഴ്മ പഠിക്കയും പഠിപ്പു
കഴിഞ്ഞാൽ പിന്നെ പ്രവൃത്തി എടുക്കരുതെ? നിങ്ങളെല്ലാവ
രും അവൾക്കുവേണ്ടി പണിയെടുക്കണമെന്നു പറയുന്നതെന്തി
നാണ്?'

അ സ്ത്രീ ഇതുകൊണ്ടൊന്നും സമാധാനപ്പെടാതെ ദേഷ്യ
പ്പെട്ട് വല്ല കോണിലും പോയിരുന്നു വ്യസനിക്കും. അപ്പോൾ
ഗണേശൻ, തന്റെ അമ്മയെ ഇപ്രകാരം കുണ്ഠിതയായി കാണു
ന്നതുകൊണ്ട് വ്യസനിച്ച്, അവരെ സമാധാനിപ്പിച്ച് സന്തോ
ഷപ്പെടുത്തുവാൻ ശ്രമിക്കും. പതിവായി ഭക്ഷണസമയങ്ങളിൽ
മുമ്പിലിരുന്ന് തന്റെ പുത്രൻ ഭക്ഷിക്കുന്നതു കാണുന്ന ഒരു സ്ത്രീ
ഇപ്പോൾ ആ സമയങ്ങളിൽ വേറെ ഒരു മുറിയിൽ ചെന്നിരിപ്പാ
ൻ തുടങ്ങി. ഗണേശന്റെ വൃദ്ധനായ പിതാവും തന്റെ പുത്ര
നോടുള്ള നടവടി ഭേദപ്പെടുത്തി. സാധാരണയായി അദ്ദേഹം
പുത്രനുമായി സ്കൂൾ വർത്തമാനങ്ങളെപ്പറ്റി വളരെ നേരം സംഭാ

ഷിക്കുകയൊ, അതിരസമായി പുതിയപരിഷ്കാരത്തെപ്പററി പരിഹസിക്കുകയൊ വേദസംബന്ധമായ വല്ല ഗ്രന്ഥങ്ങളും വായിച്ചു രസിക്കുകയോ ചെയ്തിരുന്നു. എന്നാൽ ഇപ്പോൾ ഗണേശൻ വല്ലതും പറഞ്ഞാൽ അദ്ദേഹം കോപഭാവത്തോടെ കേട്ടു് മൗനമായിരുന്നു്, നീരസമായി ഒന്നു മൂളുന്നതല്ലാതെ, ഒന്നും മറുപടി പറഞ്ഞിരുന്നില്ല. സഹോദരിമാൎക്കും അവനെക്കണ്ടുകൂടാതായി. അവർ അവിടവിടെനിന്നു് അമ്മയോടു് ഓരോന്നു് പതുക്കെപ്പള്ളുകെ പറയുവാൻ തുടങ്ങി. എല്ലാംകൂടി ഗണേശൻ കലശലായി ബുദ്ധിമുട്ടി എന്നേ പറയേണ്ടു. അവനോടിപ്പോൾ സ്വാഭാവികമായി നടിച്ചുവന്നതു് രാമനായിയുടെ ഭർത്താവു് മാത്രമായിരുന്നു. എന്തു കാരണത്താലൊ അയാൾ അവൻെറ കാൎയ്യങ്ങളെല്ലാം അതിശ്രദ്ധയോടെ അന്വേഷിച്ചുപോന്നു. എന്നാൽ എല്ലാവരേക്കാളും അധികം സങ്കടപ്പെട്ടതു് കമലയെന്നു പറയേണ്ടതില്ലല്ലൊ. അവനെക്കാണുമ്പോൾ ഓരോരുത്തർ വെറുപ്പത്തോടെ മുഖം തിരിക്കുന്നതും സ്വകാൎയ്യമായി പരിഹസിക്കുന്നതും ഭൎത്സിക്കുന്നതും കണ്ടു്, അവൾക്കു് മനസ്സിടിഞ്ഞു. അവൾ ചെയ്ത അപരാധമിന്നതെന്നു വളരെക്കാലത്തേക്കു് അവൾക്കു് മനസ്സിലായില്ലതാനും. കമല പതിവുപ്രകാരം ഗൃഹകൃത്യങ്ങൾ ചെയ്യാൻ സഹായിപ്പാൻ ശ്രമിച്ചാൽ, യാതൊരുത്തരും അവളെ കണ്ടു ഭാവംകൂടി നടിച്ചിരുന്നില്ല എന്നു മാത്രമല്ല നിസ്സാരമായ ജോലികൂടി ചെയ്യുവാനും അവളെ സമ്മതിച്ചിരുന്നില്ല. ഒരു ദിവസം അവൾ സ്ത്രീകൾ സാധാരണയായി ഭക്ഷണംകഴിക്കുന്ന പാചകശാലയിൽ ചെന്നപ്പോൾ അവിടെ യാതൊന്നും ഉണ്ടായിരുന്നില്ല. വളരെ കാത്തുനിന്നു എങ്കിലും ദാസികൂടി അവളെക്കണ്ട ഭാവം നടിച്ചില്ല. അതിയായി വിശന്നിരുന്നു എങ്കിലും അവൾ വായ തുറന്നതേയില്ല. കമല സന്ധ്യക്കു് കിണററിങ്കൽ ചെന്നു സമയം, ഭാമ അവളുടെ സാധാരണയുള്ള ആഹ്ലാദഭാവത്തോടെ അവളുടെ കുണ്ഠിതഭാവത്തിന്നു കാരണമെന്തെന്നു ചോദിച്ചപ്പോൾ, സഖിയോടു് എല്ലാവസ്തുതകളും പറയേണമല്ലോ എന്നു

വിചാരിച്ച് അവളുടെ നയനങ്ങളിൽ കണ്ണീർ വന്നുനിറഞ്ഞു. അവൾ ഭക്ഷണം കിട്ടിയില്ലെന്നും വിശപ്പു ധാരാളമുണ്ടെന്നും മാത്രം മറുപടി പറഞ്ഞു. ഇതു കേട്ട ഉടനെ രുശ, ജലപാത്രം കയ്യിൽനിന്നു വെച്ച്, വീട്ടിലേക്കു ബദ്ധപ്പെട്ടോടി, താൻ തന്നെ ഉണ്ടാക്കി വെച്ചിരുന്ന ചില പലഹാരങ്ങൾ എടുത്തുകൊണ്ടുവന്നു, സഖിയോടു തിന്നുവാൻ തിരക്കി. വളരെ വൈമനസ്യത്തോടെ കമല അല്പം ഭക്ഷിച്ചു. 'എന്തേ, ഭക്ഷണം കിട്ടാഞ്ഞതു്?' എന്നു രുശ ചോദിച്ചപ്പോൾ, അവൾ, തനിക്കൊന്നും അറിഞ്ഞുകൂട; വല്ല കാരണവുമുണ്ടായിരിക്കാം; താൻ ഭയപ്പെട്ടു ചോദിച്ചില്ല; എന്നും ഇയ്യിടയിൽ യാതൊരു പ്രവൃത്തിയും തന്നോടു പറകയാവട്ടെ, വല്ലവരും തന്നോടു സംസാരിക്കയാവട്ടെ, ചെയ്യാറില്ലെന്നും പറഞ്ഞു. ഈ സന്ദേശം ഇരുവൎക്കും ഒരുപോലെ അത്ഭുതകരമായിരുന്നു. അല്പനേരം കഴിഞ്ഞതില്പിന്നെ രുശ 'ഇപ്രകാരംതന്നെ കുറെക്കാലം കഴിഞ്ഞാൽ നീ എന്തു ചെയ്യും?' എന്നു ചോദിച്ചപ്പോൾ, കമല സംസാരിപ്പാൻ വഹിയാതെ കരഞ്ഞുതുടങ്ങി. രുശ സഖിയുടെ കണ്ണീർ ഇടച്ച്, ഭക്ഷണസമയം കഴിഞ്ഞാൽ അവിടെച്ചെല്ലേണമെന്നും ഒരുമിച്ചു പലഹാരം കഴിക്കാമെന്നും സ്വകാര്യമായി പറഞ്ഞു.

കഴിയുന്നേടത്തോളം യാതൊരു വേലയും ചെയ്യിക്കാതെ അതിലാളനയോടെ വളൎത്തിവന്ന തന്റെ പുത്രിയെ കമലയുടെ അച്ഛൻ ഇപ്പോൾ കണ്ടാൽ എന്തുപറയും? അവൾ അച്ഛനൊരുമിച്ചു വളൎന്ന കാലം മുഴുവനും യാതൊന്നും ആവശ്യപ്പെടേണ്ടി വന്നില്ല. ആ ഭാഗ്യദശ, അവൾക്കിപ്പോൾ ഒരു സ്വപ്നമെന്നപോലെതന്നേ തോന്നി. എന്നാൽ കമലയുടെ ഈ അവസ്ഥയിൽ യാതൊരത്ഭുതവുമില്ല. എല്ലാ ഹിന്തുകുഡുംബങ്ങളിലും ഇതു സാധാരണയാണ്. ലാളനയായി വളൎത്തിവന്ന പുത്രിയെ, വേട്ടു കൊടുത്താൽപിന്നെ, അവളുടെ കാൎയ്യമേ മാതാപിതാക്കന്മാൎക്കില്ല. അവർ, വിധിച്ചപോലെ വരും എന്നു വിശ്വാസത്താൽ, തങ്ങളുടെ പുത്രിയുടെ ഈ പുതിയസ്ഥിതി

യിൽ ചെന്ന് ഏർപ്പെടുന്നത് തെററാണെന്നു വിചാരിച്ചുവരുന്നു.

സംഗതിവശാൽ, തനിക്കുള്ള ശിക്ഷണം പുരുഷന്മാരുടെ കൂട്ടത്തിലാണ് വെക്കാറെന്നു കമലെക്കു മനസ്സിലായി. ഈ അറിവു കൊടുത്തത്, അവളുടെ ക്ഷീണാധിക്യംകൊണ്ടു വാടിയ മുഖം കണ്ടു കരുണ തോന്നിയ ദാസിയായിരുന്നു. അവൾക്കുകൂടി കമലയോടു ദ്വേഷ്യമുണ്ടായിരുന്നു. സ്വയംകൃതദോഷമല്ലെ ഇതെന്നു പലപ്പോഴും അവൾ കമലയോടു ചോദിച്ചിരുന്നു. ഇതിന്റെ താല്പര്യം യാതൊന്നും കമലെക്കു മനസ്സിലായിരുന്നില്ല. അവസാനം അവൾ ഗണേശനോടു ചോദിച്ചപ്പോൾ മാത്രമായിരുന്നു അവയെല്ലാംതന്നെ ഭർത്താവ് വിദ്യ അഭ്യസിപ്പിപ്പാൻ ശ്രമിച്ചതിന്റെ ഫലങ്ങളെന്ന് അവൾക്കു മനസ്സിലായത്. അപ്പോൾ കമല 'എന്റെ സങ്കടം നിങ്ങൾക്കു് അറിഞ്ഞുകൂട. കരുണ വേണം' എന്നു പറഞ്ഞ് മാപ്പു ചോദിച്ചു. എന്നാൽ ഗണേശൻ ഇവയൊന്നും കൂട്ടാക്കാതിരിപ്പാനും താൻ നിശ്ചയമായും വിദ്യ അഭ്യസിപ്പിക്കുമെന്നും അവളോടു പറഞ്ഞു. ഗണേശൻ കുറെ കാലം അതികരുണയോടും സ്നേഹത്തോടും കമലയെ ദിനമ്പ്രതി രാവിലെ പതിവായി പഠിപ്പിച്ചിരുന്നതിനാൽ, അവൾക്ക്, ആ കാലം മറെറാന്നു ശത്രുതയുണ്ടായിരുന്നാലും അതിഭാഗ്യമായിട്ടേ തോന്നി. എന്നാൽ കുറച്ചുകാലം കഴിഞ്ഞതിൽപിന്നെ ഗണേശന്റെ നടവടിയിൽ ഒരു വലിയ മാററമുണ്ടായി. അവൻ ക്രമേണ പഠിപ്പിപ്പാൻ വരാതെ ആയി. കമലെക്കു് രാവിലെ യാതൊരു പ്രവൃത്തിയും ഉണ്ടായിരുന്നില്ല. എന്നാൽ മുമ്പെത്തെപ്പോലെ വല്ല പണികൾ ഒരുക്കുവാനായി അവൾ മററു സ്ത്രീകളുടെ പുറം ഭയപ്പെട്ടു് പുറത്തുപോയിരുന്നതുമില്ല. അവൾ ദിനമ്പ്രതി ഭർത്താവ് പതിവായി വരുന്ന സമയം വൃഥാ കാത്തുനിന്നു. അവനിലുള്ള ഈ മാററത്തിന്റെ ഹേതു എന്തെന്നറിയാഞ്ഞതിനാൽ അവൾക്കു വളരെ കോപവും തോന്നി. ഇതുവരെയും അവൾ യാതൊരാളേയും കൂട്ടാക്കിയിരു

നില്ലെന്നു മാത്രമല്ല തന്നോടുള്ള അവരുടെ നടവടി എങ്ങിനെ സഹിക്കേണ്ടു എന്നും അവൾക്കു നല്ല നിശ്ചയവുമുണ്ടായിരുന്നു. എന്നാൽ തന്റെ ഏകബന്ധുവെന്നു കരുതപ്പെട്ടവൻകൂടി തന്നോടിപ്പോൾ അശ്രദ്ധനായ്ത്തീൎന്നുവെന്നു കണ്ടപ്പോൾ കമലെക്കുണ്ടായ ആശാഭംഗം ഇത്ര എന്നു പറയേണമോ? അവൾക്കു് തീരെ ഗത്യില്ലാതായി. അവൾക്കു് മുമ്പു് ഭൎത്താവിങ്കലുണ്ടായിരുന്ന പൂൎണ്ണവിശ്വാസം ഇപ്പോൾ ശങ്കയായി ഭവിച്ചു. അവൾ സ്വന്തം മുറിയിൽനിന്നു പുറത്തിറങ്ങുമ്പോഴെല്ലാം പല ദിക്കിൽനിന്നും തന്നെ പരിഹസിക്കുന്നതു കേൾക്കാം 'കഷ്ടം! ഇത്ര വേഗമെല്ലാം കഴിഞ്ഞുവോ? ഇത്രയെല്ലാം ബുദ്ധിമുട്ടിട്ടെന്തു? നിന്റെ ഗുണ കൊണ്ടെന്തു?' എന്നിപ്രകാരം സ്പഷ്ടമാക്കാണിച്ച ഹാസ്യഭാവങ്ങളും അവലോകനങ്ങളും കാണുകയും ചെയ്തു. കമലെക്കു് അത്യന്തം വ്യസനം തോന്നി. അവൾ ഭൎത്താവിന്റെ നടവടിക്കു് വല്ല കാരണമുണ്ടായിരിക്കുമോ എന്നു വൃഥാ ആലോചിച്ചു്, 'അദ്ദേഹത്തിന്റെ കുററമല്ല. ഇതെല്ലാം അമ്മയുടേയും സോദരിമാരുടേയും പ്രവൃത്തിയാണു്' എന്നിപ്രകാരം കരുതി. എന്നാൽ ഈ വക ആലോചനകൾ അവളെ അല്പമെങ്കിലും സമാധാനപ്പെടുത്തിയില്ല. ഇതിനിടയിൽ കുഡുംബത്തിലെ ഇതരജനങ്ങളുടെ നടവടിയിൽ പ്രത്യക്ഷമായി ഒരു വ്യത്യാസമുണ്ടായി. അവർ വെളിവിൽ കമലയെ ദ്വേഷിക്കുന്നതു മാററി; ഗണേശനെക്കുറിച്ചു വളരെ വാഴ്ത്തുവാനും അവനോടുകൂടിയിരിക്കുന്നതിൽ രസം നടിപ്പാനും തുടങ്ങി. അവൎക്കു തന്നോടു കരുണയുണ്ടാവില്ലെന്നു് കമല പൂൎണ്ണമായി ഉറച്ചിരുന്നു. എന്നാൽ ഗണേശന്റെ സ്ഥിതിയെപ്പററി അവൾക്കു വളരെ സന്തോഷമായി. ഈ മാററത്തിന്നു കാരണം കലാചാൎയ്യനെന്നു പറയാവുന്ന രാമബായിയുടെ ഭൎത്താവായിരുന്നു. അയാൾ പറഞ്ഞപ്രകാരം ഗണേശനും കമലയും അവന്റെ കുഡുംബവുമായുള്ള സംബന്ധം ശരിയായിവന്നു എന്നു് കുഡുംബത്തിലെ സ്ത്രീകൾക്കു ബോദ്ധ്യംവന്നപ്പോൾ, അവരെല്ലാവരുംകൂടി ആ വൃദ്ധശാസ്ത്രിയുടെ സമീപം ചെ

ന്ന് ഈവിധമുള്ള ഭയത്തിയെ തറവാട്ടിൽ കൊണ്ടുവന്നതിന്ന് കഠിനമായി ശകാരം തുടങ്ങി. 'അവന്ന് കാമഭ്രാന്താണ്. നി ങ്ങളേയോ, മററു വല്ലവരേയോ, അവൻ കൂട്ടാക്കില്ല. അവൻ, അവളോടുള്ള സ്നേഹംകൊണ്ടു നമ്മെ മുഷിപ്പിക്കുന്നില്ലേ? നാം അവളുടെ ഭൃത്യപ്രവൃത്തി ചെയ്യണമത്രെ' എന്നിങ്ങനെ ഗണേശ ൻെറ മാതാവ് ആവലാധി പറഞ്ഞു.

ആ വൃദ്ധൻ ഇവയെല്ലാം കേട്ട് ചിന്താനിമഗ്നനായി വള രെ വിഷാദിച്ചു. എന്നാൽ, രാമബായിയുടെ ഭർത്താവ് ഇപ്ര കാരം പറഞ്ഞ് അദ്ദേഹത്തെ ആശ്വാസപ്പെടുത്തി. 'ഇതെ ല്ലാം എങ്ങിനെ കലാശിക്കുമെന്ന് എനിക്ക നിശ്ചയമുണ്ടായിരു ന്നു. ഇവയെല്ലാം പുതിയ പരിഷ്കാര ചിഹ്നങ്ങളാണ്. ഇവ യെ ഞാൻ നല്ലവണ്ണം ശ്രദ്ധിച്ചുവെച്ചിരുന്നു എന്നു മാത്രമല്ല നിങ്ങ ളോടു സൂക്ഷിപ്പാൻ പലപ്പോഴും പറഞ്ഞിട്ടുമുണ്ട്. എന്തിനാ ണിപ്രകാരം ശണ്ഠകൂടിക്കാലം കഴിക്കുന്നത്. നിങ്ങൾ എത്ര കണ്ടോളം അവൻ അവളെ വിദ്യ അഭ്യസിപ്പിപ്പാൻ തുനി യും. അതു തൻെറ സ്വതവകാശമെന്നുവെച്ചു ശണ്ഠകൂടി, അ വൻ അവസാനം നമ്മളിൽനിന്നു തീരെ അകന്നുപോകും. അ വന്നു ഭയപ്പെടാനെന്താണ്? നിങ്ങളെല്ലാം അവളോട് വിരോ ധമെന്നറിഞ്ഞാൽ അവളെക്കൊണ്ടുപോകും. അതിനാൽ ഇ പ്പോൾ തോന്നിയതുപോലെ നടപ്പാൻ സ്വാതന്ത്ര്യം കൊടുക്ക ന്നതാണ് ഉത്തമം. എന്തുചെയ്താലും കററം പറയേണ്ട. നാ നാപ്രകാരത്തിലും അവനെ രസിപ്പിക്കണം. അവളോടു മുഷി ച്ചൽ നടിക്കരുത്. ഒരു യുവാവിനെ ഭാര്യയിൽനിന്നു വേർപെ ടുത്തുവാൻ വേണമെങ്കിൽ അനേകായിരം കൌശലങ്ങളില്ലേ? രസമായി ജനസംഘത്തിൽ കാലം കഴിപ്പാൻ ഗണേശന് താ ല്പര്യമുണ്ട്. അതിനാൽ ഓരോ ക്ഷേത്രങ്ങളിലേക്കും ഉത്സവങ്ങ ൾക്കും കൊണ്ടുപോയി ഈ പുതിയ ഭ്രാന്തില്ലാതാക്കാം. പ്രത്യ ക്ഷമായി തടസ്ഥമില്ലെന്ന് കണ്ടാൽ പിന്നെ ഭാര്യയെ പഠിപ്പി പ്പാനും ശ്രദ്ധയുണ്ടാവില്ല.'

ഇതെല്ലാവരും സമ്മതിക്കയും ഗണേശന്റെ അച്ഛൻ വളരെ സങ്കടത്തോടെ തന്റെ പുത്രൻ ഇത്ര മൂഢനായി വരുമെന്നൊ, തനിക്കു പ്രിയമുള്ള ആ ബാലിക അവനെ അമ്മ പറഞ്ഞതു കേൾക്കാതിരിപ്പാനും സ്വകുഡുംബത്തിൽനിന്നു വേർവിടുവാനും ഉത്സാഹിപ്പിക്കുമെന്നൊ താൻ ഓർത്തില്ലെന്നു പറകയും ചെയ്തു. ഈ സംഭാഷണത്തിൽ പിന്നെ ഗണേശന്റെ മാതാവ് പുത്രനെക്കാണുമ്പോൾ സന്തോഷം ഭാവിക്കയല്ലാതെ അവന്റെ ദുൎന്നടപ്പുകളെന്നു താൻ വിചാരിച്ച സംഗതികളെക്കുറിച്ചു യാതൊന്നും സൂചിപ്പിക്കക്കൂടി ചെയ്തില്ല. ഇത്ര ഗുണശീലയായ അമ്മയെ മുഷിപ്പിച്ചതിനാൽ ഗണേശന്ന് വളരെ വ്യസനം തോന്നി. 'ഈ നടവടി കൂടി സമ്മതിക്കത്തക്കവണ്ണം അവൾക്കെന്നോടു സ്നേഹമുണ്ട്' എന്ന് അവൻ വിചാരിക്കുകയും ഏതായാലും കുറച്ചുകഴിഞ്ഞാൽ രാമപുരത്തിലേക്കു പോകുന്നതിനാൽ അവിടെ ചെന്നതിൽപിന്നെ പഠിപ്പിക്കാമെന്നുവെച്ച്, കമലയുടെ വിദ്യാഭ്യാസത്തെ തല്ക്കാലം നിൎത്തിവെക്കുകയും ചെയ്തു. അതിൽപിന്നെ ഗണേശൻ പണ്ടത്തേപ്പോലെ പത്നിയോടൊരുമിച്ചിരിപ്പാൻ ആഗ്രഹിക്കാതെ, തന്റെ കപടബന്ധുക്കളാൽ നിൎബ്ബന്ധിക്കപ്പെട്ടു ഓരോ വിനോദങ്ങൾ കണ്ടു പരമാനന്ദമായി കഴിഞ്ഞുകൂടി.

---

# ൯-ാം അദ്ധ്യായം.

—:0:—

'..............സന്നിധിതന്നിലാക്കി
നമ്പിപൂണ്ടരികത്തുസേവിച്ചുനിന്നീടിനാൻ' *

* * * *

'ഉച്ചത്തിൽഭേരികൊട്ടുംധ്വനിപടഹമടിക്കുന്നഗംഭീരമാക
ന്നൊച്ചക്കനത്തുവിളിച്ചുകൾക്കരജതുരംഗങ്ങളുംകേട്ടിടുന്നു' †

* * * *

'ദുഃഖമാകിലുംകല്പ്പംഭർത്തൃസന്നിധിയാകിലെന്നോ,
മക്കന്മാർക്കതികിതലളിതക്കരസമുള്ള്' ‡

കമലയുടെ മനസ്സിന്റെ 'കോറമീറങ്ങളെ' അന്യജനങ്ങൾ എന്നല്ല അവൾകൂടി അറിഞ്ഞിരുന്നില്ല. അവളുടെ ഹൃദയത്തിൽ കൃത്രിമബന്ധനങ്ങളാൽ തടുക്കപ്പെട്ട പ്രവാഹങ്ങൾ നിശ്ചഞ്ചലങ്ങളായിരുന്നു. അവയുടെ സ്വാഭാവികമായ ശക്തി എത്രയുണ്ടെന്ന് ആരും അറിഞ്ഞിരുന്നില്ലെന്നു മാത്രമല്ല പ്രവാഹം ചെയ്യുമ്പോഴത്തെ ഉഗ്രത എത്രയുണ്ടായിരിക്കുമെന്നു ഗണിപ്പാനും തരമുണ്ടായിരുന്നില്ല. സാധ്വിയും അനഭിലാഷയും ഭയാക്രാന്തയും നിർദ്ദോഷയുമായ കമല ഇതുവരെയും കാലഗതിയനുസരിച്ച് സകല ക്രൂരതകളും കഷ്ടങ്ങളും 'ശിരസിലിഖിത' മെന്നോർത്ത് വളരെ താഴ്മയോടെ പൊറുത്തുവന്നു. താൻ യാതൊന്നിന്റെയും കാരണങ്ങൾകൂടി ചോദിക്കാതെ പറഞ്ഞവയെല്ലാം കേവലം ഒരു കോവർകഴുതയെന്നപോലെ അനുസരിച്ചുവന്നവിധം വിചാരിച്ച് അവൾതന്നെ വിസ്മയിച്ചു.

എന്തു കാരണത്താലൊ ഇപ്പോൾ ഭർത്തൃകുഡുംബക്കാരുടെ നടവടി കമലയെ ദുഃഖിപ്പിച്ചില്ല. കാലക്രമേണ സർവ്വവസ്തുതയും അവൾക്കു മനസ്സിലായി. അതിനാൽ അവരുടെ നീചത്വ

---

* പഞ്ചതന്ത്രം. † മാധവീശേഖരം ഭാണം. ‡ ഭാരതം ഉദ്യോഗപർവ്വം.

വും കപടപ്രവൃത്തികളും കണ്ടു മനസ്സ് മുഷിഞ്ഞിരുന്ന കമലെക്കിപ്പോൾ അവരുടെ നടവടിയിൽ വല്ലതും അസാധാരണമായി ഉണ്ടെന്നു തോന്നിയില്ല. എന്നാൽ ഗണേശനെ സംബന്ധിച്ചേടത്തോളം അപ്രകാരമല്ലായിരുന്നു. എന്തെന്നാൽ അവൾക്ക് ഗണേശനോടു പ്രണയമുണ്ടായിരുന്നു എന്നു പറഞ്ഞുകൂടായെങ്കിലും അവൾ അവനെ ഒരു സഖിയും സ്നേഹിതനുമായി കുറെക്കാലം മുമ്പുതന്നെ വിചാരിച്ചിരുന്നു. ഗണേശൻ അവന്റെ ബന്ധുജനത്തേക്കാൾ എത്രയോ യോഗ്യനാണെന്നായിരുന്നു കമലെക്കു തോന്നിയത്. അവന്റെ നടവടി ഈ വിശ്വാസത്തെ ദൃഢീകരിക്കയും ചെയ്തിരുന്നു. ഇപ്രകാരമുള്ള ഒരു ഭർത്താവുണ്ടാകുന്നതു ഭാഗ്യമല്ലയോ! എന്നു വിചാരിച്ച് അവൾ തന്റെ ഖിന്ന ചേതസ്സിനെ ആശ്വാസപ്പെടുത്തുവാൻ ശ്രമിച്ചു. എന്നാൽ അവൾ ഇടെക്കിടെ അസ്വസ്ഥഹൃദയയാകുവാൻ കാരണമെന്ത്? അവളുടെ വിചാരങ്ങളെന്ത്? ഈ സഖ്യത കമലയുടെ ഹൃദയത്തിൽ ഒരു നവാനുരാഗത്തെ ജനിപ്പിക്കുകയും അത്ഭുതകരമായവയും, പൂർണ്ണകൃതൃത്തോടെ തമ്മിൽ തമ്മിൽ ഇഷ്ടാനുസരണം പ്രവൃത്തിപ്പാനും പരാൎത്ഥം ജീവഹാനി ചെയ്യാനും ഒരുക്കമുള്ളവരാൽ നിവസിക്കപ്പെട്ട ഏതോ ഒരു പുതിയ പ്രദേശത്തിലേക്കു തക്കവയുമായ അനേകം ആലോചനകളെ ഉദ്ഭവിപ്പിക്കുകയും ചെയ്തു. അവളുടെ മനോവികാരങ്ങൾ സാധാരണ അവ്യക്തങ്ങളായിരുന്നു എന്നു വരികിലും ചിലപ്പോൾ അതി ദൃഢതയുള്ളവയായിരുന്നു. ഈ ദമ്പതിമാർ കുറെക്കാലം സഹിച്ചുവന്ന ബുദ്ധിമുട്ടുകൾ യഥാൎത്ഥത്തിൽ അവരുടെ സഖ്യതയെ പ്രബലപ്പെടുത്തി. ഗണേശന് അറിവില്ലായിരുന്നു എന്നു വരികിലും കമല അവനോടുള്ള സഹതാപത്താൽ ദുഃഖിക്കുകയും ഗണേശന്ന് തന്നോടും ഇപ്രകാരമുണ്ടായിരിക്കുമൊ എന്നു വിചാരിക്കുകയും ചെയ്തു. പിന്നെ അവൾക്ക് കേവലം സഖ്യതെക്കുപുറമെ അവർണ്ണനീയങ്ങളായ ചില ആഗ്രഹങ്ങളും ഉണ്ടായി. അതിന്റെ സാരമെന്തെന്ന് അവൾ

തന്നത്താനെ പലപ്പോഴും ആലോചിച്ചു വൃഥാ ദുഃഖിച്ചു. ഈ അവസ്ഥയിൽ ഗണേശന്റെ വല്ല കടാക്ഷമൊ, കാരുണ്യവചനമൊ, അല്ല പ്രേമസഹിതമായ ഒരു വെറും സ്പർശം മാത്രമൊ, അവളുടെ ആത്മാവിന്റെ 'ചീപ്പിനെ' ഇറക്കമായിരുന്നു. എന്നാൽ ഗണേശൻ, പതിവുപോലെ ദൂരസ്ഥനായിത്തന്നെ കഴിച്ചു. കമല ഓരോന്നാലോചിച്ചു ഭയപ്പെടുകയും ഗണേശന്റെ ഉപേക്ഷയോർത്തു വിസ്മയിക്കുകയും ചെയ്തു എങ്കിലും ഒരു മാതാവ് പുത്രനെയെന്നപോലെ ഭർത്താവിനെ ശ്രദ്ധയോടെ നോക്കേണ്ടത് തന്റെ ഭാരമെന്നു കരുതി. ഇപ്പോൾ അനേക നിസ്സാരസംഗതികൾ അവളെ അലട്ടി ഭയപ്പെടുത്തി. ഗണേശൻ വല്ല അപകടത്തിലും ചെന്ന് ചാടുമൊ? ജീവനാശകാരണങ്ങളും ഇഹലോകവാസത്തിൽ സൌഖ്യമുണ്ടാവാൻ സർവ്വവും ത്യജിക്കേണ്ടിവരുമായ സംഗതികൾ ഇന്നവയെന്ന് കമലെക്ക് താൻ സമ്പാദിച്ചിട്ടുള്ള ലോകസ്വഭാവജ്ഞാനത്താൽ അറിയാമായിരുന്നു. സായി വന്നിട്ടുണ്ടായിരുന്നു ഇതായിരുന്നു കമലെക്ക് പ്രധാനമായി മനഃക്ലേശമുണ്ടാക്കിയത്.

സായി, എന്നു സാധാരണയായി വിളിക്കപ്പെടുന്നവളും രാമപുരത്തുവെച്ച് നാടകാഭിനയസമയം ഗണേശൻ അസംഗതിയായി കണ്ടുമുട്ടിയവളുമായ 'സായി സാധോവിനി' എന്ന സ്ത്രീ തനിക്ക് ശിവഗംഗയിൽ കുറെ സ്വത്തുണ്ടായിരുന്നതിനാൽ, ഒരിക്കൽ അവിടെച്ചെന്നു. അവൾ എത്തിയ ദിവസം സായങ്കാലം സഖിമാരൊന്നിച്ച് തോട്ടമുള്ള തന്റെ ഗൃഹത്തിന്റെ വ്രാന്തയിലിരിക്കുമ്പോൾ, കാലടിശബ്ദം കേട്ട് 'ഹാ! ആരാണത്?' എന്നുറക്കെച്ചോദിച്ചു.

ദീർഘകായനും ശക്തിമാനുമായ ഒരു ഭീൽസമീപം വന്നു സലാം വെച്ച് ഇങ്ങിനെ പറഞ്ഞു: 'റാം! റാം! ബായി സാഹേബെ!'

സായി— 'ഭീമജു! എന്തൊക്കയാണ് വർത്തമാനം?'

ഭീമസ്സൻ__ 'ഇവിടത്തെ ദയകൊണ്ടും ദൈവകാരുണ്യത്താലും എല്ലാം ക്ഷേമംതന്നെ'.

സായി__ 'ആട്ടെ! ആട്ടെ! കളവുകാൎയ്യം എങ്ങിനെ കലാശിച്ചു?'

ഭീമസ്സൻ__ 'ഹാ! ഹാ! ആ സാധുവിന്ന് ബുദ്ധിമുട്ടിൽനിന്നു പുറത്തു ചാടേണ്ടും വഴി അറിഞ്ഞുകൂട. അവൻ, താൻ പിറന്ന ദിവസത്തെ ശപിച്ച്, ഇതിനെല്ലാം കാരണം സായിയാണെന്നു പറഞ്ഞു. ഒരു ശപഥങ്ങളും ശാപങ്ങളും ഞാൻ മരച്ചുമട്ടിൽ ഇവിടത്തെ കല്പനപ്രകാരം നില്ക്കുമ്പോൾ കേട്ടു. ആ പണങ്ങളും പാത്രങ്ങളും അവന്റെ വശം തന്നെ ഉണ്ടായിരുന്നു. മലയിലെ ഭീലരെ കുടുക്കിലാക്കി തനിക്കു കളവു കണ്ടുപിടിപ്പാനുള്ള സാമൎത്ഥ്യം കാണിപ്പാനാഗ്രഹിച്ചവന്ന് ഒന്നാന്തരമായി'

സായി__ 'ഒന്നാന്തരമായി. ഞാൻ പറഞ്ഞത് അവൻ കൂട്ടാക്കിയില്ല. അവനിപ്പോൾ ആരുടെ മേലാണ് ഒരു കുററംചുമത്തുന്നത്?'

ഭീമസ്സൻ__ 'ഇതുവരെ ഒന്നും ചെയ്തിട്ടില്ല. ഇവിടത്തെക്കണ്ടാലോചിക്കണമെന്നുവെച്ചാൽ. ദേശമെല്ലാം ഒന്ന് ഇളകിയിരിക്കുന്നു. എല്ലാവരും മനസ്താപത്തോടെ അങ്ങുമിങ്ങും നടക്കുന്നു. ആൎക്കും തങ്ങടെ സ്വത്തിന്ന് രക്ഷയുണ്ടെന്നു തോന്നുന്നില്ല'.

സായി__ 'എല്ലാം എന്നെ ഏല്പിച്ച്, ഞാൻ പറഞ്ഞപോലെ നടന്നിരുന്നുവെങ്കിൽ സൎവ്വവും ശുഭമായി വന്നിരുന്നേനെ, ഭീലരെക്കണ്ടു പിടിപ്പാൻ ഇത്ര ബുദ്ധിമുട്ടിയതിന്റെ ശേഷം സ്വത്ത് തന്റെ കാലിന്റെ ചുവട്ടിൽതന്നെ കാണുമ്പോൾ അവന്ന് പോരാഴ്മ എത്രയാണ്! നിങ്ങൾ എല്ലാവരും മിടുക്കന്മാരെന്നെ, നല്ല സമ്മാനം തരും. ആട്ടെ, ശങ്കരരാവുന്റെ കാൎയ്യമെന്താണ്? കാട്ടിൽകൂടി മടങ്ങിയൊ? ഞാൻ അയാളെ ശരിയായ വഴിയിൽകൂടിത്തന്നെ അല്ലെ അയച്ചത്? ആ മൂഢൻ, ഇപ്പോഴും ഓൎമ്മ ഓടിപ്പോയെന്നു വി

ചാരികന്നുണ്ടോ? ഒരം കാൎയ്യം സൂക്ഷിച്ചറിയണം. നല്ല സമ്മാനം തരും. ഒരൊററ വാക്ക പുറത്താവരുത്, സൂക്ഷിച്ചോ. ആ അഹംഭാവിയായ ചെറുപ്പക്കാരൻ_ആ പുറംദേശക്കാരൻ_അയാളെന്തിനാണിവിടങ്ങളിൽ എന്നിയും താമസിക്കുന്നത്? നീയല്ലേ അയാൾക്ക് ചില വിലപ്പിടിച്ച ആഭരണങ്ങൾ ഉണ്ടെന്നും അയാൾ ഒരം മലവഴിയെ പോയെന്നും പറഞ്ഞത്? '

ഭീമയ്യൻ_ 'ബാഘിസാഹേബെ! ഞങ്ങൾക്ക് അയാളെപ്പററി ഒന്നും മനസ്സിലായിട്ടില്ല. അയാൾ ചിലപ്പോഴെല്ലാം ഞങ്ങളെ ചതിപ്പാനായി ഭിക്ഷുവേഷം ധരിക്കാറുണ്ട്. ആട്ടെ, ഞങ്ങൾ കണ്ടുപിടിച്ച് അങ്ങെ അറിയിക്കാം. ഞങ്ങളിൽ ഒരാൾ അയാൾ തീരെ വ്യത്യാസപ്പെട്ട വസ്ത്രം ധരിച്ച കതിരപ്പുറത്ത പോകുന്നതു കണ്ടു. ഇതിന്നെല്ലാം പണവും മാസന്മാരും വേണ്ടെ?

ഒററാമ്പ്ബിൽ_ (മുമ്പിലേക്ക വന്ന്) 'എന്തായാലും അയാൾ ഗൊണ്ടയ്യനെ സൂക്ഷിച്ചോട്ടെ. ആ ഭാഗത്തെ വഴി കാക്കുന്നത് ഞാനാണ്'.

സായി_ 'ഭീമയ്യ, ഗൊണ്ടയ്യ, ആട്ടെ, നിങ്ങൾ ഇപ്പോൾ പോയ്ക്കോളിൻ. എനിക്കിവിടെ ഒരു പക്ഷത്തോളം താമസമുണ്ട്. ഞാൻ രാമപുരത്ത് വാവിന്നെത്തും. പിന്നെ വെള്ളിയാഴ്ച ആജ്ഞനിയിലേക്ക പോകും. ഭിരീഷിയെക്ക് എന്നാ സദാശിവതാവളത്തിൽവന്നു കാണണം. ഇത് ആ കിഴവി അപ്രതിക്ക കൊടുത്ത് എന്റെ വിട്ട വെടിപ്പാക്കാൻ പറയിൻ. ഗൊണ്ടനോട് എനിക്ക കുതിര വേണ്ടിവന്നേക്കാമെന്നും പറയിൻ. എന്നാൽ അങ്ങിനെയാട്ടെ, പോയി വരിൻ'.

സായിയുടെ സ്വഭാവമിന്നതെന്ന് മേലെഴുതിയ സംഭാഷണത്തിൽനിന്ന് ഒരു വിധം ഊഹിക്കാമെല്ലൊ. ആ ഡിസ്ട്രിക്ടിലൊ, സമീപമെങ്ങാനുമോ കവച്ച്, ശണ്ഠ മുതലായ കാൎയ്യങ്ങൾ ഉ

ണ്ടാവുന്നതെല്ലാം അവളുടെ അറിവോടു കൂടിയിരിക്കും. പല പ്രദേശങ്ങളിലെ വൎത്തമാനങ്ങളും തന്നെ വന്നറിയിപ്പാൻ, അവൾക്ക് വിശ്വസ്തന്മാരായ ദാസന്മാരുണ്ട്. അന്യ ജനങ്ങൾക്ക് അവളെക്കണ്ടാൽ, അതിശക്തിയും സാമൎത്ഥ്യവും ഉള്ളവളെന്നു തോന്നും. അന്യന്മാരുടെ ഭാരമാകുന്ന കവച്ച് തെളിയിക്കൽ, ശങ്കകൾ തീൎപ്പിക്കൽ മുതലായ കാൎയ്യങ്ങൾ അവൾ പലപ്പോഴും എല്ക്കും. തന്നെ കാണേണ്ടതിന്ന് തന്റെ കാൎയ്യസ്ഥന്മാരോടൊരുമിച്ചു വരുന്നവരെ വേണമെന്നു വെച്ച് ഓരോ കാൎയ്യങ്ങൾ എല്പിക്കുക അവൾക്കു സാധാരണയാണ്. ഒരു കസവുള്ള വസ്ത്രമോ, വല്ല ആഭരണങ്ങളോ വാങ്ങിക്കൊണ്ടു വരുവാൻ അവരോടു സ്നേഹിതന്മാരോടെന്നപോലെ അതിരസമായി പറയുന്നവിധം കണ്ടാൽ, കേവലം അപരിഷ്കൃതന്മാരായ നാട്ടുകാരുംകൂടി അവളെ സന്തോഷമായി ഒരുക്കും. പലപ്പോഴും സൎക്കാരുദ്യോഗസ്ഥന്മാർ അവളോട് ഓരോ കാൎയ്യാലോചനകൾ ചെയ്യുകയും അവളുടെ ഉപദേശപ്രകാരം നടക്കുകയും ചെയ്തിരുന്നു. സായി എവിടെച്ചെന്നാലും അവളുടെ ശക്തി ഇപ്രകാരമെന്നു മനസ്സിലായാൽപിന്നെ, കാൎയ്യാകാൎയ്യങ്ങളെ അറിയുന്നതിൽ അതിവിദഗ്ദ്ധനായ രാമബായിയുടെ ഭൎത്താവിന് ഇവളോടു സഖ്യതയുണ്ടായതിനെക്കുറിച്ച് അത്ഭുതപ്പെടുവാനില്ല. സായി ശിവഗംഗയിൽവന്ന ഉടനെ അയാൾക്ക് ആളെ അയച്ചു. ഗണേശന് ഇവളെക്കാണ്മാൻ ആഗ്രഹമുണ്ടായിരുന്നു എങ്കിലും താൻ അവളുടെ ശക്തിയിലകപ്പെട്ടാലോ എന്നു വിചാരിച്ച് ഭയമുണ്ടായിരുന്നതിനാൽ, അവൻ പോകുവാൻ ആദ്യമൊന്നു മടിച്ചു. എന്നാൽ തന്റെ സോദരിയുടെ ഭൎത്താവ് തന്നെ ഉത്സാഹിപ്പിച്ചപ്പോൾ, അവൻ ഒരുമിച്ച് പോകയും ചെയ്തു. സായിയേ കാണ്മാൻവേണ്ടി നിന്നിരുന്ന അനവധി ജനങ്ങളുടെയിടയിൽച്ചെന്ന്, ഗണേശൻ അവൾ ചെയ്യുന്നതെന്തെന്നറിവാനായി അകത്തേക്കൊന്നെത്തി നോക്കി. അപ്പോൾ സായി ആശയോടെ 'അല്ല! ഇതാരാണ്', പുതി

യൊരാളു്?' എന്നു ചോദിച്ചു. ഈ സമയം രാമബായിയുടെ ഭൎത്താവു് അവന്റെ തോൾ പിടിച്ചു്, താഴെ പറയും പ്രകാരം പറഞ്ഞിട്ടില്ലായിരുന്നു എങ്കിൽ, ഗണേശൻ നിശ്ചയമായും പിൻമാറിക്കളയുമായിരുന്നു. 'ഇതെന്റെ ഭാൎയ്യയുടെ സോദരനാണ്. ഞങ്ങളോടൊരുമിച്ചു കുറച്ചുദിവസം താമസിപ്പാൻ വന്നിരിക്കയാണ്. കല്പന നീട്ടി എടുത്തിട്ടുണ്ട്. ഗംഗിയുടെ കല്യാണത്തിന്നിവിടെയുണ്ടാവും.' സായി, പുരികം ചുളുക്കി ഗണേശനെ നോക്കി, 'ദൎശനസ്ഥലത്തു് വെച്ചു കണ്ടതു് നിങ്ങടെ സുന്ദരിയായ ഭാൎയ്യയല്ലേ? ലജ്ജിക്കേണ്ട. അവൾ സാധാരണ ബാലികമാരെപ്പോലെയല്ല. ഇവിടത്തുകാരി അല്ലായിരിക്കാം. ഞാൻ നിങ്ങളെക്കാൾ അവളെ അറിയും. നിങ്ങളും നിങ്ങടെ കൂട്ടുകാരായി കലശലുണ്ടായിരുന്നില്ലേ? അവളുടെ പഠിപ്പ് എങ്ങിനെ? (ഗണേശൻ പരിഭ്രമിച്ചപോലെ കാണപ്പെട്ടതിനാൽ) ഹാ! ഒന്നും മറച്ചു വെക്കേണ്ട. എല്ലാം ഞാനറിയും. സായി അറിയാത്ത വല്ല ഗൂഢവൎത്തമാനവുമുണ്ടോ? എനിക്ക് അവളെ ഒരിക്കൽക്കൂടി കാണണമെന്നു് ആഗ്രഹമുണ്ട്. 'അട്ടെ, സന്യാസി പുത്രിയെ സൂക്ഷിച്ചോളൂ.' എന്നു മന്ദഹാസത്തോടെ പറഞ്ഞു് അവരെ യാത്രയാക്കി.

സായിയുടെ സംഭാഷണം കേട്ടു് സാധുവായ ഗണേശന്നു് തീരെ ശ്വാസമില്ലാതെയായി എന്നുതന്നെ പറയാം. അവൾ തന്നിൽ ശ്രദ്ധ നടിച്ചതുകൊണ്ടും കമലയെ ഒന്നുകൂടി കാണുവാൻ ആഗ്രഹമുണ്ടെന്നു പറഞ്ഞതുകൊണ്ടും അവൻ വല്ലാതെ ഭ്രമിച്ചുവശായി. സായിയോടുപമിച്ചു നോക്കുമ്പോൾ കമല എത്ര മുഗ്ദ്ധയും നിഷ്കളങ്കയും അപരിഷ്കൃതയുമായിരിക്കും? സായി അവളെപ്പറ്റി എന്തു വിചാരിക്കും? എന്നിങ്ങിനെ വിചാരിച്ചു് ഗണേശൻ നടുങ്ങി. ഈ സന്ദൎഭത്തിൽ രാമബായിയുടെ ഭൎത്താവു്, ഗണേശന്റെ മനോരാജ്യങ്ങൾ അറിഞ്ഞപോലെ ഇപ്രകാരം പറഞ്ഞു. 'വിദ്യാഭ്യാസം ചെയ്യിച്ചാലും ഇല്ലെങ്കിലും തമ്മിലുള്ള ഭേദമെന്തെന്നു് അറിഞ്ഞില്ലേ? ഭാൎയ്യയായിട്ടു് ഒരുവളെ വേ

ണമെന്നാണ് ആഗ്രഹം? ലജ്ജയുള്ളവളും സാധുവും പതിവ്രത
യുമായ ഒരുത്തിയേയൊ, ഇവളെപ്പോലെ അന്യജനങ്ങളുടെമേൽ
അധികാരമുള്ള ഒരു സാമൎത്ഥ്യക്കാരത്തിയേയോ? അവളെ ഇപ്ര
കാരമാക്കിത്തീൎത്തത് പഠിപ്പാണ്. തന്റെ ഭവനത്തിനോടും
മൂഢനും മുരാളനുമായ ഭൎത്താവിനോടും അവൾ വെറുത്തു. അ
വനെ മരുന്നുകൊടുത്തു കൊന്നു എന്നാണ് ജനങ്ങൾ പറയുന്ന
ത്. എന്തായാലും അയാൾക്ക് എന്തു സംഭവിച്ചു എന്ന് ആ
ൎക്കും അറിഞ്ഞുകൂട. അവൾ മനസ്സിന് തൃപ്തി വരുന്നവരെ പഠി
ച്ചിട്ടുണ്ട്. ഇപ്പോൾ കണക്ക മുതലായവകളിൽ അവൾ പുരുഷന്മാ
രെക്കൂടി തോല്പിക്കും. തത്വജ്ഞാനികൾക്കുകൂടി മനുഷ്യസ്വഭാവമ
റിവാൻ അവളോടൊക്കില്ല. അവൾ ഒരു രാജ്ഞിയെപ്പോലെ
സ്വതന്ത്രയാണ്. അവൾക്ക നമ്മളെപ്പോലുള്ള സാധാരണ ജ
നങ്ങൾ ഒന്നും സാരമില്ല; എന്തെന്നാൽ അവളുടെ സ്നേഹിത
ന്മാർ രാജാക്കന്മാരാണ്. .ആട്ടെ, ഇതിന്റെ സാരം മനസ്സിലാ
യൊ? അത്യുന്നതയും അധഃപതനവും അവളിൽ യോജിച്ചിരി
ക്കുന്നു എന്ന് അറിയാമൊ? സാരമില്ല, അല്ലേ? ഈ പുതിയ പ
ഠിപ്പ്, സ്ത്രീകളെ സ്വതന്ത്രകളാക്കുന്നു: എന്നാൽ അവരുടെ സ്വഭാ
വത്തെ എന്തു ചെയ്യുന്നു? നിന്റെ സുന്ദരിയായ കമല ഇങ്ങനെ
യായാൽ സാരമില്ലെന്നുണ്ടൊ? അല്പം ഒന്ന് ഇളകിയാൽ മതി,
എന്നാൽ അവളുടെ മനസ്സിലെ വികാരങ്ങളെല്ലാം സൎവ്വജനങ്ങ
ൾക്കും കാണത്തക്കവിധം പ്രകാശിക്കും. ഗണേശ! പിന്നെ നി
ന്റെ കഥയെന്താണ്? അവൾ നിന്നെ കൂട്ടാക്കുമെന്നു വിചാരി
ക്കുന്നുണ്ടൊ? നീ പിന്നെ വിസ്മയംകൊണ്ട് അവളെപ്പൂജിക്കുന്നവ
രിൽ ഒരുത്തനായ്ത്തീരും. 'സന്ന്യാസി പുത്രിയെ സൂക്ഷിച്ചോളു'
എന്ന് അവൾ ശങ്കാസൂചകമായി പറഞ്ഞതു കേട്ടില്ലേ?'

ഗണേശൻ — 'ഛി! അവളുടെ ശങ്കെക്ക് ഞാനെന്തുവേണം? എ
ന്നോടിപ്രകാരം സംസാരിക്കണ്ട. കമലയെപ്പററി നിങ്ങൾ
എന്തറിയും? എല്ലാ സ്ത്രീകൾക്കും പഠിപ്പും സ്വാതന്ത്ര്യവും പ
ററില്ലെന്നു പറയുന്നത് പക്ഷെ ഞാൻ സമ്മതിക്കാം. എന്നാ

ൽ സർവ്വ സ്ത്രീകളും സായിയെപ്പോലല്ല. താണവയും നിന്ദായോഗ്യങ്ങളുമായ സർവ്വസാധനങ്ങളോടും വെറുപ്പുണ്ടാകുന്ന ഒരു മഹത്വം, മനുഷ്യനിൽ, ജനനാലുണ്ടെന്ന് അറിഞ്ഞുകൂടെ? അന്യരുടെ മഹാസൽഗുണങ്ങളെ ഗ്രഹിക്കാൻ ശക്തിവന്നാൽ, സ്ത്രീകൾ തങ്ങടെ മീതെയുള്ളവരെ സ്നേഹിക്കയും ബഹുമാനിക്കയും ചെയ്യും. തങ്ങളെ ഉന്നത പദവിയിൽ കൊണ്ടുവരുന്നവരെ അവർ സ്നേഹിക്കാതിരിക്കില്ല. തങ്ങൾ സിംഹാസനത്തിൽ കേറിയാലും ഇങ്ങട്ട സ്നേഹിക്കുന്നവരെ വ്യസനിപ്പിക്കും വിധം അവർ ജന്മത്തു നടക്കില്ല. നിശ്ചയമായും സായിക്ക് 'സ്നേഹം എന്നതെന്തെന്ന് അറിഞ്ഞുകൂട'

രാമബായിയുടെ ഭർത്താവ്— 'ഒന്നാന്തരം! പറയാനുള്ളത വെടിപ്പായി ധൈര്യത്തോടെ പറഞ്ഞുവെല്ലൊ. എന്നാൽ അസൂയയും അന്യരെ വിസ്മയിപ്പിക്കുവാനുള്ള ആഗ്രഹവും മനസ്സു നിറച്ചുള്ള സ്ത്രീകൾ ഇപ്രകാരം വരുമൊ എന്ന എനിക്കൊന്നറിയണം. ഒന്നു പരീക്ഷിച്ചു നോക്ക, ജയിക്കുമൊ എന്നു നോക്കാം. നൂററിൽ തൊണ്ണൂറെറാമ്പതു പേരും സ്വന്തം ഭർത്താവിനെയല്ലാതെ ചിലരെ സ്നേഹിപ്പാനുണ്ട്. ആട്ടെ, അകത്തുപോവാം! വീടായെല്ലൊ'

സായി ശിവഗംഗയിൽ വന്നത് പ്രധാനമായിട്ടുവിട്ടതെ രഥോത്സവാഘോഷം കാണുവാനായിരുന്നു. പ്രാധാന്യമുള്ള ഈ ഉത്സവത്തിന്ന് നാനാദിക്കിൽനിന്നും പുരുഷാരം വന്നു കൂടിയിരുന്നു. രഥം നല്ലവണ്ണമലങ്കരിച്ചു പട്ടണത്തിൽനിന്നു കുറച്ചു ദൂരത്തുള്ള ഭാഗപാണി ക്ഷേത്രത്തിലേക്ക കൊണ്ടുവന്നു. മിഥ്യാശോഭനവസ്തുക്കളാൽ അലങ്കരിക്കപ്പെട്ട ഈ മഹാരഥം സാധാരണ കുതിരകളെക്കാൾ ഇരട്ടി വലിപ്പമുള്ള രണ്ട് മരക്കുതിരകളാൽ വലിക്കപ്പെട്ടിരുന്നു. അവ, അവരുപവർണ്ണവസ്ത്രധാരികളായി മനുഷ്യരുടേയും പിശാചുക്കളുടേയും ആകൃതിയിൽ മരം കൊണ്ടുണ്ടാക്കപ്പെട്ട സത്വപങ്ങൾ വഹിച്ചിരുന്നു. പട്ടണത്തി

ൽകൂടി രഥഗതി എളുപ്പമാകേണ്ടതിന്ന് ദൈവപ്രീതിയുണ്ടാവാൻ, വണ്ടികൾ നിറച്ച ഓരോ വിധം വഴിപാടുകൾ തെയ്യാറാക്കിയിരുന്നു. പ്രഭാതസമയത്തെക്കാൾ വളരെ ഉന്മേഷകരമായിരുന്നു. ജനങ്ങൾ കോഴികൂകുംമുമ്പെ ഓരോ വഴിപാടുകൊണ്ടു ക്ഷേത്രസമീപത്തെ വൃക്ഷവാടികകളിലും മററും തേർ പോകുന്നതു കാണ്മാൻ അത്യാഗ്രഹത്തോടെ കൂടി. ആദ്യം മഹാ മൌനമായിരുന്നു എങ്കിലും ഉടനെ കോഴി കൂകുവാൻ തുടങ്ങുകയും ജനസമൂഹം തിരക്കി ശബ്ദമുണ്ടാക്കുകയും ചെയ്തു. മാതാക്കന്മാർ, തങ്ങടെ കുട്ടികൾ കരയാതിരിപ്പാൻ മുൻഭാഗത്ത് ഭയങ്കരമായും ജനസമൂഹത്തിന്റെ പ്രാർത്ഥനകൾ മൂർത്തിമത്തായി ആവിർഭവിച്ചതൊ എന്നു തോന്നുന്നതുമായ രഥം നില്ക്കുന്നതു വൃഥാ ചൂണ്ടിക്കാട്ടി. പുരോഹിതന്മാർ അരുണോദയത്തെ മധുരസ്വരങ്ങളോടുകൂടിയ വീണ മുതലായവ എടുത്തു പാട്ടുപാടി അഭിനന്ദിച്ചു. സംഗീതത്തിന്റെ മധുരസ്വരം ഉച്ചത്തിൽ പൊങ്ങുകയും പിന്നെ കേൾക്കാതാവുകയും ചെയ്തപ്പോൾ, ജനൌഘം അതിനെ പുരോഹിതന്മാരുടെ ആശീർവ്വാദമായിക്കരുതി. ഉച്ചത്തിൽ കേട്ടിരുന്ന ഈ സ്വരം ചെണ്ട, ഇലത്താളം മുതലായ സാധാരണ വാദ്യസാധനങ്ങളുടെ ശബ്ദത്തിൽനിന്നു വളരെ വ്യത്യാസപ്പെട്ടിരുന്നു.

സൂര്യൻ ഉദിച്ചുയൎന്നു. വഴിപാടുകളുടെ തിരക്കു തുടങ്ങി. നാനാവിധത്തിലുള്ള ഫലസസ്യാദികൾ, പുഷ്പങ്ങൾ, മത്സ്യങ്ങൾ, ആടുകൾ എന്നു വേണ്ട ജനങ്ങൾ കൊണ്ടുവന്നിട്ടുള്ള സകല വസ്തുക്കളും യാതൊരു വ്യത്യാസവും കൂടാതെ കൊടുക്കപ്പെട്ടു. വഴിപാടുകൾ ചെയ്തിരുന്നപ്പോൾ വളരെ ശബ്ദമുണ്ടാവുകയും വാദ്യഘോഷങ്ങൾ ദൂരത്തിൽ കേൾക്കുകയും ചെയ്തിരുന്നു. ജനങ്ങൾ ഭ്രാന്തന്മാരെന്നപോലെ ശബ്ദിച്ചു രഥത്തിൽ കെട്ടിയ പാശാഗ്രങ്ങൾ പിടിച്ചുതി ശക്തിയോടെ വലിച്ചു. രഥം ഒരടിപോലും ഇളകിയില്ല. ഉടനെ എല്ലാവരും ദൈവത്തെ പ്രാർത്ഥിച്ചു. ഒരു സ്ത്രീ എഴുനീററു തേരിന്റെ മുമ്പിൽ ചെന്നു നൃത്തം ചെയ്ത് 'ഗോവിന്ദ! ഗോവിന്ദ!' എന്നുപറഞ്ഞു. അപ്പോ

ൾ 'അവൾക്കു കലിയുണ്ടു്; ദൈവം അവളുടെ മേൽ കയറിയിരിക്കുന്നു ' എന്നു ജനങ്ങൾ നാലുപുറത്തുനിന്നും പറയുന്ന ശബ്ദം കാററിൽ അലച്ചു. 'കേൾപ്പിൻ ഞാൻ ഇളകാത്തതു് തൃപ്തിപ്പെടാത്തതുകൊണ്ടാണു്. സ്വർണ്ണഭൂമി, ഭൂമിയിലെ ജലപ്രവാഹങ്ങൾ ഇവയെല്ലാം എൻെറ അധീനത്തിലാണു്. മൃഗങ്ങൾ എന്നെ വണങ്ങുന്നു. എന്നാൽ ഒരു സ്ത്രീ എനിക്കു ബലി തരുവാൻ മടിക്കുന്നതെന്തുകൊണ്ടാണു്? ലോകത്തിലെല്ലാവരും ആഹ്ലാദിക്കുമ്പോൾ, അവൾ മാത്രം സന്താപത്തോടെ സ്വകാര്യമിരിക്കുന്നതെന്തു്? അവളുടെ കുടി നദീതീരത്തെ വൃക്ഷസമീപത്താണു്. അവൾ വളരെ താണജാതിയാണു്, എന്നു അവൾ ഉറക്കെപ്പറഞ്ഞു. ഇതു കേട്ട ഉടനെ ജനങ്ങൾ ആ കുടിലിലേക്കു ബദ്ധപ്പെട്ടുപോയി, ഭയപ്പെട്ടിരിക്കുന്ന അവളെ പുറത്തു വരുത്തി, 'ദൈവം കടാക്ഷിച്ചു് നിൻെറ ബലി യാചിക്കത്തക്കവണ്ണം നിണക്കുള്ള മാഹാത്മ്യമെന്തു? ' എന്നു ചോദിച്ചു വിസ്മയപ്പെട്ടു. അവൾ പകൽ ഉപ്പില്ലാതെ പാകം ചെയ്തു ഒരു ആമയല്ലാതെ മറെറാന്നും ഉണ്ടായിരുന്നില്ല. 'ബലി കൊടുപ്പാൻ എനിക്കാഗ്രഹമുണ്ടു്. എന്തുചെയ്യാം! ഈ ആമയല്ലാതെ ഒന്നുമില്ലല്ലോ എന്നു വിചാരിച്ചു ഞാൻ വ്യസനിച്ചിരുന്നതാണു്. ആട്ടെ, ഇപ്പോൾ ഇതുകൊണ്ടുപോയി തിരുമുമ്പിൽ വെക്കാം. ദൈവകടാക്ഷമുണ്ടെങ്കിൽ, ദാരിദ്ര്യവും വാർദ്ധക്യവുമായാലെന്താണു? ഞാൻ അനുഗ്രഹിക്കപ്പെട്ടു് ഭാഗ്യവതിയായിപ്പോയി.' എന്നു പറഞ്ഞു് അവൾ ഒരിലയിൽ വഴിപാടും എടുത്തു ബദ്ധപ്പെട്ടു നടന്നു. ഒരിക്കൽകൂടി പുരുഷാരം അതിമത്തന്മാരെപ്പോലെ ശബ്ദിച്ചു രഥം വലിച്ചു. രഥം ഉടനെ ഇളകി. ഇതിനെ പ്രധാനതെരുവുകളിൽകൂടി കൊണ്ടുപോകുവാൻ ദിവസം മുഴുവനും വേണ്ടിവന്നു. എന്നാൽ സന്ധ്യയായപ്പോഴെക്കും രഥം തിരികെ കൊണ്ടുവരികയും ചെയ്തു. കമലയും അവളുടെ സഖി ഭാഗീരഥിയും ഏകദേശം പകൽ മുഴുവനും പുറത്തുതന്നെ ആയിരുന്നു. കമല ജനങ്ങൾ ശബ്ദിക്കുന്നതുകേൾക്കയും അവർ തിരക്കി തിരമാലകളെപ്പോ

ഭാഗിരഥി — 'പിശാചുക്കളൊ? അവർ ദൈവങ്ങളുടെ ഭൃത്യന്മാരാണ്? അവരെച്ചുററിനില്ക്കുന്ന ഭടന്മാര്; അവർ മനുഷ്യരെപ്പോലെ ഘോരന്മാരാണ്.

കമല — (ആഗ്രഹത്തോടെ) 'എന്നാൽ വൃക്ഷവാടികകളിലും താഴ്വരകളിലും ജലാശയങ്ങളിലും താമസിച്ച് മനുഷ്യരിൽ കൂടുന്ന പിശാചുക്കളൊ?

ഭാഗീരഥി — 'ഓ ഹൊ! അവ മരിച്ചുപോയ ദുഷ്ടന്മാരുടെ പ്രേതങ്ങളാണ്. അവ നമ്മളെ ഉപദ്രവിക്കും. എന്നാൽ മന്ത്രങ്ങൾകൊണ്ട് അവയെ അകററിക്കളയാം. മന്ത്രബലത്താൽ ദേവതയുള്ള ഒരുവൻ നാലാളെക്കൊണ്ട് എടുപ്പാൻ കഴിയാത്ത ഒരു കല്ലെടുത്തു പട്ടണത്തിനപ്പുറമെറിയും; ഇങ്ങനെയാണ് അവയെ ഓട്ടിക്കളയുക. സജ്ജനങ്ങളുടെ പ്രേതങ്ങൾ ഗൃഹദേവതകളായ്ത്തീരും. അവ നേരെ സ്വർഗ്ഗപ്രാപ്തി ചെയ്യും ഭൂമിയിൽ ആപത്തു മുതലായവകളെ മുന്നറിവിപ്പാൻ മാത്രം വരികയും ചെയ്യും'.

കമല — 'കുന്നുകളും മൈതാനങ്ങളും ഒരുപോലെ സൃഷ്ടിചെയ്ത മഹാദൈവം ഏകനായി, ആരാലും അടുപ്പാൻ പാടില്ലാതെ മൌനമായി, ഈ ലോകത്തിലെ ജനസംഘത്തെ കൂട്ടാക്കാതെ, നക്ഷത്രം, ആകാശം, കൊടുങ്കാററ്, മഹാ നദികൾ, എന്നിവയുടെ മേൽ ആധിപത്യം വഹിച്ചുകൊണ്ടിരിക്കുന്നുവെന്നും മനുഷ്യാവസ്ഥകളെക്കുറിച്ചു ശ്രദ്ധിക്കുന്നതു വിധിയാണെന്നുമാണ് ഞാൻ വിചാരിച്ചത്'.

ഭാഗീരഥി — (ചിരിച്ച്, ഉറപ്പോടെ) 'അതങ്ങിനെതന്നെ. എന്നാൽ മലകളിലെ ദൈവങ്ങൾ വേറെയാണ്; അവ, മനുഷ്യരുടെ ഇടയിൽ സന്യാസിമാരെപ്പോലെയാണ്'. സാധുവായ കമല ഇതൊന്നും മനസ്സിലാവാതെ അത്യന്തം പരിഭ്രമിച്ചു.

---

## ൧൦-ാം അദ്ധ്യായം.

'ബാലേ! നിന്നിഷ്ടമെല്ലാം വിരവൊടു തരുവൻ
ചൊന്നവണ്ണം നടന്നാൽ
ചാലെത്തെക്കൻകാറ്റും കയ്യെയ്യുംമുറ തൊഴിയാകി
ല്ലിന്നതൊന്നാണയാകിൽ.
മധുരഭാഷിണികാർകുലമൌലിയാം
വിധുമുഖിക്ക് .................
................കറിച്ചുകറിപ്പിതു'

* * * * * * * * *

ഇവളുടെ സന്താപത്തെ
കളവതിന്നൊന്നാണുപായമോർത്തിടിൽ
പരമൊന്നാശ്വാസം ഭവിച്ചിടും
ദുഷ്കരശോകത്തിനൊക്കെയൊഴിഞ്ഞീടാം *

സന്ധ്യയായപ്പോൾ ജനങ്ങൾ പിരിഞ്ഞു തുടങ്ങി. സ്ത്രീകളും പുരുഷന്മാരും കുട്ടികളും അവരവരുടെ ഗൃഹങ്ങളിലേക്ക് കാററിന്നഭിമുഖമായി പരന്ന മൈതാനത്തിൽകൂടി പോകുന്നതു കണ്ടപ്പോൾ, കമലയുടെ ഹൃദയം അവരെ പിന്തുടന്നു. എല്ലാവരും മുമ്പിൽ, കുറച്ചു പ്രായം ചെന്ന ഒരു പുരുഷൻ, തന്റെ തോളിൽ രണ്ടു കുട്ടികൾ സുഖമായിരിക്കുന്ന ഒരു കോട്ട കെട്ടി പിന്നാക്കമിട്ടു നടന്നിരുന്നു. അയാളുടെ വഴിയെ തലയിൽ പുത്തൻകലങ്ങളും കയ്യിൽ പച്ചക്കറികളും കരിമ്പും എടുത്ത് ഒരു സ്ത്രീയും ഉണ്ടായിരുന്നു. അവൾക്ക്, രാത്രിയിലെ ഭക്ഷണത്തിന്നു വിശിഷ്ടഭോജനവസ്തുവായ പച്ചക്കറിയുണ്ടല്ലൊ എന്നു വിചാരിച്ച് വളരെ സന്തോഷമുണ്ടായിരുന്നു. അവളുടെ സമീപം കരിമ്പിന്റെ തല പിടിപ്പാൻ ശ്രമിച്ചുകൊണ്ട് സന്തോഷത്തോടെ നടന്നിരുന്ന ഒരു ബാലിക, അവസാനം വഴി അധികമുണ്ടെന്നു കണ്ടിട്ട് കരിമ്പിന്റെ തല പിടിച്ച് 'ഇനി എത്രയുണ്ട് അമ്മെ?' എന്നു ചോദിച്ചു. കമലെക്കിതു കണ്ടപ്പോൾ ആ ചെറിയ ബാലികയോടു വാത്സല്യം തോന്നുകയും തന്റെ സ്വരാജ്യമായ മലപ്രദേശത്തിലെ മരക്കൂട്ടങ്ങളുടെ താഴത്തിരുന്ന് സ്വയംകൃതികളായ പാട്ടുകൾ പാടി ഉറക്കി

---

* പുഷ്പശരധം നാടകം

യിരുന്ന മററു ബാലികമാരെ ഓൎമ്മ വരികയും ചെയ്തു. കമല അവളുടെ സ്വരാജ്യത്തിൽ നിഷ്കളങ്കയായി സ്വാതന്ത്ര്യത്തിൽ വളൎന്നു വന്നതിനാൽ ചുററുമുള്ള മാന്തനെപ്പോലെ സ്വതന്ത്രയാവുകയും വൎണ്ണഭേദഹേതുവായുള്ള മൂഢവിശ്വാസം, ഭയം, ഇത്യാദികളാൽ ബന്ധനപ്പെടാതിരുന്നതുകൊണ്ടു് ഗ്രാമ്യവിനോദങ്ങളിൽ ആനന്ദവതിയായി രമിക്കുകയും അയൽവക്കക്കാരുടെ കുട്ടികൾ അടുത്തു് വരുമ്പോൾ, എടുത്തു ലാളിച്ചു് അവരുടെ കാൎയ്യാദികളിൽ ശ്രദ്ധവെച്ചു ചോദിക്കയും ചെയ്തിരുന്നു. ചിലപ്പോൾ അവൾ ശൂദ്രജാതിയിലും മററു താണജാതികളിലുമുള്ള കുട്ടികളെ തൊട്ടാൽ കുളിപ്പാൻകൂടി മറന്നിരുന്നുവെങ്കിലും ആരും ആ സുന്ദരിയായ സന്ന്യാസിപുത്രിയെ കുററം പറഞ്ഞിരുന്നില്ല. എന്നാൽ ഇപ്പോൾ എത്ര വ്യത്യാസപ്പെട്ടിരുന്നു! മനുഷ്യസങ്കല്പിതങ്ങളായ വൎണ്ണാചാരാദിതടസ്ഥങ്ങൾ അവളെ ഇതരജനങ്ങളിൽ നിന്നു് എങ്ങിനെ വേൎപെടുത്തി! എല്ലാം തമ്മിലെത്ര വ്യത്യാസം! പട്ടണനിവാസിനികളായ സ്ത്രീകൾക്കു് ദിനകരപ്രഭപോലെ വെളിവായിരുന്ന ഓരോ സംഗതികൾ മനസ്സിലാക്കുവാൻ കമലെക്കു് അനേകവാസരങ്ങൾ വേണ്ടിവന്നു. അവൎക്കു മലവാരങ്ങളിലും മററുമുള്ള സ്വാതന്ത്ര്യമൊ ഗ്രാമ്യഗൃഹങ്ങളിലെ നിഷ്കളങ്കാനന്ദമോ അറിവുണ്ടായിരുന്നില്ല. അവരുടെ ബാല്യത്തിങ്കലെ അകാലപ്രൌഢതയും കൃത്രിമബാല്യദശയും ആവശ്യമായ അകാലയൌവനദശയിൽ അവസാനിച്ചു എന്നു മാത്രമല്ല അവൎക്കു് ആലോചനാവികാരാദികളിൽ യാതൊരു ക്രമതയും ഉണ്ടായിരുന്നില്ല. പട്ടണഗൃഹങ്ങളുടെ മുഖം വെളിച്ചമുള്ള വിസ്താരമായ തെരുവിലേക്കു എതുപ്രകാരം പെട്ടെന്നു് തുറക്കുന്നുവോ, അതുപ്രകാരം അവർ ബാല്യദശയിൽനിന്നു പെട്ടെന്നു് യൌവനദശയിലേക്കു കടന്നു. മററുള്ളവർ സാധാരണ സംഭവങ്ങളെന്നു കരുതുന്ന സംഗതികളെക്കൂടി ഗ്രഹിപ്പാൻ കമല പലപ്പോഴും ബുദ്ധിമുട്ടി. അവളുടെ മുമ്പിൽനടന്നുകൊണ്ടിരുന്ന ബാലിക ശീഘ്രമൊന്നു് ആവലാധി പറകയാൽ, അവളുടെ അ

മ്മ തന്റെ വസ്ത്രാഗ്രംകൊണ്ട് കാററുകൊള്ളാതിരിപ്പാനായി പുത്രിയുടെ ശിരസ്സുമൂടി വാത്സല്യത്തോടെ സമീപം പിടിച്ചുനിൎത്തി. ഇതു കണ്ടപ്പോൾ തനിക്കു ഭയ തോന്നിയ ആ ബാലിക തന്നെക്കാൾ എത്രയോ ഭാഗ്യവതിയെന്നു കമലെക്കു തോന്നി. എന്തുകൊണ്ടെന്നാൽ അവളുടെ മാതാവ് എവിടെ? സാരമില്ലാത്ത ഒരു കടിലിലേക്കു പോകയായിരുന്നു എങ്കിൽകൂടി അവൾക്ക് അമ്മയൊന്നിച്ച് സ്വാതന്ത്ര്യം ഭാഗ്യവതിയുമായി നടപ്പാൻ എത്ര ആഗ്രഹമുണ്ടായിരുന്നു!

ഗൃഹമടുത്തപ്പോൾ കമലയും ഭാഗീരഥിയും തങ്ങടെ ഇഷ്ടസ്ഥലമായ നദീതീരത്തിലെ വൃക്ഷക്കൂട്ടത്തിലേക്കു തിരിച്ചു. ഇവിടെ നദി, വൃക്ഷങ്ങളുടെ കെട്ടിപ്പിണഞ്ഞ വേരുകളാൽ തടുക്കപ്പെട്ടിരുന്നതിനാൽ അനേകം ചുഴികളും മറവുമായിരിന്നു. ഭാഗീരഥി വെള്ളത്തിൽ കല്ലെറിഞ്ഞു വിനോദിച്ചുകൊണ്ടിരുന്ന തന്റെ സഖിയെ അതിബദ്ധപ്പാടോടെ വലിച്ച് ഇങ്ങിനെ പറഞ്ഞു: "വരു, വരു, കമലെ! ഒരു മരത്തിന്റെ പിന്നാപ്പുറത്തേക്കു വരു. ലോകം മുഴുവൻ തന്നാലും കൂടി എന്നെ ഇവിടെ വെച്ചു കണ്ടുപിടിപ്പാൻ ഞാൻ സമ്മതിക്കില്ല". ഇരുവരും വസ്ത്രമൊതുക്കി ആ വലിയ വൃക്ഷത്തിന്റെ പിന്നാപ്പുറത്ത് മറഞ്ഞു നിന്നു.

ഭാഗീരഥി — (സംഭ്രമത്തോടെ) 'നിന്റെ ഭൎത്താവിന്റെ ഒപ്പം ഇങ്ങട്ട് വരുന്ന ആളെ അറിയുമൊ?'

കമല തലയാട്ടി. അവളുടെ ഹൃദയം ഭൎത്താവിനെ കാണുകയാൽ ഘോരമായ്ചലിച്ചു. ഇപ്രകാരം ഒളിച്ചു നിന്നതു തെററാണെന്നു വിചാരിച്ച് അവൾ ഭാഗീരഥിയോട് പല പ്രാവശ്യവും തന്നെ വിടുവാനും യാചിച്ചു.

ഭാഗീരഥി — 'ഞാൻ ഒരടി എളകില്ല. നിന്റെ ഭൎത്താവിന്റെ സ്നേഹിതൻ എന്നേ കാണേണമെന്ന് എനിക്ക് ആഗ്രഹമില്ല.'

കമല — 'എന്തുകൊണ്ട്, ഭാഗീരഥി, എന്തുകൊണ്ട്? അയാൾ നിന്റെ വല്ല ചാൎച്ചക്കാരനാണൊ? എന്നാൽ തന്നെ നമ്മെ ഇവിടെ കണ്ടതുകൊണ്ട് അയാൾ കോപിക്കില്ല.'

ഭാഗീരഥി — (കമലയെ നോക്കിക്കൊണ്ടു്), 'എന്തുകൊണ്ടെന്നു് അറിഞ്ഞുകൂടെ? നിന്റെ ഭർത്താവ് സായ്‌വിനെ ചെന്നു കണ്ടു, എന്നു് എന്നോടു പറഞ്ഞതു് ആരാണ്? അതു് കൃഷ്ണനല്ലേ? (കമലയുടെ കൈ പിടിച്ചു മാറിൽ അണച്ചു സന്താപത്തോടെ) അയ്യോ, കമലേ! അയാൾ പറഞ്ഞതെന്തെന്നു് പ്രാണസ്നേഹിതയായ നിന്നോടുകൂടി പറവാൻ വയ്യെങ്കിൽ, അതു് എങ്ങിനെ നിസ്സാരമാവും?'

കമല — 'അയാൾ നിന്നോടു സംസാരിച്ചുവോ?'

ഭാഗീരഥി — 'ഉവ്വ്' കമലെ! അയാൾ അത്ര അധികപ്രസംഗിയാണ്. ഹാ! അതു ഞാൻ എങ്ങിനെ നിന്നോടു പറയും! നിന്റെ കളങ്കമില്ലായ്മ വിചാരിക്കുമ്പോൾ പറയാതിരിപ്പാനും തോന്നുന്നില്ല. ആട്ടെ! എനിക്ക് അയാളൊടൊന്നും പറവാനില്ല. അതു തെറ്റാണ്: തെറ്റാവും. നീ ആരോടും പറയില്ലെന്നു പറയു.'

കമല — 'ആരോടും പറയില്ല. എന്താണിത്ര സങ്കടം? അയാൾ നിന്റെ ചാർച്ചക്കാരനാണെങ്കിൽ അയാളോടുതന്നെ പറഞ്ഞുകൂടെ? അതിലൊന്നും തെറ്റില്ല.'

ഭാഗീരഥി — 'ഹാ! കമലെ! അയാൾ പറഞ്ഞതു നിനക്കു നിശ്ചയമുണ്ടോ? എല്ലാററിനും ഹേതു എന്റെ ഭർത്താവാണ്. അവർക്കെന്നെക്കണ്ടുകൂടെന്നു് ലോകർക്കെല്ലാവർക്കും അറിയാം. അതിനാൽ അയാൾക്കു് എന്നോടു് സംസാരിപ്പാൻ ധൈര്യമുണ്ടായി. ഇതെല്ലാമുണ്ടായതു് ക്ഷേത്രത്തിന്റെ അടുക്കെ വെച്ചായിരുന്നു. അപ്പോൾ അക്കബായി പൂജിച്ചിരുന്നു. അയാൾ അടുത്തുവന്നു് എന്റെ കയ്യിൽ ഒരു എഴുത്തുതന്നു. ഞാൻ ഒന്നു ഞെട്ടി' ഭാഗീരഥി ഉടനെ റവുക്കയിൽനിന്നു് ഒരു കത്തെടുത്തു്, നാലു പുറവും ആരെങ്കിലുമുണ്ടോ എന്നു സൂക്ഷിച്ചു നോക്കിയതിൽപ്പിന്നെ കമലെക്കു് കാണിച്ചുകൊടുത്തു് വീണ്ടും തുടങ്ങി. 'ആ രാത്രി എനിക്കു് ഉറക്കമുണ്ടായില്ല. എന്തു ചെയ്യും? എന്റെ കുററമല്ല. കഷ്ടം! ചത്താൽ മതിയായിരുന്നു. ഈ

തിനെല്ലാം എനിക്ക് തരുന്ന എന്നോടെത്ര പുഷ്പങ്ങൾ! അങ്ങി നെ നോക്കണ്ട, കമലേ! ആ രാത്രി അയാൾ പറഞ്ഞതുപോലെ, അയാളൊടൊരുമിച്ച പൊയ്ക്കളയാമെന്നുകൂടി എനിക്ക തോന്നി. അയാൾ എന്നെ വേളി ചെയ്യാമെന്നും പറഞ്ഞിരുന്നു. ഇപ്പോൾ മനസ്സിൽ എത്ര കുററം തോന്നുന്നു! അപ്പോഴൊന്നും അതോൎത്തില്ല. അങ്ങിനെ തോന്നുന്നത് സ്വാഭാവികമെന്നും ഞാൻ ധരിച്ചു. ആ കത്തിലും അപ്രകാരമുണ്ടായിരുന്നു. എന്നാൽ അയാൾക്ക മറുവടി എഴുതുവാൻ എനിക്ക സാധിച്ചില്ല. നേരം പുലൎന്നപ്പോൾ അവരെക്കുറിച്ച് എനിക്ക വല്ലാത്ത ലജ്ജയും, എന്റെ ഭൎത്താവിന്റെ നടവടിയല്ലേ അന്യരെ ഇങ്ങനെയാക്കുവാൻ കാരണമെന്നോൎത്ത്, അവരുടെ നേരെ ദേഷ്യവും തോന്നി. ഞാൻ ചിലപ്പോൾ മനസ്സിന്നു വിരക്തി വരുന്ന സമയം 'ഞാൻ ഓടിപ്പോകയാണ് ഭൎത്താവിന്റെ ഈ നടവടിക്ക വേണ്ടത്' എന്നു വിചാരിച്ചിരുന്നു. ഇവിടെ വെച്ച കാണുവാനാണ് ഞങ്ങൾ നിശ്ചയിച്ചിരുന്നത് എങ്കിലും ഒരു പക്ഷം മുഴുവൻ ഞാൻ പുറത്തിറങ്ങിയതേ ഇല്ല. ഒരു ദിവസം എന്നെ നീ രക്ഷപ്പെടുത്തി എന്നു നിശ്ചയമുണ്ടോ? ഒരിക്കൽ ഞാൻ സംഗതിവശാൽ അയാളെ ഒററയാക്കണ്ടുമുട്ടി. നാം സാധാരണയായി കാശിയുടെ വീട്ടിലേക്കുപോകുമ്പോൾ തമ്മിൽകാണുന്നപാതയുടെ ചെരുവിൽ ആയിരുന്നു ഞാൻ നിന്നിരുന്നത്. എനിക്ക നിന്റെ ശബ്ദം കേട്ടതുപോലെ തോന്നി. അപ്പോൾ ഞാൻ ഭ്രമിച്ച് നീ വരുന്നു എന്നു പറഞ്ഞ് അയാളുടെ അടുക്കൽനിന്ന് ഓടിപ്പോയി. അപ്പോൾ അയാൾ 'ആര? ഗണേശന്റെ ഭാൎയ്യയോ?' എന്നു ചോദിച്ചു 'ഞാൻ ഗണേശനെ സായിയുടെ വീട്ടിൽ കണ്ടു' എന്നു പറഞ്ഞു. ഇത് എന്നെ അവിടെ നിൎത്തുവാനുള്ള ഒരു കൌശലമായിരുന്നു. എന്നാൽ നിന്റെ ശബ്ദം എന്നെ ഉണൎത്തി കണ്ണു തുറപ്പിച്ചു എന്നുതന്നെ പറയേണം. അയാളെ അവിടെ വെച്ച കണ്ടത് വലിയൊരു പാതകമെന്ന് എനി

ക്കുതോന്നി. അതിനാൽ ഞാൻ വസ്ത്രംകൊണ്ടു മുഖം മറച്ച്, ജലപാത്രം മുറുകെപ്പിടിച്ച്, വേഗം നടന്ന്, മുമ്പിൽ പോയിരുന്ന അക്കബായിയുടെ ഒപ്പം ചേൎന്നു. എന്നിട്ടും എന്റെ ഹൃദയം വല്ലാതെ മിടിച്ചിരുന്നു. ഇപ്പോഴുംകൂടി ഞാൻ എന്നെക്കുറിച്ചു ഭയപ്പെടുന്നു. എന്തെന്നാൽ എന്റെ മനസ്സു ശരിയായി നില്ക്കുന്നില്ലെന്നു മാത്രമല്ല ആ കത്തിലെ വാചകങ്ങൾ എന്നെ ചില സമയം മോഹിപ്പിക്കുകയും ചെയ്യുന്നു.'

കമല— 'അയ്യോ, ഭാഗീരഥി! ഇതെത്ര ഭയങ്കരം! ആ കത്ത് നശിപ്പിച്ചിട്ടു വേണം ഇവിടെനിന്നു പോകുവാൻ. നോക്ക് അയാളെ കാണണ്ട; നിന്നോടു സംസാരിപ്പാനും സമ്മതിക്കണ്ട. ഭാഗീരഥി, നിന്നെ ഭ്രമിപ്പിക്കുവാനായി ഉറപ്പായും ചില മരുന്ന് തന്നിട്ടുണ്ട്. ഈ ശക്തിയിൽനിന്നു വേർപെടുവാൻ വല്ല മന്ത്രതന്ത്രങ്ങളോ ചെയ്യണം' ഇങ്ങിനെ പറഞ്ഞു തിരിഞ്ഞ് നോക്കിയപ്പോൾ, അവൾ അസ്തമനാൎക്കപ്രഭകൊണ്ട് പ്രശോഭിതമായ രോഹിണീക്ഷേത്രം ദൂരെ കണ്ടതിനാൽ കൈകൂപ്പി 'രോഹിണീമാതാവേ! ഈ ദുഷ്ടശക്തിയിൽനിന്നു എന്റെ സഖിയെ രക്ഷപ്പെടുത്തണേ! ഞാൻ എല്ലാ വാവുന്നാളും എഴേഴ് പ്രാവശ്യം നമസ്കരിച്ചോളാം' എന്നു പ്രാൎത്ഥിച്ചു.

ഭാഗീരഥി—'ഈ പ്രാൎത്ഥന സഫലമാവട്ടെ! ഞാൻ ഒരു കൊല്ലം മുഴുവനും അപ്രകാരം ചെയ്തോളാം' ഇങ്ങിനെ പറഞ്ഞ് ഇരുവരും സായാഹ്നസൂൎയ്യന്ന് അഭിമുഖമായി നമസ്കരിച്ചു. അവർ വൃക്ഷവാടികയിൽ നിന്നു പുറത്തു വരുമ്പോൾ, ശാസ്ത്രിയുടെ മകളായ രമ പെട്ടെന്നു മുമ്പിൽ വന്ന് അത്ഭുതത്തിലിപ്രകാരം പറഞ്ഞ് അവരെ ഞെട്ടിപ്പിച്ചു! 'നിങ്ങൾ ഇവിടെയാണൊ? ഇവിടെ ഉണ്ടായിരിക്കുമെന്ന് എനിക്കു മനസ്സിലായി. നമ്മൾക്കുതന്നെ മററവരേക്കൂടാതെ കഴിയാൻ വയ്യെന്നു ഞാൻ മുമ്പു പറഞ്ഞിട്ടില്ലേ?' അപ്പോഴേക്കു ഹരിണിയും വന്നുചേൎന്നു. 'നാലെന്നസംഖ്യ, കൂട്ടരെ, മാന്ത്രികമായിട്ടുള്ളതാണ്. നാല് ആളെയും ഒരുപ്പെടുത്തും. നാ

പുരസ്സുകൾ മൂന്നാണ്". ആട്ടെ, നാലെന്താണ്", പറ
യിൻ'

ഭാഗീരഥി — (മന്ദഹാസംകൊണ്ടു കവിൾത്തടം കഴിഞ്ഞ് ലത
യോട്) വിഡ്ഢിത്തം മതിയാക്ക്. നീ സദാ ഒന്നല്ലെങ്കിൽ മ
റ്റൊന്നുണ്ടാക്കും. വീട്ടിൽനിന്നു പുരാണം പഠിപ്പിച്ചിട്ടും, ഭർത്താ
വ് പഠിപ്പിച്ചിട്ടും ഞാൻ പറയാം, നീ ശുശ്രൂഷകരതൊട്ടില്ലിന്നു.
നിന്റെ മനസ്സിൽ തമാശ, ചിരി, എന്നിവയല്ലാതെ ഒന്നുമില്ല.'

ലത — (മൌനത്തോടെ സന്താപഭാവം നടിപ്പാൻ ശ്രമിച്ചു എ
ങ്കിലും ഉടനെ ഭാവം മാററി,) ഇപ്പോഴങ്ങിനെ വിചാരിക്കണ്ട.
യഥാർത്ഥത്തിൽ എന്റെ മനസ്സിൽ സാരമായിട്ടൊരു കാര്യമു
ണ്ട്. എന്തുകൊണ്ടെന്നാൽ ഞാൻ ഇതുവരെയും എന്തു ചെ
യ്യേണമെന്ന് ആലോചിക്കയായിരുന്നു. ഹരിണിയുടെ ഭർത്താ
വിന്റെ അമ്മയുടെ നടവടി ദിവസംതോറും അസഹനീയമാ
യിവരുന്നു. ആ സാധു ഇന്നു പുറത്തിറങ്ങീട്ടു ഉണ്ടായിരുന്നി
ല്ല. ഞാൻ ഇപ്പോൾ അവളെ ആ ആവലാധിക്കാരത്തിയുടെ
സമീപത്തുനിന്നാണ് കൊണ്ടു വരുന്നത്.'

പിൻവശം ക്രമേണ ഇരുട്ടായി തുടങ്ങിയ വൃക്ഷവാടികയും
സമീപം രമണീയമായി ഒഴുകിയിരുന്ന നദിയും ആയി ആ നാ
ലു ബാലികമാർ അന്യോന്യാക്രമംകൊണ്ടു നിന്നപ്പോൾ അവരു
തമ്മിലുള്ള വ്യത്യാസം നല്ലവണ്ണമറിയാമായിരുന്നു. ലത, പിം
ഗലവർണ്ണമായ തടിച്ച മുഖത്തു പുഞ്ചിരിമൂലമുള്ള ചുഴികളും ആ
ഹ്ലാദം കൊണ്ടു രമണീയങ്ങളായ നയനങ്ങളുമായി നടുവിലും,
ഉയർന്ന ഭാഗീരഥി കമലയുടെ ചുമലിൽ കൈവെച്ച് അതിയോഗ്യ
തയോടെ മുമ്പിലും, കമല സായങ്കാലശോഭയിൽ അതിമനോഹ
രയായും ഇടക്കിടെ സഖിമാരുടെ മുഖത്ത് ആശയോടെ നോ
ക്കി അടുക്കെയുള്ള ഒരു വൃക്ഷക്കൊമ്പിൽ ചാരിയും ശൈശവാവ
സ്ഥ കഴിയാത്ത ചെറിയ ഹരിണി ലതയുടെ കൈപിടിച്ച്
ഖിന്നഭാവത്തോടെ സമീപവും നില്ക്കുന്നതു കാണുവാൻ ഏ
റ്റവും രസകരമായൊരു കാഴ്ചയായിരുന്നു. കമലയുടെ സഖിമാ

രിൽ കാശിക്കൊഴികെ ഗംഗക്കു മാത്രമെ വീട്ടിൽ സ്വപ്നമുണ്ടായിരുന്നുള്ളു. സ്വതെ ആഹ്ലാദശീലയായിരുന്ന അവൾ ഏതെങ്കിലും ഒരു കഥയെ വല്ല വിധവും 'തിരിച്ചു മറിച്ചു' ആഭാസമാക്കി ഉച്ചത്തിൽ ചിരിച്ചു, അതിനെ മറ്റുള്ളവൎക്കു പകൎന്നു.

ഗംഗ — 'അതെ, അവർ വളരെ ദുസ്സ്വഭാവക്കാരിയാണ്'. ശരിതന്നെ, എന്തു ചെയ്യാം? കുണ്ഠിതമായിരിക്കാതെ നമുക്കു വല്ലതും ധീരതയോടെ പ്രവൃത്തിക്കണം. അവരെച്ചതിച്ചു വളരെ ഭയപ്പെടുത്തിയാലെന്താണ് വരുന്നത്? ഞാൻ ഒരു സൂത്രമാലോചിച്ചിട്ടുണ്ട്. നിങ്ങൾ കേൾക്കുമെങ്കിൽ, എല്ലാവരുടെ ബുദ്ധിമുട്ടും തീൎപ്പാൻ ഞാൻ നല്ലൊരു മരുന്നു പറയാം. ആദ്യം ഹരിണിയുടെ കഥ ആലോചിക്കാം. ആ ഭ്രാന്തത്തിക്കിഴവിക്ക് അതു വേണം. (ഉച്ചത്തിൽ ചിരിച്ച്) ഹാ! അവർ വളരെ ഭയപ്പെട്ടു പരുങ്ങുന്നതു കാണാൻ ഞാനെത്ര മോഹിക്കുന്നു! അവൎക്കു വളരെ മൂഢവിശ്വാസവുമുണ്ട്.'

ഭാഗീരഥി — 'വികൃതി, ഇതെല്ലാം എന്തിനെക്കുറിച്ചാണ്?'

ഗംഗ — 'ക്ഷമിക്കു, ക്ഷമിക്കു; ഞാൻ പറയുന്നതു മുഴുവൻ കേൾക്കു. നമ്മൾ മൂന്ന് അപ്സരസ്ത്രീകളുടെയോ, പിശാചികളുടെയോ എന്തിന്റെ എങ്കിലുംവേഷം-തലയൊക്കെ അഴിച്ചിട്ട്, മുഖമെല്ലാം വെളുപ്പിച്ചു കറുത്ത പുള്ളിയും വരയുമുള്ള നീണ്ടവസ്ത്രമുടുത്ത്—കെട്ടണം. നാളെ പുരുഷന്മാരെല്ലാവരും കരിമരുന്ന് പ്രയോഗം കാണ്മാനായി വൈകുന്നേരം നേരം വൈകുന്നതുവരെ താമസിക്കും. എന്റെ വീട്ടിന്റെ പിന്നാമ്പുറത്തെ വാതിൽ ഹരിണിയുടെ മിറ്റത്തേക്കാണ് തുറക്കുന്നത്. ആ കിഴവി കിടക്കുന്നതിന്നു മുമ്പെ മിറ്റത്തു വരുന്ന സമയം നാമെല്ലാവരും കൂടി മുമ്പിൽ ചാടണം. നിലവിളിച്ചാൽ അധികം ഭയപ്പെടുത്തി ഓടിക്കളയാം. നമ്മൾ ഇങ്ങിനെ പറയണം. 'ഞങ്ങൾ പകൎച്ചവ്യാധികളുടെ മൂന്നു സോദരിമാരാണ്'. ദൈവങ്ങളുടെ അരികത്തു നിന്നാണ് വരുന്നത്. ഞങ്ങൾ നിന്റെ പുത്രകളത്രത്തിന്റെ ദുഃഖവും ഉപവാസവും കണ്ടിരിക്കുന്നു. അതിന്നു പരി

ചെയ്യാതിരിക്കില്ല?' നടപ്പദീനപ്പിശാചിയുടെ അതിഭയങ്കരമായ പ്രഥമസോദരിയുടെ വേഷം ഞാൻ തലമുടി വെളുപ്പിച്ചു കെട്ടി, എന്റെ ചൂലും മുറവും അവരുടെ മുഖത്തു വീശാം. അപ്പോൾ നിങ്ങൾ പിന്നാപ്പുറത്ത നിന്ന്, അവരെ ചൂണ്ടിക്കാണിച്ച് 'ഞാൻ പഴി ചെയ്യും' എന്നു ഞാൻ പറയുമ്പോൾ നത്തിനെപ്പോലെ കരഞ്ഞ്, മെല്ലെ പിന്നാക്കം, പിന്നാക്കം നടന്നു നിഴലിൽക്കൂടി മറഞ്ഞു വീട്ടിലേക്കോടിക്കോളിൻ. ഞാൻ ചൂലു വീശി മറഞ്ഞോളാം. ഹരിണി പതിവുപോലെ പോയി കിടന്നുറങ്ങിക്കോട്ടെ. അതെന്തിനെന്നാൽ, ആ വൃദ്ധ ഭയപ്പെട്ട് ശ്വാസമില്ലാതെ മണ്ടിച്ചെല്ലുമ്പോൾ സഹതാപം കാണിക്കേണ്ടതിന്നു തെയ്യാറാകുവാനാണ്. ആ മൂത്തിയെ അങ്ങിനെ കാണ്മാൻ എനിക്കെത്ര ആഗ്രഹമുണ്ട്! (കളകള എന്നു ചിരിച്ച്) നോക്കിൻ കൂട്ടരെ, രസം മനസ്സിലായില്ലെ? എന്താ ശങ്കിക്കുന്നത്.

ഭാഗീരഥി—'രസം മനസ്സിലായി. എന്നാൽ പിന്നെ തല്ലുകൊള്ളുവാനാരാണ്? നിശ്ചയമായും നമ്മെ കണ്ടുപിടിക്കും.'

ഭദ്ര—'തല്ലോ! ആവൂ! നമ്മെ ആര് കണ്ടുപിടിക്കും. ആ ദുഷ്ടക്ക് ഇത് നല്ലൊരു പാഠമായിരിക്കും. ശേഷം വിവരം അവരെല്ലാവരോടുംപറയും. അപ്പോഴത്തെ സ്വകാര്യം പറയലും—ഹാ! ഹാ! ഹാ!—സ്ത്രീകൾ ഭയപ്പെട്ട് അവരെ ചുററിയിരിക്കുന്നതും, അവരുടെ തലകുലുക്കലും ഇതൊക്കെ എനിക്കു കണ്ണിന്റെ മുമ്പിൽ കാണുംപോലെതോന്നുന്നു. രസമുണ്ടാവില്ലെ? നിശ്ചയമായും ഒരു കൊല്ലത്തേക്കെങ്കിലും ഹരിണിക്ക് സ്വൈരമുണ്ടാകും.

ഹരിണി—(ഗാംഭീര്യാതിശയങ്ങളോടെ) 'ആയി, വേണ്ട. അവർക്കതിന്റെ കാരണം എന്റേയും ഭർത്താവിന്റേയും കുററമെന്നു പറയും'. ഇതു കേട്ട മററു മൂവ്വരും ഭയപ്പെട്ട് ഹരിണിയെ പിടിച്ചു കുലുക്കി ഉറക്കെച്ചിരിച്ചു. ഇങ്ങിനെ ഭദ്രയുടെ അസാധാരണയായ സൂത്രം പുകയിൽ തന്നെ അവസാനിച്ചു.

# ൧൧-ാം അദ്ധ്യായം.

---

'നിറഞ്ഞവിശ്വാസമൊടൊത്തുതന്നിൽ
പറഞ്ഞിടുന്നല്ലൊരുവാക്യസാരം
മറന്നുനിന്നങ്ങിനെകേട്ടസാരം
പറഞ്ഞിടാം......................'

ഗംഗിയുടെ കല്യാണാഘോഷം കൊണ്ടാടിയതു്, കാശിയുടെ അറ്റൂർ വാടകെക്കു കൊടുത്ത ശിവഗംഗയിലെ ഉദ്യാനമുള്ള ഒരു ഭവനത്തിൽ വെച്ചായിരുന്നു. ശാസ്ത്രി, അപ്പോൾ ഒരു 'സദിര് കൂട്ടുകയും' സംഗീതത്തിൽ ഖ്യാതിയുള്ള അനേകം സ്ത്രീകളെ രാമപുരം മുതലായ ദേശങ്ങളിൽനിന്നു് പ്രത്യേകമായി ക്ഷണിച്ചു വരുത്തുകയും ചെയ്തു. വർണ്ണവ്യത്യാസമോ മതഭേദമോ വിചാരിക്കാതെ ഇപ്രകാരം ക്ഷണിച്ചു വരുത്തിയ അസംഖ്യം ജനങ്ങളിൽ സായിയും ഉണ്ടായിരുന്നു.

സമയം അർദ്ധരാത്രിയായിരുന്നു. ചന്ദ്രൻ പൂർണ്ണനായിരുന്നു. കാററുകൊണ്ടു തോട്ടത്തിലെ മാവുകളുടെ നിഴലുകൾ ദുർന്നിമിത്ത സൂചകങ്ങളായി ഇളകിക്കൊണ്ടിരുന്നു. ഇങ്ങിനെ ചലിച്ചിരുന്ന പ്രകാശച്ഛായകളുടെ ഇടയിൽ വലിയൊരു കല്ലിന്മേൽ ഒരു സ്ത്രീ ഇരുന്നു് സമീപം നിന്നിരുന്ന ഒരു പുരുഷനോടു വളരെ ശ്രദ്ധയോടെ സംസാരിച്ചിരുന്നു. ഏലത്താളവും മററും ശബ്ദിക്കപ്പെട്ടിരുന്നുവെങ്കിലും വീണയെടുത്തു പാടുന്ന ഒരു സ്ത്രീയുടെ സ്വരമായിരുന്നു അധികം ഉച്ചത്തിൽ കേട്ടിരുന്നതു്. ഇങ്ങിനെയിരിക്കെ, സായിയോടു സംസാരിച്ചുകൊണ്ടിരുന്നവനായ രാമബായിയുടെ ഭർത്താവു" ഇപ്രകാരം പറഞ്ഞു. 'ആട്ടെ, ഇതു നല്ല തരമാണു്' നോക്കു സംസാരിപ്പാൻ. ഇപ്പോ

ൾ ഏററവും ദൈവാനുകൂലമുള്ള സമയമാണ്. നിങ്ങൾ അന്നു
ഗണേശനെ പോയി കണ്ടിട്ടെന്തായി? ഞാൻ അന്നുതന്നെ
നിങ്ങളെ അങ്ങോട്ടയച്ചത്, അന്ന് അവിടെ നിറയെ ജനമു
ണ്ടാകുമെന്നും അതിനാൽ വന്നുപോകുന്നവരെ കുറച്ചു പേർ
മാത്രമെ അറിയൂ എന്നും എനിക്കുറപ്പുണ്ടായിരുന്നതിനാലായിരു
ന്നു. (സായി എന്തോ പറവാൻ ഭാവിച്ചതു കൂട്ടാക്കാതെ)
നില്ക്കൂ! നില്ക്കൂ! നിങ്ങളോടു ഞാൻ മനസ്സു തുറന്നുപറയാം.
നിങ്ങളെ പറഞ്ഞയച്ചിട്ട് രണ്ടു കാര്യം നേടണമെന്നായിരു
ന്നു എൻെറ വിചാരം. അവ എന്തെന്നാൽ, കമല നിങ്ങ
ളെ ഗണേശനോടൊന്നിച്ചു കാണണമെന്നും അതുമൂലം അവ
ൾക്കു പിന്നെ അസൂയയുണ്ടാകേണമെന്നും തന്നെ. എല്ലാസ്ത്രീ
കളും നീച സ്വഭാവമുള്ളവരും അസൂയക്കുടുക്കകളുമാണെന്ന് ഞാ
ൻ മുമ്പൊരിക്കൽ പറഞ്ഞപ്പോൾ, അവൻ വല്ലാതെ മുഷിഞ്ഞു.
സൌന്ദര്യാദിഗുണങ്ങളിൽ കമലയോടു തുല്യയായി ആരുമില്ലെ
ന്ന്, അവൻ നടിക്കുന്ന മൂഢഭാവം കണ്ട് എനിക്കു വളരെ മു
ഷിച്ചിട്ടുണ്ട്. അവൾക്ക് ഇന്നതുകൊണ്ടാണ് നിങ്ങളെ ഭയ
പ്പെടേണ്ടതെന്നുകൂടി ഒന്നു മനസ്സിലാക്കണമെന്ന് എനിക്കാഗ്ര
ഹമുണ്ട്'. ഈ സന്ദർഭത്തിൽ, ഇതുവരെയും അതിബുദ്ധിമുട്ടോ
ടെ മൌനം ധരിച്ചിരുന്ന സായി കോപത്തോടെ ഉച്ചത്തിലി
ങ്ങിനെ പറഞ്ഞു: 'അവൾ എന്നെ ഭയപ്പെടുകയോ? എന്തി
ന്? അവൾ എന്നെക്കണ്ടതുകൊണ്ടുതന്നെ തീണ്ടിപ്പോയ മാ
തിരിയല്ലെ നടിച്ചത്? അധികപ്രസംഗി! ഗണേശൻ ഇവി
ടെയില്ല; രണ്ടു ദിവസം കഴിഞ്ഞെ വരുള്ളൂ എന്ന് എ
ന്നോട് പറഞ്ഞ സമയത്തെ അവളുടെ ഭാവം കണ്ടാൽ
ഞാൻ അവിടെച്ചെന്നത് അവൻ അറിയില്ലെന്നും ഞങ്ങൾ
തമ്മിൽ യാതൊരു സംബന്ധവുമുണ്ടാവാൻ പാടില്ലെന്നും എ
ന്നു തോന്നിപ്പോകും. എനിക്ക് തോന്നി — എന്തെന്നു
ഞാൻ പറയുന്നില്ല. നിങ്ങൾ ഗണേശൻെറ യാതൊരു വി
വരവുമറിയാതെ എന്നെ അങ്ങോട്ടയച്ചത് എനിക്ക് രസി

ച്ചില്ലെങ്കിലും അവനെ കാല്ക്കൽ വരുത്തണമെന്ന് എനിക്കൊരാഗ്രഹമുണ്ട്. ആ കാര്യം വിലപിടിയാത്തവൾ, അവളുടെ ഭർത്താവിൻെറ അകം ചൂണ്ടിക്കാണിച്ച്, തളത്തിൽക്കൂടി നേരെ എന്നെ തിരിഞ്ഞുനോക്കാതെ പോയതു കണ്ടാൽ ഒരു തമ്പുരാട്ടിയൊ എന്നുകൂടി ശങ്കിച്ചുപോകും.'

രാമബായിയുടെ ഭർത്താവ്— (ചിരിച്ച്) 'ആട്ടെ, അതൊന്നും സാരമില്ല. നിങ്ങൾ അവളെക്കണ്ടതുകൊണ്ടും നിങ്ങൾക്കവളോടു നീരസമുള്ളതുകൊണ്ടും എനിക്കു വളരെ വളരെ സന്തോഷം.' പിന്നെ ഇരുവരും തമ്മിൽ വളരെപ്പതുക്കെ സംസാരിച്ചശേഷം സായി പൊട്ടിച്ചിരിച്ചിങ്ങിനെ പറഞ്ഞു; 'ഹാ! പണവും വലിയ ബന്ധുക്കളുമുള്ള രാമപുരത്തിലെ ആ ബാലികയെ ഗണേശനെക്കൊണ്ടു കല്യാണം ചെയ്യിക്കണമെന്ന് നിങ്ങടെ ആഗ്രഹം സാധിക്കേണ്ടതിന്ന് കമലയെ പുറത്താക്കുവാൻ വേണ്ടി എന്നെ ഒരായുധമാക്കി തീർക്കണമല്ലെ? എന്നാൽ അതിന്ന് നിങ്ങൾ പറയുന്നവഴി പററില്ല. അവൾ അച്ഛൻെറ അടുക്കലേക്കു ദ്വേഷ്യപ്പെട്ട് പോകുമ്പോൾ മാത്രം അവളുടെ നടവടി ദുഷിച്ചതുകൊണ്ട്, അവൾ എന്നേക്കും ദുഃസ്ഥയായി വരില്ല. അതിനാൽ പക്ഷെ ഒരു സന്ന്യാസി പുത്രിയെ വിശ്വസിച്ചുകൂടെന്ന് ജനങ്ങൾ വിശ്വസിക്കുമായിരിക്കാം. എന്തെന്നാൽ അവളുടെ ചോരയിൽ തെണ്ടി നടപ്പാനാഗ്രഹമുണ്ടാക്കുന്ന ആ അംശമുണ്ടല്ലൊ. അവൾ മിടുക്കത്തിയായില്ലെന്ന് കേൾക്കുന്നതും ആശ്ചര്യകരവുമല്ലായിരിക്കാം. ഇപ്രകാരം അവളെക്കുറിച്ചോരോന്നു പറഞ്ഞുകേൾക്കുമ്പോൾ അവൾ വരഗൃഹത്തിൽനിന്നു പിരിഞ്ഞുപോവാൻ ശ്രമിക്കും; അവൾക്ക് അത്ര അഭിമാനമുണ്ട്. എന്നാൽ ഇതുകൊണ്ടൊന്നും ഗണേശന്ന് തൃപ്തിയാവില്ല. ആട്ടെ, ഇതുകൂടാതെ ചിലത് എനിക്കറിയാം. അതു ശരിയാണെങ്കിൽ, നിങ്ങളുടെ കാര്യം അതുകൊണ്ടുതന്നെ വേഗം സാദ്ധ്യമാകും. അതെന്തെന്ന് പിന്നെപ്പറയാം.'

സായി, ഒരു പ്രധാനപ്പെട്ടവളാണെന്നു കരുതി, അനേകം സ്ത്രീകൾ അവളുടെ വ്യാപാരങ്ങളെ നല്ലവണ്ണം ദൃഷ്ടിവെച്ചിരുന്നതിനാൽ ഈ ഉദ്യാനം നല്ലവണ്ണം കാണ്മാൻ കഴിഞ്ഞിരുന്ന ഒരു ജനവാതിലിൽകൂടി ഇവരുടെ സംഭാഷണാംശങ്ങൾ ആരോ കേട്ടുനിന്നിരുന്നു.

കാശിയുടെ വീട്ടിൽ ഒരു അടിയന്തരത്തിന്നായി ശാസ്ത്രി കളത്രത്തെ കമലയോടുകൂടി വരുവാൻ ക്ഷണിച്ചിരുന്നതിനാൽ ഗംഗിയുടെ വിവാഹം കഴിഞ്ഞ ഒന്നു രണ്ടു വാരങ്ങൾക്കുള്ളിൽ, കമലെക്കു് തന്റെ സഖിയെ വീട്ടിൽ ചെന്നു കാണുവാൻ കഴിഞ്ഞു. ഈ ബാലികമാർ കുറച്ചുകാലമായി തമ്മിൽ കണ്ടിട്ടില്ലായിരുന്നതിനാൽ, ഇപ്പോൾ കണ്ടതുകൊണ്ടു വളരെ സന്തോഷിച്ചു്, ഒരു തരം കിട്ടിയ ഉടനെ കൈ കോർത്തു പിടിച്ചു് വീട്ടിന്റെ പിന്നാപ്പുറത്തു് കുറെ നേരം സംസാരിച്ചിരിപ്പാനായി പോയി. അപ്പോൾ സായങ്കാലസമയമായിരുന്നു. ശീതളമാരുതൻ ചെമ്പകാദിസുമങ്ങളുടെ സൌരഭ്യം വഹിച്ചുകൊണ്ടു മന്ദമായി വീശിയിരുന്നു. കുറേക്കാലം മുമ്പെ രണ്ടു സഖിമാരും തമ്മിൽ പിരിഞ്ഞതിൽപിന്നെ കമലയുടെ വീട്ടിൽ അനേകം സംഗതികൾ നടന്നിട്ടുണ്ടായിരുന്നു. കാശി വളരെ മംഗളസന്ദേശങ്ങൾ കേട്ടിരുന്നതുകൊണ്ടു സർവ്വവും അറിവാനായി ബദ്ധപ്പെട്ടു. കമല, ഗംഗിയുടെ വിവാഹത്തെക്കുറിച്ചു് കഴിയുന്ന വിധമെല്ലാം വർണ്ണിച്ചതിൽപിന്നെ, തന്റെ ഭർത്താവിനെപ്പററിയുള്ള അനേകം ചോദ്യങ്ങൾക്കു് വ്രീളാസമേതം കാശിയുടെ തോൾകൊണ്ടു മുഖം മറച്ചിങ്ങിനെ മറുവടി പറഞ്ഞു. 'അയ്യോ! അദ്ദേഹം എത്ര നല്ലാളാണു്. എന്നാൽ ഇയ്യിടെ ഉണ്ടായ ചില കാര്യങ്ങൾ അവരുടെ പ്രകൃതി മാററമൊ എന്നു ഞാൻ ശങ്കിക്കുന്നു. ഏകനായി എന്നോടൊന്നിച്ചിരിക്കുമ്പോൾ, അദ്ദേഹം എനിക്കു് വളരെ തൃപ്തി തരുന്നുണ്ടു; എന്നാൽ എന്തുകൊണ്ടോ എനിക്കു നിശ്ചയമില്ല, മററുള്ളവർ മുമ്പാകെ എന്നോടു പുച്ഛമാണുള്ളതെന്നു തോന്നുന്നു. ആ സമയങ്ങളിൽ അവർ സാധാര

നോട്ടം എന്നെ എത്ര ഭയപ്പെടുത്തി! എനിക്കതെത്ര ഭയങ്കരമായി തോന്നി! ഇതാണിപ്പോഴും എന്നെ അലട്ടുന്നത്. വീട്ടിൽ എന്തു ബുദ്ധിമുട്ടുണ്ടെങ്കിലും സാരമില്ല, എന്തായാലും അവരെല്ലാം എന്റെ ഭർത്താവിന്റെ കൂട്ടരാണെന്നു മാത്രമല്ല അവൎക്കെല്ലാം എന്നെക്കണ്ടുകൂടെങ്കിലും അദ്ദേഹത്തെ വളരെ സ്നേഹമുണ്ട്. കാശി! അവൾ ഞങ്ങളുടെ ഇടയിൽ കടന്നുകൂടുമൊ? ചിലപ്പോൾ ഇതു വിചാരിച്ചു വ്യസനിക്കാതെ എന്തിനും പാത്രമായിരിപ്പാൻ ഞാൻ ശ്രമിക്കാറുണ്ട്. എന്നാൽ ഭൎത്തൃഗൃഹത്തിലെ എന്റെ ഏകബന്ധുവിന്റെ ഇഷ്ടവും നഷ്ടപ്പെട്ടുപോകുന്നത് എനിക്കു വിചാരിപ്പാനെ വയ്യ. കാശി! പറഞ്ഞപോലെ ഭർത്താവ് നടക്കാതെ നീരസഭാവം കാണിക്കുമ്പോൾ, പണ്ടത്തെ ഉപേക്ഷ എന്നെ വീണ്ടും ബാധിക്കുന്നു. ഞാൻ എല്ലാ വിചാരങ്ങളും മറന്നു കളവാനായി വളരെ ആലോചിക്കുന്നുണ്ടെന്നു മാത്രമല്ല മഹാപ്രയാസമുള്ള പ്രവൃത്തികൂടി അതിസന്തോഷത്തോടെ ചെയ്യുന്നുണ്ട്. കാശി! ഞാൻ എന്തു ചെയ്യേണമെന്നു പറയു. (സഖിയുടെ കൈ മുറുകെപ്പിടിച്ചു കണ്ണീരോടെ) അയ്യോ! നിന്നോടുകൂടെ എല്ലായ്പ്പോഴും ഇരിപ്പാൻ എനിക്കെത്ര ആഗ്രഹമുണ്ട്!

കാശി— (സഖിയെ കൈകൊണ്ടു ചുററി അരികെച്ചേൎത്തു, കുറച്ചുനേരം മൌനത്തോടെ നിന്നതിൽപിന്നെ) 'അയ്യോ, കമലെ! ഞാൻ സായിയെ അറിയും. അവളെ നിന്റെ ഭർത്താവിന്റെ അടുക്കലയച്ചതാരാണ്? എന്റെ കമലകുസുമമേ! ആരോ നിന്നെ നശിപ്പിക്കുവാൻ ഉത്സാഹിക്കുന്നുണ്ട്! ഉറപ്പാണ്. ദൈവങ്ങൾക്കു മാത്രമെ നിന്നെ രക്ഷിപ്പാൻ ശക്തിയുള്ളു.'

കമല— (ചിരിച്ചു) 'അദ്ദേഹത്തിന്റെ അടുക്കലേക്കു' ആരെങ്കിലും അവളെ അയച്ചതായിരിക്കുമെന്നു യഥാൎത്ഥത്തിൽ നീ വിശ്വസിക്കുന്നുണ്ടോ?'

കാശി—'അതിനെന്തു വാദം? അവൾ വലിയ അപകടകാര

ത്തിയാണ്. ഒരു കുട്ടിച്ചാത്തന്റെ കൌശലങ്ങളുള്ള അവൾക്ക് വളരെ ജനസ്വാധീനമുണ്ട്. സാധാരണ അവളുടെ മാതിരിയിലുള്ളവരെക്കുറിച്ചുംപോലെ ജനങ്ങൾ അവളെ അത്ര നിസ്സാരമായി വിചാരിക്കുന്നില്ല. അതല്ലേ എനിക്കിത്ര ഭയം? അവളെ നിന്റെ ഭർത്താവിന്റെ അമ്മ കാണുകയുണ്ടായോ? അവൾ അവിടെ താമസിച്ചുവോ?'

കമല തലകുലുക്കി, അവിടെ അതിഥിസല്ക്കാരത്തിനു വേണ്ടി വളരെപ്പന്തലുകൾ ഉണ്ടായിരുന്നതിനാൽ, തനിക്കു അറിവില്ലെന്നു പറഞ്ഞു.

ഒരു സന്ദർഭത്തിൽ ഈ സംഭാഷണാന്ത്യം കേട്ടിരുന്ന ഭാഗീരഥി വന്നു കൂട്ടത്തിൽ ചേർന്നു. പിന്നെ എല്ലാവരും കൂടി നദീതീരത്തിലേക്കു തിരിച്ചു.

കമല—(നദീതീരത്തിലെ വൃക്ഷങ്ങളെ അശ്രദ്ധയോടെ നോക്കി, വീണ്ടും) 'എന്നാൽ ഒരു സായി ആരാണ്? എന്റെ ഭർത്താവിന്റെ അടുക്കലേക്കവളെ ആരയച്ചിരിക്കും?'

ഭാഗീരഥി—(ക്രുദ്ധമായിട്ട്) 'നിന്റെ ഭർത്താവിന്റെ കൂട്ടരല്ലാതെ മററാരായിരിക്കും? അവരല്ലേ നമുക്ക് സർവ്വവിധം ദോഷങ്ങളും ഉണ്ടാക്കുന്നത്? അയ്യോ, കമലേ! നോക്ക് അനേകം സംഗതികളെപ്പററി പറയാനുണ്ട്. എന്നാൽ വല്ലതും മിണ്ടുവാൻ പാടുണ്ടോ? നമ്മൾക്ക് എന്തായാലും വേണ്ടില്ലെന്നാണ് അവരുടെ വിചാരം. നമ്മളെ പണി എടുപ്പിച്ച് ശക്തിയില്ലാതാക്കി, നമ്മുടെ ജന്മം വലിയൊരു ബുദ്ധിമുട്ടും മുഷിച്ചിലും ആക്കി തീർക്കുന്നു. ദിവസന്തോറുമുള്ള പ്രവൃത്തികൾകൊണ്ടും ആവലാധികൾകൊണ്ടും നമുക്ക് യാതൊന്നിനും ഇഷ്ടമില്ലാതാകുന്നു. എന്നാൽ സഖികളെക്കാണ്മാനും നമ്മുടെ തടവിൽ നിന്നു പുറത്തുപോയി ഉലാത്തുവാനുമുള്ള ഒരു സുഖത്തിനെങ്കിലും എനിക്ക് വളരെ നന്ദിയുണ്ട്.'

ഭാഗീരഥി എന്ന് ഉയർന്ന ബാലികയുടെ സുന്ദരമായ വദ

ന്നം അവളുടെ കടിതടവലയ സമാനനായനാളയാൽ അതിരാജിതമായിരുന്നു. ലോലതനുവായ അവൾ പുഷ്പസ്തബകങ്ങളായ മാറോ ആംഗ്യങ്ങൾ കാട്ടി തലകുലുക്കുമ്പോഴത്തെ ആ വിലാസഗതി പോലും കണ്ടാൽ, യക്ഷിവർഗ്ഗത്തിന്റെ രാജ്ഞി ജനങ്ങളെ ശിക്ഷിപ്പാനായി വന്നതോയെന്ന് തോന്നുമായിരുന്നു. അവളുടെ സംസാരം എപ്പോഴും രൂക്ഷതരമായിരുന്നു. എന്നാൽ അതിന് അന്യർക്ക് അറിഞ്ഞു കൂടാത്തതായ, തക്ക ഹേതുവുണ്ടായിരുന്നു. അതറിഞ്ഞിരുന്ന അവളുടെ സഖികൾ, അവൾ അല്പം കോപശീലയായിരുന്നുവെങ്കിലും, അവളോടു സഹതാപം കാണിച്ചിരുന്നു. ഭാഗീരഥിയെപ്പോലെ അത്ര ശുദ്ധമനസ്സുള്ളവളായി അവരുടെ സഖിമാരിൽ വേറെ ഒരുത്തിയും ഉണ്ടായിരുന്നില്ല. അവൾ, തന്നോടു, ദയ കാണിക്കുന്ന ഏതൊരാൾക്കുവേണ്ടിയും ആവശ്യമുണ്ടെങ്കിൽ ആത്മഹാനി ചെയ്യാൻകൂടി തെയ്യാറായിരുന്നു. കാശിയും കമലയും അവൾ പറയുന്നത് ശ്രദ്ധയോടെ കേട്ടുനടന്നു. ക്ഷേത്രങ്ങളും വൃക്ഷവാടികകളും സമീപമുള്ള വലിയൊരു മൈതാനവുമുള്ള നദീതീരത്ത് എത്തിത്തുടങ്ങിയപ്പോൾ, 'മിണ്ടരുതേ! നാം ഇവിടുന്ന് സംസാരിക്കരുത്' എന്നു പറഞ്ഞു ഭാഗീരഥി സംഭാഷണ വിഷയത്തെ പെട്ടെന്ന്മാററി 'അതാ, ആ വൃക്ഷവാടികകൾ കണ്ടില്ലേ? അവിടെയാണ് പുരോഹിതന്മാർ താമസിക്കുന്നത്. അതിന്റെ അങ്ങേപ്പുറത്താണ് ക്ഷേത്രം. പിൻ, നമുക്ക് മോഹിനിമാതാവിന്റെ തിരുമുമ്പിൽ കൊണ്ടുപോയി ഒരം പുഷ്പങ്ങൾ കാഴ്ചവെക്കാം. അവിടേക്ക് സകല കാര്യവും യഥാർത്ഥമായി അറിവാൻ കഴിയും. എല്ലാം അവിടുന്ന് കാണുന്നുണ്ട്'. 'മഴപെയ്താൽ നീ ചദിക്കിലെ നിൽപ്പു വെള്ളമെന്നത്തു ഉദ്ധം'. പിന്നെ എന്തിനാണ് വൃഥാ സംസാരിക്കുന്നത്? എന്റെ ഹൃദയം പാറക്കുളത്തിലെ വെള്ളംപോലെ അത്ര നിർമ്മലമാണെന്നു നിങ്ങൾക്കറിയാമല്ലോ. ഞാൻ വേഗം ദേഷ്യപ്പെട്ടു മൂർച്ചവാക്കു പറയുന്നു എങ്കിലും എനിക്കാരോടും പകയില്ല.'

കമല 'ഭാഗീരഥി, നീ കേട്ടുവോ? സത്യം പറയു.'

ഭാഗീരഥി — 'കേട്ടുവോ എന്നോ? ഭർത്തൃമാതാവല്ലാതെ ഒരു ഭവനത്തിലാരാണ് ദുഃഖവും മത്സരവുമുണ്ടാക്കുന്നത്? എന്റെ പ്രാണനാഥൻ എന്നോടു വെറുത്ത് മറെറാരുത്തിയോടു സഖ്യംതുടങ്ങിയവരെക്കും അവരങ്ങിനെ ചെയ്തില്ലേ? പക്ഷെ ഇപ്പോൾ വികൃതി ഞാൻ തന്നെ ആയിരിക്കാം. ഇപ്പോഴാരും എന്നെ തൊടുകയോ എന്നോടു സംസാരിക്കുകയോ ചെയ്തില്ല. വല്ലതും ചെയ്താൽ ഞാൻ അവരോടെതിക്കും. എന്തെന്നാൽ എന്റെ ദുഃഖമാനസം പിന്നെയും പിന്നെയും കത്തുന്നു. സമ്പത്തുകൊണ്ടെന്തു കാര്യമാണ്? ഇപ്പോൾകൂടി അവർ 'സൂക്ഷിച്ചോ, താന്തോന്നി നിന്റെ നടവടിയുടെ ഫലമെന്താണ് നോക്ക്? നീ സ്വാതന്ത്ര്യത്തിനു ചെയ്ത യത്നങ്ങൾകൊണ്ടെന്തു കാര്യം? ഇപ്പോൾ നിണക്ക് അതുണ്ടെങ്കിലും, വല്ലതും പറയുമ്പോൾ വ്യസനിച്ചു കോപിക്കുന്നതെന്തിനാണ്?, എന്ന് സൂചിക്കുന്ന ഒരു വക്രമായ മന്ദഹാസത്തോടെ എന്നെ നോക്കാറുണ്ട്' ഭാഗീരഥി വളരെ കോപത്തോടിങ്ങിനെ പറഞ്ഞുവെങ്കിലും വീണ്ടും കമലയോടു മൃദുസ്വരത്തിൽ ഇപ്രകാരംപറഞ്ഞു. 'കമലേ! ഒരു കാര്യത്തെപ്പററി മുൻകൂറായി ഞാൻ അറിവുതരാം. അതെന്താണെന്നോ? രാമബായിയുടെ ഭർത്താവിനെ സൂക്ഷിച്ചോളു. എനിക്ക് സാധിയെക്കാണുവാൻ വളരെ ആഗ്രഹമുണ്ടായിരുന്നതിനാൽ ഞാൻ പാട്ടുദിവസം ജനലിൽകൂടി അവളെ നോക്കിയിരുന്നു. അപ്പോൾ രാമബായിയുടെ ഭർത്താവ് അവളോടെന്തോ പറയുന്നതു കേട്ടു. അത് ശങ്കായോഗ്യമാണ് നിശ്ചയം. എന്തെന്നാൽ എനിക്കുമുഴുവൻ മനസ്സിലായില്ലെങ്കിലും അവർ നിന്റെ പേർ പലപ്പോഴും പറയുന്നതു ഞാൻ കേട്ടു. ആട്ടെ, വരിൻ കുട്ടികളെ, രോഹിണീഭഗവതിയുണ്ടല്ലോ. നേരംഇരുട്ടാകുന്നു. മണിശബ്ദമല്ലേ കേൾക്കുന്നത്? പുരോഹിതന്മാർ ധൂപദീപം കാട്ടി പുറത്തെത്തിപ്പോയി. വിളക്കെല്ലാം കൊളുത്തിട്ടുണ്ട്. വരിൻ, നമുക്ക് ഒരം വ

ഴിയരികെ നടക്കാം. നേരിട്ടു വരുന്ന ദൈവങ്ങളുടെ മുമ്പിൽ ചാടിവീഴണം. ഇപ്പോഴാണ് അവരുടെ സായങ്കാലസമയത്തെ ഉലാത്തൽ, നിശ്ചയമില്ലേ?'

ബൂം ! ബൂം ! എന്ന് ദേവാലയത്തിൽനിന്നു ശബ്ദം കേൾക്കുന്നു. രോഹണിമാതാവ് ക്ഷേത്രം വിട്ടിരിക്കുന്നു. കടാണിനാദം അതിഘോഷമായി കേൾക്കുന്നു. ജനങ്ങൾ എല്ലാ ദിക്കുകളിൽനിന്നും ദേവിയുടെ തിരുമുമ്പിൽ വെപ്പാനായി താലങ്ങളിൽ പുഷ്പങ്ങളും മറ്റോരോ വഴിപാടുകളും എടുത്തുകൊണ്ട് ധൃതിയോടെവരുന്നു. അവർ ക്ഷേത്രത്തിന്റെ ഒരു പ്രത്യേകസ്ഥലത്തു കുമ്പിടുന്നു. സംഗീതത്തിലെ ഒരു മാററംകൊണ്ട് ദേവി നടെക്കലെത്തിയെന്നറിഞ്ഞ്, അവർ ഓരോ സങ്കടങ്ങൾ മനസ്സിൽ ഓർത്ത് ഒമ്പത് പ്രാവശ്യം നമസ്കരിക്കുകയും പിന്നെ മുമ്പോട്ടുചെന്ന് ഭസ്മംതൊട്ട്, ക്ഷേത്രത്തിൽനിന്നു പോകുംമുമ്പെ മൂന്നു പ്രദക്ഷിണം വെക്കുകയുംചെയ്യുന്നു. പൂജാസമയം യാതൊരുത്തരും ശബ്ദിക്കുന്നില്ല. ഇപ്പോൾ അവരുടെ ഹൃദയം ഭയഭക്തികളാൽ മാത്രം നിറഞ്ഞിരിക്കുന്നു. ഇവരിൽ ചിലർ നാളികേരങ്ങളുടെക്കയും മററു ചിലർ കർപ്പൂരം കത്തിക്കയും നാമം ജപിക്കയും ചെയ്യുന്നു. ഇരുട്ടുള്ള വൃക്ഷവാടികയിൽ വിരൂപന്മാരായ വൈരാഗിമാരും ഭസ്മം ധരിച്ച് ഭയങ്കരന്മാരായ പുരോഹിതന്മാരും നില്ക്കുന്നു. അവർ തങ്ങളെത്തന്നെ തുറിച്ചു നോക്കുന്നതു കാണുമ്പോൾ, ബാലികമാർ തമ്മിൽ തമ്മിൽ കൈകൊത്തു മുറുകെ പിടിക്കുന്നു.

കമല— 'അയ്യോ! കാശി, ഇനിക്കിവരെക്കാണുമ്പോൾ എത്ര ഭയം! അന്നാർത്ഥമായി വരുന്ന ഇവർക്ക് വല്ലതും കൊടുക്കുന്ന സമയം, അവർ ആശീർവ്വാദംചെയ്യുന്നതുകണ്ടിട്ടുതന്നെ ഞാൻ വളരെ ഭയപ്പെടുന്നു'

കാശി— 'അവരുടെ നോട്ടത്തിൽ ഒരു ശക്തിയുണ്ട്. ജനങ്ങൾ അവരെ പിന്തുടൎന്നു കേവലം 'ചൊന്നപടി'യാശ്ലോകുന്നു എന്നുപറയുന്ന കഥകളൊന്നും കേട്ടിട്ടില്ലേ? അവർക്ക് ബോധിച്ച വിധം പ്രവൃത്തിപ്പാൻ ശക്തിയുണ്ടെന്നു തോന്നുന്നു.'

കമല — 'ഹാ! ഭയങ്കരംതന്നെ. എനിക്ക് അവിടെ വരുന്ന ആ പുരോഹിതനെക്കണ്ടുകൂട. എന്നാൽ എപ്പോഴും അയാൾക്ക് എന്നെക്കണ്ട് എന്തെങ്കിലും പറവാനുണ്ടാവും. ഞാൻ വല്ലടിക്കിലും പോയി ഒളിച്ചാലും വേണ്ടില്ല, അയാൾ എന്നെ കണ്ടുപിടിക്കും. പൂജെക്ക് വല്ലതും ആവശ്യമുണ്ടാകാതിരിക്കില്ല. അതു സാധാരണയായി കൊണ്ടുപോയ്ക്കൊടുക്കാറുള്ളത് ഞാനാണ്. ആ സമയങ്ങളിൽ അയാൾ, ഞാൻ ഭയപ്പെടത്തക്കവണ്ണം എന്നെത്തന്നെ സൂക്ഷിച്ചു നോക്കും. എനിക്ക് അയാളെ കണ്ടുകൂടെന്ന് അയാൾ അറിഞ്ഞിരിക്കുമോ.?'

ഭാഗീരഥി — 'അവരെല്ലാം അറിയും. സമാധിയിൽ ഇരിക്കുമ്പോൾ അവർക്കു സർവ്വസംഗതികളും ദൈവം പറഞ്ഞുകൊടുക്കും. അവർക്ക് ദൈവത്തിന്റെ മേൽകൂടി ശക്തിയുണ്ട്. ഇവരിൽ ചിലർ ദൈവങ്ങളോടുംകൂടി വല്ലതും കല്പിക്കും. അവർ മന്ത്രങ്ങൾ പഠിച്ച് അത്ര മിടുക്കന്മാരും ശക്തന്മാരും ആകുന്നു. ഇയ്യാൾക്ക് മുമ്പ് ഇവിടെ ഉണ്ടായിരുന്ന പൂജാരി ഒരു മഹാദുഷ്ടനായിരുന്നു. അയാൾ മരിച്ച കഥ കേട്ടിട്ടില്ലേ? അതേ, പറഞ്ഞു തരാം. നമ്മുടെ ഭഗവതി, രോഹിണിമാതാവ് ഒരു നല്ല സുമംഗലിയാണ്. അവിടുന്ന് നമ്മുടെ പട്ടണത്തെ പ്രളയത്തിൽ നിന്നു രക്ഷിച്ചത് കേട്ടിട്ടുണ്ടോ? രാത്രി വെള്ളം വന്ന് എല്ലാ അണകളും പൊട്ടാറായപ്പോൾ ഒരു ഭഗവതിയാണ് അധികാരിയുടെ വീട്ടിൽ ചെന്ന് അയാളെ ഉണർത്തി പ്പണിക്കാരെ കൊണ്ടുവരാൻ കല്പിച്ചതും, പിന്നെ അയാൾ 'ഒരു രാത്രിയിൽ അണ നന്നാക്കുവാൻ പ്രയാസമാണ്' എന്നു പറഞ്ഞപ്പോൾ കോപിച്ച് 'ഉള്ളേടത്തോളം ആളുകൾ ഓരോ കൈക്കൊട്ട നിറച്ചു മണലും എടുത്തു കൊണ്ടുവരട്ടെ. പിന്നെ ഞാൻ നോക്കിക്കൊള്ളാം. ഞാൻ ആരാണെന്ന് അറിയുമോ?' എന്നിങ്ങിനെ പറഞ്ഞതും. ആ രാത്രി അവരെല്ലാവരും പണിക്കാരിക്കലും ഇങ്ങിനെ പണി എടുത്തിട്ടില്ലാത്തവിധം പ്രയത്നപ്പെട്ടു. അങ്ങിനെയാണ് പട്ടണത്തെ രക്ഷിച്ചത്

അതു്യ, രോഹിണി വളരെസ്സുശീലയുമാണ്. അന്നൊരു് ഒരു പുരോഹിതൻ കാണിച്ച ഓരോ അഴിമതികൾ കണ്ടു്, അവിടുന്നു വളരെ കോപിച്ചിരുന്നു. ഒരു ദേവി സാധാരണയായി പട്ടണരക്ഷക്കുവേണ്ടി പുറത്തു പോകുന്ന ഒരു രാത്രിയിൽ, ഇസ്ലാം കള്ളാവു വലിച്ച 'കമല മറിഞ്ഞു്' ആടിക്കൊണ്ടുവന്നു്, തിരുമിററത്തുനിന്നിരുന്ന ദേവിയെക്കാണാതെ അകത്തു കടന്നു് 'എടിപുള്ളി! പുറത്തുവാ' എന്നു പറഞ്ഞു. ഒരു വാക്കു സാധാരണയായി വല്ല വെപ്പാട്ടികളേയോ ദാസിമാരേയോ മാത്രമല്ലെ കുറിക്കാറുള്ളൂ? ഇതു വളരെ നിർമ്മര്യാദമായിരുന്നില്ലേ? അതുകൊണ്ടു, പുറത്തു നിന്നിരുന്നതിനാൽ അയാളുടെ ആധീനത്തിൽ നിന്നു വേർപെട്ടിരുന്ന ദേവി കോപിച്ചു് പുറത്തു് ഒരു തല്ലു കൊടുത്തു് അയാളെ വീഴ്ത്തിട്ടു. പിന്നെ അയാൾ രക്തം ഛർദ്ദിച്ചു മരിച്ചുപോയി. മാതാവിനോടു കളി പററില്ല. ശുചിയുള്ള ശുദ്ധമനസ്സുകളെയല്ലാതെ സ്ത്രീകളെ കണ്ടാൽ നോക്കിനിന്നു വഷളത്തം പറയുന്നവരെ അവിടെക്കു സ്നേഹമില്ല. അവിടെക്കത്ര പാതിവ്രത്യമുള്ളതുകൊണ്ടു്, കാൽ നനയാതെ വെള്ളത്തിൽ കൂടി പോകുവാൻ കഴിയും. അതാണ് പെണ്ണുങ്ങൾ അരിപൊടിക്കുമ്പോൾ ഇങ്ങിനെ പാടുന്നതു്:—

'അന്നമീതടല്ലക്കൾവാണരുളുന്ന നമ്മുടെ ദേവിയാം
സുന്ദരീമണിയായരോഹിണിയന്റെ ചാരുപദങ്ങളിൽ
മുന്നിലുള്ളജലങ്ങളാലുലയിച്ചിട്ടന്ധരാത്രിയിൽ
പിന്നിലുള്ളവരോഷമാനൊന്നാഴകന്നതിങ്ങിമറിഞ്ഞതല്ലോ!' *

കമല മനസ്സിൽ വളരെ ശങ്കയോടെ ക്ഷേത്രസമീപം ചെന്നു. അവൾക്കു് മഹാഭഗവതിയായ രോഹിണിയുടെ തിരുമുമ്പി

* സി. ചാത്തുക്കുട്ടി മന്നാടിയാരവർകൾ.

ൽ മനസ്സിലെ സകല വിചാരങ്ങളും തുറന്നു പറവാൻ വലിയൊരാഗ്രഹമുണ്ടായിരുന്നു. അതിനാൽ അവൾ നടെക്കു നേരെ വീണു് നമസ്കരിച്ചു് അക്രമങ്ങൾ നീക്കി രക്ഷിപ്പാനും കഷ്ടതകൾ സഹിപ്പാൻ ശക്തി നല്കി സഹായിപ്പാനും പ്രാൎത്ഥിച്ചു. അവൾക്കു് എല്ലാ സംഗതികളും വിധിക്കു് അധീനമാണെന്നു തോന്നി. 'അയ്യോ ദൈവമെ!' എന്നു പറഞ്ഞു് അവൾ ആ ഭയങ്കരമായ ബിംബങ്ങളുടെ മുമ്പിൽ വീണു. വൃക്ഷസമൂഹങ്ങളിൽകൂടി ദീനനെന്നപോലെ വീശിയിരുന്ന മാരുതൻ 'അയ്യോ ദൈവമെ! അവിടുന്നിവിടെയുണ്ടെങ്കിൽ' എന്ന ശബ്ദം വളരെ നേരമെങ്ങും പരത്തി. ഇപ്പോൾ കമലയുടെ ഹൃദയം അന്യർ ഉറച്ചിട്ടുള്ളതും അവൾ വ്യക്തമായി അറിഞ്ഞിരുന്നതുമായ ഓരോ ദുഷ്ടതകൾ ഓൎത്തു നടുങ്ങി. എന്നാൽ അവൾക്കു് ഉടനെ ആശ്വാസപ്രദമായൊരു വിചാരമുണ്ടായി. അവൾ സുബോധയല്ലാത്ത വിധം സ്വന്തഗൃഹത്തിലേക്കുള്ള മാൎഗ്ഗവും അതിന്നിരുപുറമുള്ള കുന്നുകളും അററത്തുള്ള പൊഴിയും മററും നോക്കിക്കണ്ടപ്പോൾ തന്റെ ദൈവം ദൂരെയല്ലെന്നും അദ്ദേഹത്തിന്നു് സഹായിപ്പാൻ കഴിയുമെന്നും അവൾക്കു ബോദ്ധ്യം വന്നു. ഇവയെല്ലാം കണ്ടപ്പോൾ കമല സന്തുഷ്ടയായി താഴെ പറയും പ്രകാരം പറഞ്ഞു. 'ഉണ്ടു്, അവിടുന്നിവിടെ ഉണ്ടു്. അവിടുന്നു് എന്നെ അറിയും. എന്റെ സൃഷ്ടികൎത്താവെ! അങ്ങു് എല്ലാവരെയും—ശിഷ്ടന്മാരേയും ദുഷ്ടന്മാരേയും—ഒരു പോലെ കാണുന്നുണ്ടു്. ദുഷ്ടന്മാരുടെ ഓരോ ക്രൂരങ്ങൾ നിഷ്ഫലമാക്കുന്നതും അങ്ങു തന്നെ. എന്നേയും ഭൎത്താവിനേയും രക്ഷിക്കണേ! എന്നു നാലുഭാഗവും കപടക്കാർ വളഞ്ഞിരിക്കുന്നു. അവിടുത്തെ സഹായം ഞാൻ എപ്പോഴും കാംക്ഷിക്കുന്നു.' മാരുതൻ അതിഘോരമായി വീശി. വൃക്ഷങ്ങൾ ശാഖികമായി ഇളകി. കമല വളരെ ഭയപ്പെട്ടു. തന്റെ പ്രാൎത്ഥന അതി സാഹസമായിപ്പോയെന്നു വിചാരിച്ചു് അവൾ ദൈവം സായങ്കാലശോഭയിൽ ദൃഷ്ടിഗോചരങ്ങളല്ലാത്ത ഭൂതങ്ങളിൽകൂടി സമീപം വരുന്നുണ്ടെന്നു വിചാ

ലിച്ചു. അതിനാൽ അവൾ ഒരിക്കൽ കൂടി വീണു നമസ്കരിച്ചു. ചുഴിക്കൊണ്ടടിച്ചിരുന്ന കാററടങ്ങി. ദിക്കാസകലം ശാന്തമായി. ഒരം സാഹസത്തിന്ന് അവൾക്ക് വല്ലതും വരുമോ? അവളുടെ മുമ്പിലുള്ള ദേവി കോപിച്ച് അവളെ തച്ചു കൊല്ലുമോ? കമല കൈ കൂപ്പി ഏകാഗ്രചിത്തയായി വീണ്ടും പ്രാർത്ഥിച്ചു. ഇപ്പോൾ തന്റെ ഭർത്താവിന്റെ ശബ്ദം കേൾക്കയാൽ അവൾ മേല്പോട്ടു നോക്കി. എന്നാൽ ഒരു അന്യപുരുഷനെക്കണ്ടതുകൊണ്ടു ചഞ്ചലയായി. അവളുടെ ഭർത്താവ് അടുക്കെ നിന്ന് എന്തോ പറഞ്ഞിരുന്നുവെങ്കിലും ആ അന്യപുരുഷന്റെ നോട്ടംകൊണ്ട് സ്തംഭിച്ചു പോയതിനാൽ അവൾക്ക് അതിന്റെ സാരമൊന്നും മനസ്സിലായില്ല. 'അയാൾ ഹാ! അയാൾ, എന്തിനു വന്നിരിക്കുന്നു?' എന്നു വിചാരിച്ചും ഹൃദയം കൈകൊണ്ട് അമർത്തും അവൾ ഭർത്താവോടൊന്നിച്ചു നടന്നു. കമലയുടെ മുമ്പിലുണ്ടായിരുന്നത് അവളെ രക്ഷപ്പെടുത്തിയവനും ഉദ്യാനസ്ഥലത്തു വെച്ച് അവൾ അസാധാരണമായ സ്ഥിതിയിൽ കണ്ടവനുമായ ആ ചെറുപ്പക്കാരൻ വെള്ളനല്ലാതെ മററാരുമല്ലായിരുന്നു. മറന്നു പോവാൻ തരമില്ലാത്ത അയാളുടെ നോട്ടംകൊണ്ട് അവൾ അതിന്റെ ശക്തിയോളം വിസ്മയിച്ചു. എന്നാൽ കമലയെ അവളുടെ ഭർത്താവ് കാളിയുടെ അടുക്കലേക്കു കൊണ്ടുപോയി ഇങ്ങിനെ പറഞ്ഞു. 'അള്ളന്റെ അടുക്കലേക്കു പോവാൻ വേഗമൊരുങ്ങിക്കൊള്ളൂ.' ഇതു കേട്ടപ്പോൾ അവൾ സ്വപ്നത്തിൽ നിന്നെന്നപോലെ 'എന്തിനു? എന്ത്?' എന്നു ചോദിക്കുകയും അവളുടെ ഭർത്താവ് പുഞ്ചിരിയിട്ട് സംശയിച്ച് കമലയെ നോക്കി, ആരെങ്കിലും അവളെ വൃക്ഷവാടികയിൽ നിന്നു വശ്യം ചെയ്തിട്ടുണ്ടോ എന്നു ചോദിച്ച് 'ഇതുവരെ പറഞ്ഞതൊന്നും കേട്ടില്ലേ? അച്ഛന്ന് നിന്നെക്കാണണമെന്നു. അദ്ദേഹത്തിന്ന് ദീനമാണ്. വേഗം വീട്ടിൽ പോയി പുറപ്പെടു' എന്നു പറകയും ചെയ്തു.

ഗണേശന്റെ സംഭാഷണത്തെ മനസ്സിലാക്കുവാൻ വളരെ പ്രയാസമുള്ളതാണ്. അവന്ന് ഭയവും ലജ്ജയുമാ

ങ്ങൾ ഉണ്ടെന്നു വരികിലും ആലസ്യതയും സ്വാൎത്ഥപ്രതിപത്തിയും അവന്റെ സ്വഭാവത്തിന്റെ അംശങ്ങളാണ്. അവന് എല്ലാം, തന്റെ സുഖം കഴിഞ്ഞതിൽപ്പിന്നെയുള്ള എന്ന സംഗതി ഓൎമ്മവെച്ചാൽ പിന്നെ, അവൻ കമലയെ സ്വന്തസുഖത്തിന്നും മററു വല്ല ആവശ്യങ്ങൾ സാധിപ്പാനുമുള്ള ഒരു വസ്തുവെന്നു മാത്രം കരുതിയത് ഒട്ടുമായി തോന്നില്ല. താൻ കമലയോട് കാണിക്കുന്ന അശ്രദ്ധയും മററും അവളെ എത്ര സങ്കടപ്പെടുത്തുന്നു എന്ന് അവൻ അറിഞ്ഞിരുന്നതേ ഇല്ല. അവൾ തന്റെ പത്നിയും സ്വത്തും ആകുന്നതിനാൽ, അവൾക്ക് തന്നോടധികം പ്രീതിയേറുവാനായി വല്ല അദ്ധ്വാനവും ചെയ്യുന്നത് കേവലം നിഷ്പ്രയോജനമെന്നാണ് അവന്റെ വിചാരം. തനിക്കു വിനോദമായി കാലം കഴിപ്പാൻ തരമുള്ളപ്പോഴൊന്നും കമല എന്തു ചെയ്യുന്നു എന്നുകൂടി അവൻ വിചാരിക്കാറില്ല. അവൻ അവളോടൊരുമിച്ചിരിക്കുമ്പോഴെല്ലാം വളരെ കരുണയുള്ളവനായിരിക്കും. അതിന്നുകാരണം, ആ വിധം നടിക്കുന്നതുകൊണ്ട് കമല കൃതാൎത്ഥയായി പ്രസന്നമുഖിയാകുന്നിടത്തും തനിക്കു സന്തോഷമുണ്ടാകുന്നു എന്ന ഒരു സംഗതി മാത്രമാണ്. തനിക്കു വ്യസനം, വേദന മുതലായവകളെ പുറത്തു കാണിക്കുന്ന ഓരോ ചേഷ്ടകൾ കണ്ടു സഹിപ്പാൻ ശക്തിയില്ലാത്തതിനാൽ മാത്രം ഗണേശൻ അവകളില്ലാതിരിപ്പാൻ വേണ്ടി നിരസപ്രവൃത്തികൾ ചെയ്യാറില്ല. മതിമാന്മാരുടെ സംഭാഷണം അവന്നാഹ്ലാദകരമാണ്. ഗണേശന്റെ ഈപ്രകാരമുള്ള സ്വഭാവം നല്ലവണ്ണം മനസ്സിലാക്കിയിരുന്ന ഓമനായിയുടെ ഭൎത്താവ് അവനേയും സാവിത്രിയേയും കഴിയുന്നത്ര ഒരുമിച്ചു കൊണ്ടുവരുവാൻ ശ്രമിച്ചു. അവരുടെ സഹവാസത്തിൽ എന്തോ ഒരു വശ്യം ഉണ്ടായിരുന്നു. നിപുണമതിയായ അവളുടെ മധുരഭാഷണം, മനുഷ്യരെ ആകൎഷിപ്പാനുള്ള ശക്തി, ലൌകികകാൎയ്യങ്ങളിൽ ഉള്ള അറിവ്, സ്വാഭിപ്രായത്തിൽ നിന്നു ഭേദിക്കുന്നവരോടുള്ള ദാക്ഷ്യം ഇവയെല്ലാം ഗണേശനെ ആകൎഷിച്ചു. കമലെക്ക് ഭൎത്താവിന്റെ സ്വഭാവത്തി

ലെ ദോഷാംശം ലേശമെങ്കിലും മനസ്സിലായിരുന്നില്ല. ശുദ്ധഹൃദയനായും ഔദാൎയ്യവുമുള്ള കമല തന്റെ ചുററുമുള്ളവരുടെ സൽഗുണങ്ങൾ മാത്രമെ നോക്കാറുള്ളു. അവൾക്കു ലേശം സ്വാൎത്ഥതയില്ലെന്നു മാത്രമല്ല തനിക്കു സ്നേഹമുള്ളവൎക്കുവേണ്ടി എന്തു ചെയ്യുവാനും മടിയുമില്ല. ഭാൎയ്യയെ പഠിപ്പിക്കാമെന്നു പലപ്പോഴും ചെയ്ത ശപഥങ്ങൾ അനുസരിക്കാതിരുന്നതിന്നു സദാ ഓരോ ഒഴികഴിവുകൾ കണ്ടുപിടിപ്പാൻ കഴിവില്ലായിരുന്നതിനാൽ ഗണേശന്നു അവസാനം അവളോടൊരുമിച്ചിരിപ്പാൻ അസൌഖ്യം തുടങ്ങി. അവൻ അടുത്തു ചെല്ലുമ്പോൾ ഉണ്ടാകുന്ന സന്തോഷത്താൽ അവളുടെ നയനങ്ങൾ മണിയങ്ങളും മുഖം പ്രസന്നവുമാകുന്നതു കണ്ടു, അവന്നു ശകാരിക്കപ്പെട്ട വിധം തോന്നി. ഗണേശന്നു കമലയുടെ പ്രകൃതിതന്റേതിനേക്കാൾ എത്രയൊ മാഹാത്മ്യമുള്ളതാണെന്നറിഞ്ഞതുകൊണ്ടു സ്വചേഷ്ടം അവളെ അത്യന്തം വിദ്യ അഭ്യസിപ്പിച്ചു തന്റെ ശ്രദ്ധയെ പ്രതീക്ഷിച്ചിരിപ്പാൻ ഇടയാക്കിയതുകൊണ്ടു തന്നോടു വളരെ ദ്വേഷ്യവും ജനിച്ചു.



## ൧൮-ാം അദ്ധ്യായം.

—oXo—

'താതന്റെ ജീവനോളം വലുതല്ലൊന്നും' *

* * * * * * * *

'ഉരവിരിമൃഗത്തോലും കൊമ്പിൽ ധരിച്ചു ചുവട്ടിലാ
സ്സുരിലൊട്ടുപുലിത്തോലും ദർഭാസനങ്ങളുമൻറിഹ
മരനിരനിറഞ്ഞെങ്ങും ശിഷ്യാവിളിച്ചഴകുമാ
യുയരുകിലിതാൻ വിശാലിത്വാശ്രമം പരശോഭനം' †

സായിയുടെ വരവ് വിനോദകരമായൊരു സംഗതിയായിരുന്നു. അവളെ എല്ലാടത്തും കാണുകയും ചെറുപ്പക്കാർ ഇടവിടാതെ പുകഴ്ത്തുകയും ചെയ്തിരുന്നു. സായി പരസ്യമായി തന്നോടു കാട്ടിയ ശ്രദ്ധക്ക് സ്നേഹിതന്മാരെല്ലാം തന്നെ അഭിനന്ദിച്ചതുകൊണ്ട് ഗണേശൻ വളരെസ്സന്തോഷിച്ചു. സഖികൾ പലപ്പോഴും ഗണേശനെ സായിയോടൊരുമിച്ചു കണ്ടു എന്ന് പറഞ്ഞുകേട്ട് ആകുലയായ സാധുകമലെക്ക് അവളുടെ അച്ഛന്റെ രോഗസ്ഥിതി കേട്ടതുകൊണ്ട് വ്യസനം വളരെ വർദ്ധിച്ചു. ഒരിക്കൽ ഭർത്താവിന്റെ കഥ ആലോചിച്ചു ഭയപ്പെട്ടും മറെറാരിക്കൽ അച്ഛന്റെ സ്ഥിതിയോർത്തിട്ടും അവളുടെ ഹൃദയം പിളർന്നുപോയി. അവസാനം വളരെ നേരം ആലോചിച്ചതിൽപിന്നെ, 'ഭർത്താവിന്നു വല്ലതും സംഭവിച്ചാൽ അതെന്റെ കുററംകൊണ്ടായി വരില്ല. അദ്ദേഹം വല്ല തെററു പ്രവൃത്തിച്ചാലൊ, ഇവളുടെ ശക്തിയിൽ പെട്ടാലൊ, ഞാൻ എന്തു ചെയ്യും?' 'ദിഷ്ടംകെട്ടാൽവരുവതുപരിഹാരമില്ലാത്തതെല്ലോ.' 'അച്ഛന്ന് എന്നെക്കൊണ്ടാവശ്യമുണ്ട്. ഭർത്താവിന്നും എന്നെക്കൊണ്ടാവശ്യമുണ്ടെന്ന് എന്തോ എന്നെ തോന്നിക്കുന്നു' എന്നിങ്ങിനെ മനസ്സിൽ വിചാരിച്ച് വൃഥാവിലെന്നു കരുതിയെങ്കിലും അവൾ ഒ

---

* ചാണക്യസൂത്രം † ജാനകീപരിണയം.

വത്തെ പ്രാൎത്ഥിച്ചു. അവൾ ആദ്യം മരുമസ്സ്ഥലത്തിൽ പിതൃസ്നേഹമൊതുക്കുവാൻ ശ്രമിച്ചുവെങ്കിലും അച്ഛന്റെ രോഗവൎത്തമാനം കേട്ടതിൽപിന്നെ അര നാഴിക പോലും അതു നിൎത്തുവാൻ കഴിയാതെ നിലത്തു വീണ് 'അച്ഛാ! എന്റെ അച്ഛാ! ഞാൻ ഇവിടെയാണെല്ലൊ! അവിടെ നിങ്ങളെ നോക്കുവാനാരാണ്?' എന്നു ചൊല്ലി വിലാപിച്ചു. പക്ഷെ പിതൃഗൃഹത്തിൽ ചെല്ലുമ്പോഴേക്കും അദ്ദേഹം പരലോകപ്രാപ്തി ചെയ്യുമല്ലോയെന്നു വിചാരിച്ച് ഭയപ്പെട്ട് അവൾ രാത്രി മുഴുവനും വളരെ വ്യസനത്തോടെ ഉറങ്ങാതെ കഴിച്ചു.

പിറെറ ദിവസം പുലച്ചെ ശ്വശ്രുവൊന്നിച്ച്, വളരെക്കാലമായി വിട്ടുപോന്ന പിതൃഗൃഹത്തിലേക്കു പോകുവാൻ കമല നിശ്ചയിച്ചിരുന്നു. അതിനാൽ ഗണേശൻ നേരത്തെ എഴുനീററു. കമലയുടെ സങ്കടങ്ങളെക്കുറിച്ചു കുറച്ചുപോലും ആലോചിക്കാതെ അവൻ സുഖമായി ഉറങ്ങിട്ടുണ്ടായിരുന്നു. എന്നാൽ അവൾ, അധോമുഖിയായി തുടുത്തു വീങ്ങിയ കണ്ണുകളോടെ അശ്വാസമറ്റമായി അങ്ങുമിങ്ങും നടക്കുന്നതു കണ്ടപ്പോൾ അതെല്ലാം തന്റെ കുററം നിമിത്തമാണെന്ന് അവന്നു തോന്നി. കമല, ശ്വശ്രു വരുന്നതും കാത്ത് സമാധാനമില്ലാതെ അകത്തേക്കും പുറത്തേക്കും ഉടനുടനെ പോയിക്കൊണ്ടിരുന്നു. ഇതെല്ലാം കണ്ടപ്പോൾ ഗണേശന്ന് അവളുടെ സമീപം ചെന്ന് 'കരയേണ്ട' എന്നു പറയാതിരിപ്പാൻ പ്രാപ്തിയുണ്ടായില്ല. ഇതു കേട്ട ഉടനെ കണ്ണിണയിൽ നിറഞ്ഞ കണ്ണീർ മറപ്പാനായി അവൾ ഒരു ചായ്പിലേക്കു കടന്നു. ഗണേശൻ പിന്നാലെ ചെന്ന് അവളുടെ മുഖമുയൎത്തി 'അരുത്, അരുത്, കമലെ! ഇങ്ങിനെ വ്യസനിക്കരുത്' എന്നു പറഞ്ഞ് സമാധാനപ്പെടുത്തി. ഇപ്പോൾ അവന്നു വളരെമനസ്സലിഞ്ഞു, താൻ ഇതുവരെയും അവളോട് കാട്ടിയ അശ്രദ്ധ ഓൎമ്മ വന്നു. എനി അവൾ മടങ്ങി വരില്ലായിരിക്കുമൊ എന്നു അല്പം ഒരു ശങ്കയും തോന്നി. എന്നാൽ ഉടനെ ആ വിചാരം മറച്ച് അവൻ പുഞ്ചിരിച്ചുംകൊണ്ട് ഇങ്ങിനെ പറ

ഞ്ഞു. 'കമലെ! ഇങ്ങിനെ കരയുവാൻ നീ കേവലമൊരു കുട്ടിയാണൊ? നിന്റെ അച്ഛന്ന് അത്രയൊന്നും കലശലില്ല. രാമചന്ദ്രറാവുനോട് ഞാൻ ഇന്നലെ പ്രത്യേകം ചോദിച്ചു. അപ്പോൾ നിന്നെക്കാണാത്തതുകൊണ്ടുള്ള വ്യസനം മാത്രമാണെന്നു പറഞ്ഞു. അത് അസുഖമല്ലല്ലൊ. അദ്ദേഹം നിന്നെക്കണ്ടിട്ടിപ്പോൾ കുറെക്കാലമായില്ലെ? (അടുത്തുനിന്ന് ഒരു ശബ്ദം കേട്ടതുകൊണ്ട് കൈ എടുത്ത് സാവധാനത്തിൽ) ഞാൻ നിന്നെക്കാണാൻ വേഗം വരാം. ഇപ്പോൾ പൊയ്ക്കോളു.'

കമലയുടെ വഴിക്കുള്ള വിചാരമെല്ലാം അവളുടെ ഭവനത്തെപ്പററിയായിരുന്നു. അവൾക്ക് തല തിരിഞ്ഞ് എല്ലാററിനെകുറിച്ചും ഒരു അവാസ്തവത്വം തോന്നി. പണ്ട്, അച്ഛന്റെ തോളിലിരുന്നുംകൊണ്ടു പോയിരുന്ന് അങ്ങാടിയിൽ കൂടി പോയപ്പോൾ അവൾ ആ യാത്രകളോർത്തു വ്യസനിച്ചു. ഹാ! അവളെ ലാളിച്ച ആ കൈകൾ, വിചാരപ്പെടാതെ ഉറങ്ങുവാൻ പററിയ ആ സ്വരമാധുര്യം, ഇവയെല്ലാം എവിടെ? പണ്ടത്തെപ്പോലെ വയലുകളിലെ വിളകൾ കാററുകൊണ്ടാടിയ സമയം, അവൾ പിതാവൊന്നിച്ച് ആ വഴി പോയിരുന്ന കാലത്തുണ്ടായിരുന്ന സന്തോഷം ഓർമ്മവെച്ച്, ഇപ്പോഴും സൂര്യപ്രഭയും തന്റെ പഴയ സഖിയായ മാരുതപോതവും അവിടെ ഉണ്ടായിരിക്കുമൊ എന്നു വിചാരിച്ചു മേൽപ്പെട്ടു നോക്കി. അപ്പോൾ അവൾ ഹിമബിന്ദുക്കൾ കൊണ്ട് രമണീയങ്ങളായ പത്രപങ്ക്തികളിലും വൃക്ഷാഗ്രങ്ങളിലും അരുണകിരണങ്ങൾ വീണു വിളങ്ങുന്നതു കണ്ടു. പിന്നെ അവൾ അവിടെ നിന്നു പിരിഞ്ഞു പോയ ദീർഘകാലവും തനിക്ക് ആ സമയം കൊണ്ടു വന്നിട്ടുള്ള മാററവും ആലോചിച്ച് 'ഹാ! മുമ്പത്തെ സന്തോഷമെല്ലാം എവിടെ? എനിക്ക് മേലാൽ അതൊരിക്കലും ഉണ്ടാവില്ല.' എന്നിങ്ങിനെ വിചാരിച്ചു നടുങ്ങി. മലയടുക്കുന്തോറും കമല ബദ്ധപ്പെടുവാൻ തുടങ്ങിയതു കണ്ടപ്പോൾ അവളുടെ ഭൃത്യ അവളോട് ഓടിക്കൊള്ളുവാൻ പറഞ്ഞു. അവൾ ശൈലാഗ്രത്തിൽ നിന്നു പഴയ സഖിയാ

യ യശി സമീപം വരുന്നതു കണ്ടു് വളരെ സന്തോഷിച്ചു് 'സഖി!' എന്നു വിളിച്ചു. സഖിയുടെ കയ്യിൽ ഉണ്ടായിരുന്ന ശിശുവിനെക്കണ്ടപ്പോൾ മാത്രമായിരുന്നു കമലെക്കു് അവളിൽ വന്ന മാററമെത്രയെന്നു് ക്ലിപ്തമായി മനസ്സിലായതു്. എന്നാൽ ഇപ്പോൾ സംസാരത്തിനു സമയമുണ്ടായിരുന്നില്ല. പ്രിയപ്പെട്ട യശിയുടെ മേൽ വീണു വിലപിച്ചതു കൊണ്ടു് കമലയെ ആരും കുററം പറയേണ്ട്. ജാതിമാഹാത്മ്യം വിചാരിപ്പാൻ അപ്പോൾ തരമുണ്ടായിരുന്നില്ല. 'എന്നെ തൊടരുതു്' എന്നുള്ള വിചാരത്തെ കമലയുടെ പഴയ സഖിയോടുള്ള സ്നേഹാധിക്യം തീരെ നശിപ്പിച്ചുകളഞ്ഞു. യശി തന്റെ യജമാനത്തിയെ കൈകൊണ്ടു് താങ്ങി ആനന്ദപരവശയായി വിസ്മയത്തോടെ 'കമല ബായി, നിങ്ങൾ എത്ര മാറിപ്പോയി!' എന്നുപറഞ്ഞു.



കമല.—(ആഗ്രഹത്തോടെ) 'അപ്പനെങ്ങിനെയിരിക്കുന്നു?'

യശി—'അപ്പന്' വളരെ സുഖക്കേടുണ്ടായിരുന്നു. എന്നാൽ ഇപ്പോൾ കുറെ ഭേദമുണ്ടു്. മനസ്സ് അലട്ടുന്നു. ഞാൻ നിങ്ങളെ നോക്കി നില്പായിരുന്നു'. പിന്നെ കമല, സഖിയുടെ കൈപിടിച്ചു്, എല്ലാ കല്ലിലും കാലിടറി വീഴുവാൻ പോയിക്കൊണ്ടങ്ങനെ സ്വന്തഗൃഹത്തിലേക്കു നടന്നു. അവൾ അവിടെ ബദ്ധപ്പെട്ടുചെന്നു് അപ്പന്റെ കാല്ക്കൽ വീണ ശേഷം 'അപ്പാ! അപ്പാ! ഞാൻ നിങ്ങളെക്കാണുവാൻ എത്ര ആഗ്രഹിച്ചു!' എന്നു പറഞ്ഞപ്പോൾ വളരെക്കാലമായി ഒതുക്കി വെച്ചിരുന്ന മനോവികാരങ്ങളെല്ലാം ഗൽഗദങ്ങളായി പുറത്തുവന്നു. ആ അശക്തനായ വൃദ്ധൻ എഴുനീററു പുത്രിയെ ചുംബിച്ചു്, 'കമല! പ്രിയപ്പെട്ട കമലെ! ഞാൻ നിന്നെ കാണട്ടെ' എന്നു പറഞ്ഞപ്പോൾ, ഗൽഗദങ്ങളെല്ലാം മാറി, അവൾ തന്റെ വിശ്രമസ്ഥലത്തു ചെന്നപോലെ ശാന്തയായി. കമല യാതൊന്നും ചോദിക്കാതെ അപ്പനെ ആശയോടെ നോക്കി ആ ദേഹത്തിന്റെ മാറിൽ ശിരസ്സണച്ചു കിടന്നു. പിതാവു് പു

ത്രിയെ ആശ്ലേഷിച്ചു ലാളിച്ചു. ഇപ്രകാരമായിരുന്നു അവൾ തന്റെ ശയ്യയുടെ അരികത്തു വന്നപ്പോൾ കിടന്നിരുന്നത്! പിന്നെ അവൾ ഉറങ്ങിയതുമില്ല. ആ സ്ത്രീ 'എന്താണ്, കമലെ' എന്നു ചോദിച്ചപ്പോൾ, അവൾ ഉറങ്ങാഞ്ഞതിനാൽ 'ഇവൾ ഉറങ്ങുകയാണൊ?' എന്നു വീണ്ടും ചോദിച്ചതിന്നു 'അല്ല: അവൾ അങ്ങിനെ കിടന്നോട്ടെ. അവളിവിടെയുള്ളതുകൊണ്ടു എനിക്കു വളരെ സുഖമുണ്ട്. അവളുടെ കുട്ടിക്കാലത്ത് ഞങ്ങൾ തമ്മിൽ ഒരിക്കലും പിരിഞ്ഞിരുന്നില്ല' എന്നു സന്ന്യാസി ദീനസ്വരത്തിൽ സമാധാനം പറഞ്ഞു.

ഇതിന്നിടെ കമല ക്ഷീണാധിക്യം നിമിത്തം ഉറങ്ങാൻ വയ്യാതായതിനാൽ, അവൾ അപ്പന്റെ അരികത്തു തന്നെ കിടക്കുന്നതിന്നു ആരും വിരോധം പറഞ്ഞില്ല.

* * * * * *

വളരെ പുരാതനകാലത്തു തന്നെ ഉള്ളതും അന്ധകാരമയവും ഭീമമായ കാടുണ്ടായിരുന്നു. അവിടത്തെ മഹാഗംഭീരമായ നിശ്ശബ്ദത സദാ സമയവും വീണു മൂന്നു നാലടി ഉയരത്തിൽ കുന്നുകൂടി കിടന്നിരുന്ന പഴുത്തിലകളുടെ ശബ്ദംകൊണ്ടല്ലാതെ ഭേദിക്കപ്പെട്ടിരുന്നില്ല. വൃക്ഷങ്ങളിലെ ഇലകൾ ഉണങ്ങി ഓരോന്നൊരോന്നായി വീഴുമ്പോഴത്തെ ശബ്ദം വനം മുഴുവനും നല്ലവണ്ണം കേട്ടിരുന്നു. ലതകൾ കൊണ്ടു മൂടപ്പെട്ട ഭയങ്കരങ്ങളായ വൃക്ഷങ്ങളുടെ ശാഖകൾ തമ്മിൽ കെട്ടിപ്പിണഞ്ഞതു കൊണ്ടുണ്ടായ മേലാപ്പിന്റെ താഴത്ത് സൂര്യപ്രഭ അല്പം മാത്രം വന്നു സായംകാല സമയത്തെ പ്രഭപോലെ ഒരു നല്ല ക്ഷാമവെളിച്ചമായി മങ്ങിയിരുന്നു. ഈ വനം, പക്ഷിമൃഗാദികളെ കൂടി ആകർഷിക്കാത്തവിധം അത്ര നിരാനന്ദപ്രദങ്ങളായ കുന്നുകളുടെ മദ്ധ്യേയുള്ള ഒരു ഉയർന്ന ഭൂമിയിലായിരുന്നു. താഴ്വരയിൽ നിന്നു ഹിമധൂമം മേല്പോട്ടു വന്നൊ, പർവ്വതങ്ങളിൽ നിന്നു കീഴ്പ്പോട്ടിറങ്ങിയൊ, വൃക്ഷാഗ്രങ്ങളെ മൂടി ഈ മഹാരണ്യത്തെ ഒരു ഇരുളും വെളുപ്പുമുള്ള ശീലകൊണ്ടു മൂടിയപോലെ.

തോന്നപ്പെടുത്തി. മേഘക്കൂട്ടങ്ങളുടെ ഇടയിലുള്ള വല്ല മായാപ
നത്തെപ്പോലെ മഞ്ഞൽകൊണ്ടു ഘോരമാക്കിത്തീത്തിരുന്നു. പൎവ്വ
താഗ്രങ്ങളിൽനിന്നു വീശുന്ന മാരുതൻ വൃക്ഷശാഖകളിൽകൂടി ഹു
ങ്കാരശബ്ദത്തോടെ അടിക്കുന്ന സമയം ഉണൎത്തപ്പെടുന്ന വന
ത്തിന്റെ ശബ്ദം, സമുദ്രം കോപിച്ചു, അത്യുന്നതതരംഗങ്ങൾ
കൊണ്ട് ശിലാമയങ്ങളായ പാൎശ്വങ്ങളെ അടിക്കുമ്പോഴത്തെ ശ
ബ്ദത്തോടു സദൃശീകരിക്കാമായിരുന്നു.

ഇങ്ങിനെയുള്ള പൎണ്ണാവൃതാരണ്യമായിരുന്നു, വേദപുരാണാ
ദികളിൽ നിപുണനും വൈദ്യശാസ്ത്രത്തിന്റെ ഇരിപ്പിടമെന്നു കീ
ൎത്തിപ്പെട്ടവനും ലോകവിശ്രുതനുമായ ആരണ്യോപാദ്ധ്യായ മഹൎഷി
യുടെ പാൎപ്പിടം. അദ്ദേഹം ഇവിടെ താമസിപ്പാൻ ഇച്ഛിച്ചത്
അസാധാരണയായ ചില ഔഷധവൎഗ്ഗങ്ങളെ ശേഖരിപ്പാനും ഏ
കാന്തവാസത്തിന്റെ വിമലത അനുഭവിപ്പാനും കഴിവുണ്ടായിരു
ന്നതിനാലായിരുന്നു. ജീവകാലം മുഴുവനും പഠിപ്പിന്നും ധ്യാന
ത്തിന്നുമായിത്തന്നെ നീക്കിവെച്ചിട്ടുള്ള ഈ മഹൎഷിയോട് സഖ്യ
തപ്രിയപ്പെട്ട ചിലൎക്കുമാത്രമെ ലഭിച്ചിരുന്നുള്ളു. അപ്രകാരമുള്ള
വരിൽ നാരായണസന്യാസിയും രാമചന്ദ്രനെന്ന യുവാവായ
വൈദ്യനും ഉൾപ്പെട്ടിരുന്നു.

ഈ ഋഷി സ്വന്തം പാൎപ്പിടമായ ഏകാന്തഗൃഹത്തിൽനി
ന്ന് കുറച്ചകലം, രാമചന്ദ്രനെ സമീപം നിൎത്തി, ഒരു മരത്തി
ന്റെ താഴത്ത് ഒരു പായയിൽ ഇരിക്കയായിരുന്നു. അല്പനേ
രം മിണ്ടാതിരുന്നതിൽ പിന്നെ ആരണ്യോപാദ്ധ്യായ മഹൎഷി മൃദു
സ്വരത്തിൽ 'രാമചന്ദ്രാ!' എന്നു വിളിച്ചു.

രാമചന്ദ്രൻ (ഭക്തിയോടെ)— 'ഗുരു മഹാരാജാവെ! കല്പിച്ചാലും.
ഞാൻ ശ്രദ്ധയോടെ നില്ക്കുന്നുണ്ട്.'

ഋഷി— 'രാമചന്ദ്രാ! സുഹൃത്തായ നാരായണൻ എന്നേക്കാൾ
മുമ്പ സംസ്കൃതാഭ്യാസം തുടങ്ങിയിട്ടും ഏറിയകാലം സംശയം മാട്

ണു. ഞാൻ പറഞ്ഞുതന്നവയെല്ലാം പഠിച്ചുവൊ? ഞങ്ങൾ പോയാൽ പിന്നെ നിണക്ക് ജ്ഞാനദീപികയെ കെടാതെ കഴിപ്പാൻ കഴിയുമൊ?'

രാമചന്ദ്രൻ — 'എന്റെ ഗുരുനാഥാ! പഠിപ്പും അറിവുമില്ലെങ്കിലും ഞാൻ ശ്രമിക്കാം'. ഇങ്ങിനെ പറഞ്ഞ അവൻ ആ മഹർഷിയുടെ കല്പനകൾ എനിയും കേൾപ്പാനായി സമീപം ചെന്നു നിന്നു. എന്നാൽ സംസാരിപ്പാനുള്ള മനോഭാവം മാറിപ്പോയതിനാൽ, അദ്ദേഹം ശൂന്യമാനസനായ്ക്കാണപ്പെട്ടു. കുറച്ചു കഴിഞ്ഞതിൽപിന്നെ രാമചന്ദ്രൻ 'എനിക്ക് അവിടുത്തോടു ചില അമംഗള വർത്തമാനങ്ങൾ ബോധിപ്പിപ്പാനുണ്ട്' എന്നു പറഞ്ഞപ്പോൾ കൂടി, ആരുണ്യാദ്ധ്യായനിൽ ഒരു മാററവും ഉണ്ടായില്ല. കുറയുംകൂടി താമസിച്ചതിൽപിന്നെ രാമചന്ദ്രൻ വീണ്ടും ഇങ്ങിനെ പറഞ്ഞു. 'അവിടുന്ന് എന്നോട് വായിപ്പാൻ പറഞ്ഞ ചർമ്മ പത്രികകളെല്ലാം ഞാൻ വായിച്ചു തീർത്തു. നാഗവിഷം കടിക്കുന്നതും ദുർല്ലഭമായി മാത്രം കിട്ടുന്നതുമായ ആ വേര് എനിക്കു കണ്ടുകിട്ടീട്ടുണ്ട്. അന്തഃപ്പുരത്തെ മലശിഖരത്തിൽ ഒററയായി നില്ക്കുന്നുണ്ട്. പാത്രങ്ങളും പൊടികളും തെയ്യാറുണ്ട്.' എന്നാൽ അദ്ദേഹം ചിന്താനിമഗ്നനായിരുന്നതുകൊണ്ട്, ഇതിനാൽ യാതൊരു പ്രയോജനവുമുണ്ടായില്ല. അദ്ദേഹത്തെ സ്വപ്നോപമമായ ഭാവനയിൽനിന്നു ഉണൎത്തുവാൻ യാതൊന്നിന്നും ശക്തിയുണ്ടായില്ല. കുറച്ചു കഴിഞ്ഞതിൽ പിന്നെ ചിന്താനിമഗ്നനായ ഋഷി എഴുനീററ് കേവലം ഒരു അന്ധനെപ്പോലെ വൃക്ഷങ്ങൾ പിടിച്ചും അന്യനാൽ അശ്രാവ്യമായ ശബ്ദം മനസ്സിലാക്കുവാൻ ശ്രമിക്കുമ്പോലെ ഭൂമിയിൽ ശ്രദ്ധയോടെ നോക്കിയും നടന്നു. ഗുരുനാഥന്റെ സ്വഭാവം നല്ലവണ്ണം നിശ്ചയമുണ്ടായിരുന്നതിനാൽ, രാമചന്ദ്രൻ കാത്തുനിന്നു.

അവസാനം ആരുണ്യാദ്ധ്യായൻ വളരെ ധൃതിയോടെ തി

ഞ്ഞ് രാമചന്ദ്രനെ പിടിച്ചു കലുക്കി സ്വകാൎയ്യമായി ഇങ്ങി
നെ പറഞ്ഞു. 'ഞാൻ ജലശബ്ദം കേട്ടിരിക്കയായിരുന്നു. ഇ
വിടെ എവിടെയൊ ഒരു ജലപ്രവാഹം മറഞ്ഞുകിടപ്പുണ്ട്.
പുരാണത്തിൽ അതിനെപ്പററി പ്രസ്താവിക്കുന്ന ഭാഗം ഞാ
ൻ ഓൎമ്മവെക്കയായിരുന്നു. ഇതു അശ്വാണ്ണി എന്നു പണ്ട
ത്തെ ഗ്രന്ഥങ്ങളിൽ പറയുന്ന ജലപ്രവാഹമാണ്. ശബ്ദം
മാറും മുമ്പെ നീ വേഗത്തിൽ അതെവിടെ എന്നു മനസ്സിലാ
ക്കണം. നേരെ പോയി, എടത്തോട്ടു തിരിഞ്ഞാൽ ഒരു പാറ
കാണാം. അതിന്നരികെ വള്ളിക്കോലമായി ചവിററിലകൊണ്ടു
മൂടിക്കിടക്കുന്ന ഒരു വനദേവതയുടെ ബിംബമുണ്ട്. ഈ വടി
കൊണ്ടു തപ്പി നോക്കിക്കൊള്ളു. അതിന്നരികത്തായിരിക്കാം ശരീ
ര സുഖവും ആയിസ്സുമുണ്ടാക്കുന്ന ദിവ്യൗഷധമായ ഈ ജലപ്ര
വാഹം. അതു മേല്പോട്ടു തിളച്ചു, തിളച്ചു വരുന്നുണ്ട്. അതി
ന്റെ വായ തുറന്നു വെള്ളം പുറത്തുകളയാതെ സൂക്ഷിക്കണം.
വേഗമാട്ടെ, നാരായണന് എന്തൊരാവശ്യമുണ്ടെന്നു തോ
ന്നുന്നു.'

രാമചന്ദ്രൻ— 'ആവശ്യമുണ്ട്. അദ്ദേഹം കലശലായി രോ
ഗാലസ്യപ്പെട്ടു കിടക്കുന്നു എന്നു പറവാനാണ് ഞാൻവ
ന്നത്.'

'ആട്ടെ, വേഗത്തിലാട്ടെ വേഗം തീൎത്ഥം കൊണ്ടുവരു
എന്നിട്ടു പോവാം.'

രാമചന്ദ്രൻ, പറഞ്ഞ വഴിയിൽകൂടി പോയപ്പോൾ, ആ ജ
ലപ്രവാഹം കണ്ടു. പിന്നെ ഇരുവരും അവരുടെ പ്രവൃത്തി വി
ശേഷമില്ലാത്ത പൎണ്ണശാലയിലേക്കു തിരിച്ചു. അവിടെ ഒരു പാ
യയിൽ നാരായണസന്ന്യാസി കിടന്നിരുന്നു. നാലു പുറത്തുനി
ന്നും വനശബ്ദം അതി കേമമായി കേട്ടിരുന്നു എങ്കിലും നാരാ
യണ സന്ന്യാസിക്ക് അത് ശ്രാവ്യമായിരുന്നില്ല. ആരണ്യാ
ദ്ധ്യായൻ അടുക്കെച്ചെന്നു നാഡിപിടിച്ച് ആ മഹാജലപ്രവാ
ഹത്തിലെ തീൎത്ഥം കുടിപ്പാൻ കൊടുത്തിങ്ങിനെ പറഞ്ഞു.

'സ്നേഹിതാ! ജ്ഞാനവും ജ്ഞാനശക്തിയുമറിവാനായി താൻ വളരെ അദ്ധ്വാനിച്ചിട്ടുണ്ട്. അതിനാൽ ഇപ്പോൾ ശതാശനാകരുത്. ആഗ്രഹങ്ങൾ എന്തെല്ലാമാണ്, പറയു.'

നാരായണസന്ന്യാസി— 'ആഗ്രഹങ്ങളോ? എനിക്ക് ഒരു ആഗ്രഹമെ ഉള്ളു. അതെന്തെന്നാൽ എന്റെ പുത്രിയെക്കണ്ടതിൽ പിന്നെ ഈ പർണ്ണശാലയിൽ കിടന്ന് ശാന്തമായി പരലോകപ്രാപ്തി ചെയ്യണമെന്നാണ്.'

രാമചന്ദ്രൻ— 'പിതാവേ! അവളെ ഇവിടെക്കൊണ്ടുവരുവാൻ തരമില്ലല്ലൊ. ഞാൻ അങ്ങെ അഞ്ജിനി നഗരത്തിലുള്ള ഗൃഹത്തിലേക്കു കോണ്ടുപോട്ടെ. അവിടുന്ന് ശതാശനാകരുത്. ദിവ്യൌഷധമായ ജലം കുടിച്ചതുകൊണ്ടിപ്പോൾ മരിക്കില്ല.'

ഇപ്രകാരമായിരുന്നു നാരായണസന്ന്യാസിയെ അഞ്ജനി നഗരത്തിലേക്കു കൊണ്ടുവരുവാനും കമലെക്ക് ആളെ അയപ്പാനും സംഗതി വന്നത്. കമലയുടെ വിവാഹശേഷം നാരായണ സന്ന്യാസി ഏകാന്തവാസം അനുസരിച്ച്, യോഗനിഷ്ഠചെയ്ത് കാലം കഴിച്ചു. പല വിഷയങ്ങളെപ്പററി നിരുപിച്ചും, അദ്ദേഹത്തിന്റെ മനസ്സു ഭ്രമിച്ചു. അദ്ദേഹത്തിന്ന് ഇന്ദ്രിയങ്ങളെ മാത്രം പ്രമാണിച്ചുള്ള എല്ലാസാധനങ്ങളും അവാസ്തവമെന്നു തോന്നി. ഭൂമിയിലെ സാധനങ്ങളെല്ലാം അനിത്യങ്ങളാണെങ്കിലും അനന്തമായൊരു വസ്തുവുണ്ട്; അതു ദൈവം തന്നെ. എന്നാൽ ഈ പ്രത്യക്ഷമായ സ്ഥൂലലോകമെന്ത്? ഈശ്വര ചിഹ്നമാണൊ? അങ്ങിനെയാണെങ്കിൽ അതിന്ന് അനിത്യ വസ്തുക്കളുടെ ഗുണമെങ്ങിനെ ലഭിച്ചു? അല്ലെങ്കിൽ ഈശ്വരാംശം തന്നെയൊ? ദൈവം സർവ്വഗതനും സർവ്വസാക്ഷിയുമാണെങ്കിൽ ശാസ്ത്രോക്തമായ പലതരം ലിംഗാർച്ചനകളുടെ ആവശ്യമെന്ത്? നിശ്ചയമായും ദൈവം മനസ്സിൽ ആവിർഭവിച്ചിട്ടുണ്ട്. ഇപ്രകാരമായിരുന്നു നാരായണ സന്ന്യാസിയുടെ ചില ആലോചനകൾ. അദ്ദേഹത്തിന്നിങ്ങിനെ

ദീൎഗ്ഘാലോചനകൾ ചെയ്വാൻ ജനബാഹുല്യത്തിൽനിന്നു വേൎപെട്ടു് ഏകാന്തമായിരുന്നല്ലാതെ സാധിക്കില്ലെന്നു തോന്നുകയും അപ്പോൾ മാത്രം ആത്മാവിന്നു് ഔന്നത്യവും ദൈവവാക്കുകളെ ശരിയായി കേൾപ്പാനുള്ള കഴിവും ഉണ്ടാകയും ചെയ്യു. ഈശ്വര വിചാരം ചെയ്തു ദൈവപദം ചേരേണമെന്ന ആഗ്രഹസിദ്ധിക്കു് വിഷയസുഖങ്ങളെല്ലാം നിഗ്രഹിക്കുന്നതു് ആവശ്യമെന്നും അദ്ദേഹം മനസ്സിലാക്കിയിരുന്നു. മഹൎഷിയായ തന്റെ സഖിയുമായുള്ള സംസൎഗ്ഗം നാരായണ സന്ന്യാസിക്കു് അതി പ്രീതിയായിരുന്നു. അദ്ദേഹം വല്ല സംഗതിയാലും ആകുലനാകുമ്പോൾ ഉപദേശാൎത്ഥം ആരണ്യാദ്ധ്യായന്റെ അടുക്കലേക്കു പോവുകയും ചെയ്തിരുന്നു. പലപ്പോഴും നാരായണ സന്ന്യാസി വല്ല ആലോചനകളാലും നിവേശിതനായി തന്റെ വിജനസ്ഥലത്തുനിന്നു വെളിയിൽ ഇറങ്ങി ജനൌഘത്തിന്നു് ശാസ്ത്രസാരങ്ങളെ അതിതീക്ഷ്ണതയോടും വാഗ്ധാടിയോടും വ്യാഖ്യാനം ചെയ്തു കൊടുത്തിരുന്നു. ഇപ്രകാരമുള്ള സമയങ്ങളിൽ ജനങ്ങൾ അദ്ദേഹത്തിന്റെ വാക്പടുത്വവും ലൌകിക ജ്ഞാനവും കണ്ടു വിസ്മയപ്പെട്ടിരുന്നു.

പൂൎവ്വകാലത്തു് ഋഷികളും മുനികളും അനുസരിച്ചു വന്ന മതം നിങ്ങൾ കൈവിടുകയൊ മാറുകയൊ ചെയ്യരുതു്. ഏതു നാമധേയം ചൊല്ലി ആരാധിച്ചാലും ദൈവം ഏകനെയുള്ളു. നിങ്ങൾ അദ്ദേഹത്തിന്റെ പല ഗുണങ്ങളുമെടുത്തു്, അവയുടെ ചിഹ്നങ്ങളായി ക്ഷേത്രങ്ങളുണ്ടാക്കി വെവ്വേറെ പൂജിക്കുന്നു. അതുകൊണ്ടു വിരോധമില്ല. എന്നാൽ ഈശ്വരൻ ശൈലാഗ്രങ്ങളിലൊ, ചലിച്ചുകൊണ്ടിരിക്കുന്ന വൃക്ഷശാഖകളിലൊ മാത്രം അല്ല അധിവസിക്കുന്നതു്. എന്നാൽ അദ്ദേഹം നാലിടങ്ങളിലും മറ്റു എല്ലാ ദിക്കുകളിലും ഉള്ള സൎവ്വവ്യാപിയാണു്. ശബ്ദം കേൾക്കുന്നതല്ലാതെ നിങ്ങൾക്കദ്ദേഹത്തെ കാണ്മാൻ കഴികയില്ല. ദൈവം നിങ്ങൾ കാണുന്ന സൎവ്വ സാധനത്തിന്റെയും അംശമാണു്. അദ്ദേഹം ചിലപ്പോൾ പതിവ്രതയായ രോഹിണി മാതാ

വാണ്. മററു ചിലപ്പോൾ സർവ്വരക്ഷ ചെയ്യുന്ന ഭവാനിയാണ്. ചില സമയം നിങ്ങളെ എപ്പോഴും കാത്തുരക്ഷിക്കുന്ന കുലദൈവമാണ്. ഭക്തന്മാർ അദ്ദേഹത്തെ തക്ക വഴിപാടുകൾകൊണ്ടു കോപശമനം ചെയ്യേണ്ട ഒരു ഭയങ്കരഭൂതമായി കരുതുന്നു. എന്നാൽ മഹാമാനുഷർക്കു മാത്രമെ ഈശ്വരപദം ചേരുവാൻ കഴികയുള്ളൂ. സുഖകാംക്ഷയരുത്. അതു കേവലം ഒരു മായയാണ്. മഹാ കർമ്മങ്ങൾ കൊണ്ടും ധർമ്മം കൊണ്ടും നിങ്ങൾ മുക്തിനേടണം. ഇപ്രകാരം നാരായണസന്യാസി ക്ഷേത്രനടകളിലൊ, നദീഘട്ടങ്ങളിലൊ, ശാസ്ത്രിമാരിരിക്കുന്ന വൃക്ഷവാടികകളിലൊ ഇരുന്നു് സംസാരിക്കുകയൊ, സംഭാഷിക്കുകയൊ, തർക്കിക്കുകയൊ ചെയ്യും. എല്ലാവർക്കും ഇദ്ദേഹത്തെ അറിവും ബഹുമാനവും ഉണ്ടായിരുന്നു.

ഹിന്തുക്കളുടെ ബുദ്ധിയുടെ പ്രധാന ഗുണം തീക്ഷ്ണചേതനയെന്നോർക്കാത്ത അന്യദേശക്കാർക്ക്, അവർക്ക് ഏകാന്തമായിരുന്നു ധ്യാനം ചെയ്യാനുള്ള അത്യാഗ്രഹത്തിന്റെ ഹേതു മനസ്സിലായിട്ടില്ല. സാധാരണയായി ഹിന്തുക്കൾ താല്ക്കാലികമായ സതഭ്രംശത്തിനും ഉത്സാഹത്തിനും അധീനപ്പെടുകയും ഇതരദേശക്കാർക്കില്ലാത്തതായ ആദ്ധ്യാത്മികാഭിലാഷങ്ങൾ അവരെ ബാധിക്കയും ചെയ്യുന്നു. അവർ ധ്യാനത്തിലുള്ള പരമാനന്ദംകൊണ്ട് അതിനെ കാംക്ഷിക്കുകയും അതുമൂലമുള്ള ആഹ്ലാദത്തെ വളരെ ഇഷ്ടപ്പെടുകയും ചെയ്യുന്നു. ഇപ്രകാരം ഉണരപ്പെട്ട ആത്മാവിന്റെ അഭിലാഷസിദ്ധിക്ക് അവർ എന്തും ചെയ്യും. ഐഹികവിഷയങ്ങൾ കൊണ്ട് ധ്യാനലംഘനം വരികയാൽ അവർ ഐഹികം ത്യജിച്ച്, മഹനീയങ്ങളും മോഹനങ്ങളുമായ വസ്തുക്കളെക്കുറിച്ചാലോചിച്ചു രസിപ്പാൻ സ്വാതന്ത്ര്യമുള്ളേടത്തേക്കു പോകുന്നു. വിഷയതല്പരന്മാർക്കു ലേശം അറിവില്ലാത്ത സുഖമനുഭവിക്കുവാൻ കഴിയുന്നതുകൊണ്ട്, അവർക്ക്, ഏകാന്തവാസം മാന്ദ്യകരമായി തോന്നുന്നില്ല. അവരുടെ ദേഹാവശ്യങ്ങൾ ക്ഷണത്തിൽ തൃപ്തിപ്പെടുന്നു. അവർക്ക് ഭ്രമ

യിലെ വിശേഷവസ്തുക്കളോടു സ്നേഹം കലശലായിട്ടുണ്ട്. ബാലപ്രദമായ ശീതളമാരുതൻ വീശുമ്പോൾ അവർ അപരിമിതാനന്ദം അനുഭവിക്കുന്നു. ഗിരിശിഖരങ്ങളിൽ വിചിത്രമായ്ത്തങ്ങുന്ന മേഘങ്ങളും, മോഹനങ്ങളായ കുസുമഗണങ്ങളും, ക്ഷീരവർണ്ണങ്ങളായ വാരിപ്രവാഹങ്ങളും, കൂജിതകളായ നദികളും, മദത്തോടുകൂടിയ പക്ഷിവൃന്ദങ്ങളും, തങ്ങടെ സഖികളെന്നു കരുതി അവർ അവയെ ശ്രദ്ധവെച്ചു നോക്കുന്നു. മലയാടുകൾ, പശുക്കൾ, പശുക്കിടാങ്ങൾ എന്നുമാത്രമല്ല കാക്കകൾകൂടി അവരെ സന്തോഷത്തോടെ ചുറ്റി നിന്ന് തങ്ങടെ ബന്ധുവെന്ന് പലപ്രകാരത്തിലും കാണിക്കുന്നു. മനുഷ്യർ ബുദ്ധിമുട്ടിക്കുന്നതുപോലെ ഇവരെ അവ ബുദ്ധിമുട്ടിക്കുന്നതുമില്ല. ഇവർ ഇഷ്ടാനുസരണം അവയെ വിട്ടു പാർപ്പിടം മാറി വല്ല തീർത്ഥയാത്ര ചെയ്യുന്നും മനസ്സുള്ളപ്പോൾ തിരിച്ചു വരികയും ചെയ്യുന്നു. ഈ മട്ടിൽ കഴിച്ചുകൂട്ടുന്നതിലുള്ള രസം 'അറിഞ്ഞവനെയറിയാവൂ.'

---

## ൧൯-ാം അദ്ധ്യായം.

—o—

'ചടുലമിഴിമാരൊടേതൊരുത്തനുസഖ്യം
കുടിലതകളെല്ലാമവരിൽമരുവുന്നു' ✝

നാരായണ സന്യാസിയെ അഞ്ജിനിനഗരത്തിലേക്കു കൊണ്ടുവന്ന ഉടനെ രാമചന്ദ്രൻ ഈ വർത്തമാനം കമലയുടെ മാതാവിനെ അറിയിച്ചു വേഗം മടങ്ങി. അവൻ രാത്രി മുഴുവനും സന്യാസിയെ ശുശ്രൂഷിച്ചിരുന്നതുകൊണ്ട്, കമല വന്നപ്പോൾ അവിടെത്തന്നെ ഉണ്ടായിരുന്നു. എന്നാൽ അവൾ രാമചന്ദ്ര

---

✝ കുഞ്ചൻ നമ്പ്യാർ.

നെ കണ്ടില്ല. അവൻ അവൾ വന്ന ഉടനെ അവിടെനിന്ന് പോന്ന് ക്ഷേത്രസമീപങ്ങളിൽ കഴിച്ചു. എന്നാൽ അവന്ന് സന്ന്യാസിയോടൊരുമിച്ച് അടിയന്തരമായി സിംഹകൂടത്തിലേക്ക് ചെല്ലുവാൻ അറിവു കിട്ടിയതുകൊണ്ടും തന്നെ നോക്കാതെ വേഗം പോകുവാൻ സന്ന്യാസി ധൃതിപ്പെടുത്തിയതുകൊണ്ടും അഞ്ജിറി നഗരത്തിൽ അധികം താമസിപ്പാൻ കഴിഞ്ഞില്ല. സിംഹകൂടത്തിൽ അവന്റെ അമ്മ അതി കലശലായ ദീനത്തിലായിരുന്നു. അങ്ങട്ടു പോകേണ്ടത് പർവ്വതഘട്ടങ്ങൾ കടന്ന് ഒരു വലിയ മലവാരത്തിൽകൂടിയായിരുന്നു.

രാമചന്ദ്രൻ, ഒരു വലിയ മലയുടെയരികെ അതി ദുർഘടമായ കുണ്ടും കുന്നുമുള്ള വഴിയിൽകൂടി പോയപ്പോൾ കണ്ട കാഴ്ചകൾ യാതൊന്നും ആഹ്ലാദപ്രദങ്ങളായിരുന്നില്ല. കുറെ ദൂരത്തിൽ കൊമ്പുകൾ തമ്മിൽ കെട്ടിപ്പിണഞ്ഞ് മീതെ ഞെരുട്ടുകൊണ്ടിരിക്കുന്ന വൃക്ഷക്കൂട്ടങ്ങളും ഇരു ഭാഗത്തിൽ നേരെ മേല്പെട്ട് ഉയർന്നിരിക്കുന്ന വലിയ പാറകളും ഉണ്ടായിരുന്നു. നാലു പുറത്തുനിന്നും നദികൾ മലവാരം മുഴക്കിക്കൊണ്ട് ഒഴുകിയിരുന്നു. രാമചന്ദ്രൻ കല്ലും പാറയും സൂക്ഷിച്ച് അടി തെറ്റാതെ നടന്ന് തന്റെ കുതിരപ്പുറത്തിരുന്നു സാവധാനത്തിൽ യാത്രചെയ്തു. മദ്ധ്യാഹ്നസമയം ചൂട കലശലായിട്ടുണ്ടായിരുന്നു. അപ്പോൾ അടുത്തുള്ള ഇരുണ്ട വൃക്ഷവാടികകളിൽനിന്നു കാളി, തീവ്രാക്ഷികളോടെ ഭയങ്കരമായി തന്നെത്തന്നെ നോക്കുന്നുവൊ എന്ന് അവന്നു തോന്നി; ഉടനെ മനസ്സിൽ സുഖകരമല്ലാത്ത ഒരു വികാരവും കടന്നുകൂടി. എന്നാൽ ആ പ്രദേശം വിട്ടപ്പോൾ അതും വിട്ടുപോയി. കുറച്ചു ദൂരം പോയ ശേഷം കുതിര ദാഹശാന്തി ചെയ്വാനായി ഒരു ദിക്കിൽ നിന്നു. അപ്പോൾ രാമചന്ദ്രൻ ആ അഗാധമായ ഗിരിതടത്തിന്റെ ചുറ്റും ഒന്നു നോക്കി അവിടത്തെ മനോഹരമായ ദേശപ്രകൃതികണ്ടു വിസ്മയിച്ചു. എല്ലാടത്തും വലിയ വൃക്ഷങ്ങളും ചെടികളും മലവാഴകളും നദികളുമുണ്ടായിരുന്നു. ഇളന്തളിരുകളോടുകൂടിയ വൃക്ഷങ്ങളുടെ മഞ്ഞപ്രഭ എല്ലാ

റ്റിനേയും നല്ലവണ്ണം ശോഭിപ്പിച്ചിരുന്നു. 'കഷ്ടം! ഇത്ര രമണീയമായ പ്രദേശം കവച്ചകളും കലഹകളും നടക്കുന്ന ഭയങ്കരസ്ഥലമായ സദാശിവതാവളമെന്ന് ആരെങ്കിലും വിചാരിക്കുമൊ? എന്നാൽ 'കല്പകഥ പറയില്ലല്ലൊ.' എന്നിങ്ങിനെ വിചാരിച്ച് ഈ യുവാവ് ഒന്നുകൂടി തിരിഞ്ഞുനോക്കി. ഇരുഭാഗങ്ങളിലും ഉള്ള മലകളിൽ ഒന്നിൽനിന്ന് അവന്റെ തലെക്കു നേരെ മീതെ ഒരു പാറക്കഷണം പുറത്തോട്ടു തള്ളിനിന്നിരുന്നു. 'മനോരാജ്യം ചെയ്തിരിപ്പാൻ എത്ര നല്ലസ്ഥലം! ശരി, എന്റെ കാര്യമെല്ലാം മനോരാജ്യം തന്നെ. എനിക്ക് മററുള്ളവരെപ്പോലെ നിത്യകർമ്മം ചെയ്വാൻ കഴിയുന്നില്ല. കുന്നിൻമേലത്തെ ഭംഗിയുള്ള പ്രഭയും, പക്ഷിവൃന്ദവും, ധൂസ്ധുരശബ്ദത്തോടൊഴുകുന്ന തടിനികളും എന്റെ ശ്രദ്ധയെ ഇളക്കുന്നു. ക്ഷീരവർണ്ണമായ മേഘം വന്നു ശൈലാഗ്രങ്ങളെ ലോലമായി മൂടുമ്പോൾ താഴ്വരയുടെ ഭംഗി കാണുവാനായി ഞാൻ പലപ്പോഴും മേല്പെട്ടു കേറിച്ചെന്നിട്ടുണ്ട്. എനിക്ക് ഇടിയും മിന്നലും കണ്ട് എത്ര ആഹ്ലാദമുണ്ടായിട്ടുണ്ട്! അങ്ങിനെയുള്ള സമയങ്ങളിൽ ഞാൻ മഹാദൈവത്തെ വിചാരിച്ച് എത്ര മനഃപൂർവ്വമായി സ്തുതിച്ചിട്ടുണ്ട്!' ഇങ്ങിനെ വിചാരിച്ചുകൊണ്ടു രാമചന്ദ്രൻ ഒരു കടുതായ വഴി കടന്നു വളരെ ഭംഗിയുള്ള ഒരു താഴ്വാരത്തിൽ എത്തി. മലയെല്ലാം കടന്നപ്പോൾ കുതിരയും സന്തോഷമായി ഒന്നു ശബ്ദിച്ചു. ഉടനെതന്നെ കുതിരപ്പുറത്തിരുന്നും കൊണ്ട് ഒരു ആൾ അവനെ പിന്തുടർന്നു. രാമചന്ദ്രൻ ഒന്നു നടുങ്ങിയെങ്കിലും അതൊരു സ്ത്രീയെന്നറിഞ്ഞപ്പോൾ അവൻ തന്റെ ഭീരുതയോർത്തു ചിരിച്ചു. ആ ചെറിയ മട്ടക്കുതിരയുടെ പുറത്തുണ്ടായിരുന്നത് ബുദ്ധിസൂചകങ്ങളായ കറുത്ത കൺമിഴികൾകൊണ്ടു മനോഹരാമവദനയായ ഒരു മെലിഞ്ഞ കൃശാംഗിയായിരുന്നു. അവളുടെ 'സുന്ദരാസ്യം' ഈ യാത്രക്കാരന്റെ നേരെ തന്നെയായിരുന്നു തിരിച്ചിരുന്നത്. അവൾ കുന്നും കുണ്ടുമുള്ള പ്രദേശങ്ങളിൽകൂടി വളരെ നിപുണതയോടെ കുതിരയോടിക്കുന്നതു കാണാനുതുത

ന്നെ വളരെ രസമുള്ളൊരു കാഴ്ചയായിരുന്നു. അവൾ കണ്ടാൽ വളരെ വെളുത്തിട്ടല്ലായിരുന്നു. എന്നാൽ തന്റെ കസവുള്ള ഊത വസ്ത്രവും മററും കൊണ്ടു് അവൾക്കു് ധാരാളം സൌന്ദൎയ്യമുണ്ടായിരുന്നു.

അവൾ രാമചന്ദ്രന്റെ സമീപം ചെന്നു് 'അവിടം കഴിഞ്ഞുവല്ലൊ' എന്നു പറഞ്ഞു. ഇതിന്നു് യാതൊരു സമാധാനം പറയാതെ അവൻ ഒന്നു നോക്കിയപ്പോൾ, അവൾ വീണ്ടും ഇങ്ങിനെ പറഞ്ഞു. 'ഇപ്പോഴെന്റെ ഭൃത്യന്മാർ ബദ്ധപ്പെട്ടു പിന്നാലെ ഓടുകയായിരിക്കും. ഞാൻ ഇത്ര വേഗം വരുമെന്നവർ വിചാരിച്ചിട്ടുണ്ടാവില്ല.'

തന്നെ സംസാരിപ്പിപ്പാൻ ഈ സ്ത്രീക്കുള്ള ആഗ്രഹം വിചാരിച്ചു രാമചന്ദ്രൻ അല്പം മന്ദഹസിച്ചു്, അവളെ പണ്ടു കണ്ടിട്ടുണ്ടെങ്കിലും ഇപ്പോൾ അറിയാത്ത ഭാവം നടിച്ചിപ്രകാരം ചോദിച്ചു. 'നിങ്ങൾക്കു കറെ ദൂരം പോണൊ?'

'വേണ്ട, അങ്ങെ ഗ്രാമത്തിലോളം പോയാൽ മതി. എന്നാൽ നേരം വളരെ വൈകിപ്പോയി. എങ്കിലും നിങ്ങളുള്ളതുകൊണ്ടു പേടിയില്ല. ഇരുട്ടായ വഴി ഒന്നുകൂടി കടപ്പാനുണ്ടു്. എനിക്കു നിങ്ങളെ ശിവഗംഗയിൽ വെച്ചു കണ്ടു ഓൎമ്മയുണ്ടു്. എന്നാൽ ഉടുപ്പെപ്പോഴും മാറുന്നതുകൊണ്ടു്, ആൎക്കും നിങ്ങളെ തിരിച്ചറിവാൻ പ്രയാസം.'

രാമചന്ദ്രൻ (അത്ഭുതഭാവത്തോടെ) 'അതെങ്ങിനെ നിങ്ങൾ അറിയുന്നു?'

'സായിയൊന്നും അറിയില്ലെ?'

രാമചന്ദ്രൻ— 'നിങ്ങൾ സായിയാണൊ?'

സായി— 'അതെ (ഉറക്കെച്ചിരിച്ചു്) പിന്നെ ആരാണെന്നു വിചാരിച്ചു? ഞാൻ അറിയാത്തതൊന്നുമില്ല. നിങ്ങൾ വിചാരിക്കുന്നതിനെക്കാൾ നല്ലവണ്ണം ഞാൻ നിങ്ങളെ അറി

യും. നിങ്ങൾ ഇപ്പോഴെന്റെ അധികാരത്തിലാണ്. എന്നാൽ യാതൊന്നും ഭയപ്പെടണ്ട. സായിക്ക് സ്ഥായിയുള്ളവരെ അവൾ ഉപദ്രവിക്കയില്ല.'

രാമചന്ദ്രൻ— 'അങ്ങേപ്പുറത്തെ പാറയിൽനിന്ന് എന്നെ സൂക്ഷിച്ചു നോക്കിയിരുന്നത് നിങ്ങളുടെ ശിഷ്യനായിരുന്നു, അല്ലേ? '

സായി— 'മിണ്ടണ്ട— ആരോടും പറയണ്ട— സ്നേഹിതന്മാരോട് ഞാൻ എല്ലാം ഇനി പറയും. '

രാമചന്ദ്രൻ— 'ആട്ടെ, ഞാനാരാണ്? പറയൂ. '

സായി— (സൂക്ഷിച്ചു നോക്കീട്ട്) 'നിങ്ങൾ നാരായണ സന്യാസിയുടെ മരുമകൻ രാമചന്ദ്രറാവു അല്ലേ? (രാമചന്ദ്രൻ അല്പമൊന്നു നടുങ്ങിയതു കണ്ടു ചിരിച്ച്) അതു മറച്ചുവെപ്പാൻ വിചാരിച്ചു, ഇല്ലേ? നിങ്ങൾക്കല്ലേ ഒരിക്കൽ നമ്മുടെ സുന്ദരിയായ കമല ബായിയെ വാഗ്ദാനം ചെയ്തിരുന്നത്?'

ഇതു കേട്ടപ്പോൾ രാമചന്ദ്രന്റെ ഭാവം പ്രത്യക്ഷത്തിലൊന്നു മാറി. അവൻ ഉടനെ മൌനം വെടിഞ്ഞു സന്തോഷമായി ഇങ്ങിനെ പറഞ്ഞു. 'നിങ്ങൾ എത്രത്തോളം ശരിയാണെന്നു ഞാൻ പറയുന്നില്ല. എന്നാൽ നമ്മൾക്കിരുവക്കും ഗൂഢകാര്യങ്ങൾ ഒതുക്കിവെപ്പാൻ കഴിയും, ഇല്ലേ? നിങ്ങളുടെ എനിക്കും എന്റെ നിങ്ങൾക്കും. '

സായി— 'ഉവ്വ്, നമ്മുടെ ആദ്യത്തെ കരാറ് അതല്ലേ? ഇപ്പോൾ എന്റെ ഗ്രാമത്തിലേക്കു പോവാം. അവിടത്തെ വിശേഷമായ ധമ്മശാലയിൽ നിങ്ങൾക്കും നിങ്ങടെ കൂട്ടക്കും ഞാൻ എല്ലാം തെയ്യാറാക്കിപ്പിക്കാം. ' താൻ കമല ഹേതുവായി ജയം നേടിയെന്നു സായിക്കു ബോദ്ധ്യം വന്നതിനാൽ, അവൾ തന്റെ സഹജമായ ബുദ്ധികൌശലംകൊണ്ട് ഇനിയും ചിലതെല്ലാമറിവാനുണ്ടെന്ന് വിചാരിച്ചിപ്രകാരം ചോദിച്ചു. 'നിങ്ങൾ ദേശസ്ഥലത്തുണ്ടായിരുന്നില്ലേ? '

രാമചന്ദ്രൻ— 'പക്ഷെ ഉണ്ടായിരിപ്പാനും മതി; ഇല്ലാതിരിപ്പാനും മതി' എന്നിപ്രകാരം സൂക്ഷ്മം മനസ്സിലാക്കാൻ പ്രയാസമായ വിധം ഉത്തരം പറഞ്ഞ് തന്റെ മനസ്സ് സായി അറിഞ്ഞിരിക്കുന്നു എന്ന് വെളിവായി അറിഞ്ഞതുകൊണ്ട് അവളെ നോക്കിച്ചിരിച്ചു.

സായി— (ഊഹമെല്ലാം ശരിയെന്നു രാമചന്ദ്രന്റെ ഭാവപ്പകൎച്ച കൊണ്ടറിഞ്ഞു സന്തോഷിച്ച്, പുഞ്ചിരിയായി) 'നിങ്ങൾക്കിപ്പോഴും ആ ബാലികയിലുള്ള രസം വിട്ടിട്ടില്ലെ? അവളുടെ കിഴവനായ അച്ഛൻ അവളെ വേളി കഴിച്ചു കൊടുത്തു കളഞ്ഞത് ഇനിയും മറന്നിട്ടില്ലെ.?'

രാമചന്ദ്രൻ— (അവൾ വിചാരിച്ചപോലെ കോപിക്കാതെ, ചിരിച്ച്) 'നിങ്ങൾ എന്തൊരു ശത്തിയാണ്! കല്യാണം കഴിഞ്ഞാൽ പിന്നെ കിട്ടില്ലെന്ന് അറിഞ്ഞുകൂടെ? അവൾ സൌഖ്യമായിരിക്കട്ടെ! ലോകം മുഴുവൻ തന്നാൽകൂടി ഞാൻ അവളുടെ ഭാഗ്യഹാനി വരുത്തുവാൻ വിചാരിക്കില്ല. നിങ്ങളിങ്ങിനെ അന്യന്റെ ഭാൎയ്യയെക്കുറിച്ചു നിസ്സാരമായി പറയുന്നത് എനിക്കൊട്ടും രസമില്ല. അവൾ ഞങ്ങടെ ചാച്ചു അറിയില്ല.'

'നിങ്ങൾ എന്നിട്ടും അവളുടെ ഒപ്പം നടക്കുന്നുണ്ടല്ലൊ,' എന്നു പറഞ്ഞു. സായി തന്റെ ഉൽക്കണ്ഠം മറപ്പാനായി ഉറക്കെച്ചിരിച്ചു. എന്തുകൊണ്ടെന്നാൽ ഈ ചോദ്യം ആദ്യത്തേതിനെ ആസ്പദമാക്കി ചോദിച്ചതായിരുന്നു. ഒരു ദിഗസ്ഥലത്തു വെച്ചു രാമചന്ദ്രനെ, രാമചന്ദ്രനെപ്പോലെ വേറെ ഒരുത്തനെ കമലയോടുകൂടി നടക്കുന്നത് ദൂരെനിന്നു കണ്ടതായിട്ടു സായിക്ക് തോന്നിയിരുന്നു. അതുകൊണ്ടിപ്പോൾ താൻ ശരിയായിരുന്നുവൊ എന്നറിവാനായി അവൾ രാമചന്ദ്രനെ സൂക്ഷിച്ചുനോക്കി. അവളുടെ ചോദ്യം കേട്ടു രാമചന്ദ്രൻ വളരെ ഭ്രമിച്ചുവശായി. അവളുടെ ചിരി അവന്നു കേവലം അസഹ്യമായ്ത്തോന്നി. രാമചന്ദ്രൻ മുഖത്ത് അടികിട്ടി

യപോലെ 'അമ്മ' കടിച്ച്, അവൾക്കിങ്ങിനെ പറവാൻ സംഗതി കൊടുത്തുവെല്ലോ എന്നു വിചാരിച്ച് വിഷാദിച്ച്, അവളെ നോക്കി കുറച്ചു മൌനമായി നിന്നതിൽപിന്നെ ശാന്തമായി ഇങ്ങിനെ പറഞ്ഞു. 'നിങ്ങൾക്കിപ്പോൾ ഞങ്ങടെ സ്ഥിതിയെല്ലാം അറിയാമെല്ലോ. ഇതാരോടും പറയരുത്. കമല തീരെ നിരപരാധയാണ്. അവളുടെ അച്ഛൻ മരിച്ചാൽ പിന്നെ രക്ഷാകർത്താവ് ഞാനാണ്.' വായാടിയായ സായി എന്തെല്ലാം പറയുമൊ എന്നു വിചാരിച്ച് അവൻ വല്ലാതെ ഭയപ്പെട്ടു. അവന്ന് ദേവസ്ഥലത്തു വെച്ചുണ്ടായ ആ നിസ്സാര സംഗതി ഇപ്പോഴത്തെപ്പോലെ മുമ്പൊരിക്കലും പ്രധാനമായ്ത്തോന്നിയില്ല.

സായി — (അശ്രദ്ധ നടിച്ച്) 'ഓഹൊ! അങ്ങിനെയൊ? (രാമചന്ദ്രന്റെ മുഖഭാവം കണ്ട്, ആത്മഗതം) ക്ഷണിച്ചിട്ടുണ്ടെങ്കിലും അയാൾ എന്റെ ഗ്രാമത്തിൽ താമസിക്കില്ല. ആട്ടെ, കമല എന്റെ കയ്യിലാണെല്ലൊ. പിന്നെ ഞാൻ പ്രവൃത്തിക്കേണ്ടത് എന്താണെന്ന് എനിക്ക് വെടിപ്പായി അറിയാം. (അല്പംകഴിഞ്ഞതിൽ പിന്നെ, പ്രകാശം) വരു, റാവുസാഹെബ്! മുഷിയണ്ട, ഞങ്ങടെ ഗ്രാമത്തിൽ താമസിക്ക. ഞാൻ ആ സാധുവിന്നു വിരോധമായിട്ടൊന്നും പറയുന്നില്ല. അവളുടെ ചില ചാർച്ചക്കാരെ ഞാൻ അറിയും; അത്രയുള്ളൂ. ഞാൻ ചില രാഗം പഠിപ്പാനായി ദേവസ്ഥലത്തു ചെന്നപ്പോൾ അവളെ അവിടെ കണ്ടപോലെ തോന്നി. യോഗ്യന്മാരായ മഹാഭാഗവതന്മാർ അവിടെ വന്നു മൂന്നു മഹാ രാഗങ്ങൾ പാടുമെന്നു കേട്ടിരുന്നു. സ്ത്രീകളായ ഞങ്ങൾക്ക് ഞങ്ങടെ വിദ്യകൊണ്ടു കഴിഞ്ഞുകൂടണ്ടെ? ഞാൻ എല്ലായ്പ്പോഴും വിദ്യാഭിവൃദ്ധി വരുത്തുവാൻ ഉത്സാഹിക്കുന്നുണ്ട്'

രാമചന്ദ്രൻ ഈ നിസ്സാരങ്ങളായ അംഗീകാരങ്ങളെ കേട്ടപ്പോൾ മുമ്പെത്തെക്കാൾ ഒന്നുംകൂടി പരുങ്ങി. എന്തായാലും അവൻ അവളെ സന്തോഷിപ്പിക്കുവാൻ വേണ്ടി ആ ഗ്രാമത്തി

ൽ താമസിപ്പാൻ ഉറച്ചു. ഏതു പ്രകാരമൊ, എന്തുകൊണ്ടൊ താറിപ്പോൾ സായിയുടെ ശക്തിയിലെന്നു രാമചന്ദ്രന്നു തോന്നി.

* * * * * * * * * * * *

കമല പിതൃഗൃഹത്തിലേക്കു പോയ സംഗതി ശിവഗംഗയിൽ അവളുടെ സഖിമാൎക്കു വലിയ പ്രലാപത്തിന്നും വിതൎക്കത്തിന്നും കാരണമായി. ഭാഗീരഥിയുടെ ഭവനത്തിൽ ഒരു മുറിയിൽ നാലഞ്ചു സ്ത്രീകൾ മുറുക്കു സാമാനങ്ങളും മുല്ല മാലകളും ഉള്ള ഒരു തട്ട് മുമ്പിൽ വെച്ച്, ഒരു പായയിൽ ഇരുന്നു മുറുക്കുകയായിരുന്നു. മറെറാരു തട്ടിൽ ചന്ദനക്കൂട്ടും വെള്ളിപ്പാത്രങ്ങളിൽ അത്തറും ഉണ്ടായിരുന്നു. തല മൊട്ടയടിച്ചു വസ്ത്രംകൊണ്ടു മൂടിയിരുന്ന വിധവകളിൽ ചിലർ ചോരു ചാരിയും മററു ചിലർ പാതി തുറന്ന കതവുകൾ പിടിച്ചും അധികം സംസാരിക്കാതെ ചിലപ്പോൾ ചിരിച്ച് ചില അഭിപ്രായങ്ങൾ മാത്രം പറഞ്ഞുകൊണ്ടും അങ്ങിനെ നിന്നിരുന്നു. ആ സംഘത്തിൽ നിന്നു കുറച്ചു ദൂരെയായി എല്ലാവരുടെ ശ്രദ്ധക്കും പാത്രമായി ഒരു വിധവ തലയണ ചാരിക്കൊണ്ടും ഇരുന്നിരുന്നു.

സുമംഗലികളിൽ ഒരുത്തി:— ‘ എന്തു കഷ്ടമാണ്! ശാസ്ത്രിയുടെ വീട്ടിലെ വാതിൽ എല്ലായ്പോഴും അടച്ചുകിടക്കുന്നു.’

അല്പം പുള്ളിയുള്ള ഒരു സുന്ദരി— (വായ നിറച്ചു വെററിലയോടെ) ‘ പക്ഷെ അവരെല്ലാവരും എങ്ങട്ടെങ്കിലും പോയിട്ടുണ്ടായിരിക്കാം. എനിക്ക് ആ രാമണ്ണായിനെ കണ്ടുകൂട. അവൾ ഗംഗിയുടെ ഒപ്പം രാമപുരത്തിലേക്കു പോയിട്ടു പിന്നെ വീട്ടിലേക്കു പോന്നുവത്രെ.’

സ്വൎണ്ണക്കസവുള്ള വസ്ത്രമുടുത്ത് ഇരു നിറമുള്ള ഒരു സ്ത്രീ (വളരെപ്പൊട്ടാക്കി ചുമലിൽനിന്നു വസ്ത്രമെടുത്ത്, പുച്ഛഭാവത്തോടെ) ‘ ഛീ! എനിക്ക് അവളെക്കണ്ടുകൂട. അവൾക്ക് എല്ലാം കൂടി നല്ല വസ്ത്രങ്ങൾ രണ്ടേയുള്ളു. എന്നിട്ടാണ് അവൾ ധനികത്തിയെന്നു നടിക്കുന്നത്. അതുമല്ല, അവൾ ആ

സാധുകമലയെ ബുദ്ധിമുട്ടിച്ചതോൎത്താലെത്ര കഷ്ടമാണ്. അവൾ ആവലാധിയൊന്നും പറഞ്ഞിരുന്നില്ലെങ്കിലും ഉണ്ണാൻകൂടി അവൾക്കുണ്ടായിരുന്നില്ലെന്നാണ് ദാസി പറയുന്നത്.

ഒരു വിധവ (കൂട്ടത്തിൽ ചെന്ന്) 'സാധു! ഇന്നാൾ ഞാൻ അവളോടു പുഴക്കൽനിന്നു ചോദിച്ചപ്പോൾ, 'ഓ, അവരെല്ലാവരും എന്നോടു ദയയുണ്ട്' എന്നു പറഞ്ഞു മാറി. മുഖഭാവംകൊണ്ട് അവൾക്ക് തല്ലു കിട്ടീട്ടുണ്ടെന്നറിയാം. അവൾ എന്തായാലും പണി നിശ്ചയമില്ലാത്തതിന്റെ കുററമെന്നേ പറയൂ.'

തലയണ ചാരിക്കൊണ്ടിരുന്ന ഭാഗീരഥിയുടെ ശ്വശ്രൂ— 'പണി നിശ്ചയമില്ലേ? അവൾ ഒരു പോത്തിനെപ്പോലെ പണിയെടുക്കുന്നു എന്നാണല്ലോ കേൾക്കുന്നത്. എന്റെ ഈ ലഹളക്കാരത്തിക്കു പകരം അവളെപ്പോലെ ഒരുത്തി ഉണ്ടായാൽ എത്ര നന്ന്!'

ഒരു സുമംഗലി (പെട്ടെന്ന്) 'എന്ത്? നിങ്ങൾ ഗണേശ പണ്ഡിതനെപ്പററി കേട്ടില്ലേ. സായിയുടെ വീട്ടിൽ അയാളെപ്പോഴും ചെല്ലുന്നുണ്ടത്രെ.'

ഉമയുടെ വൃദ്ധയായ ശ്വശ്രൂ— (പൂവും വെററിലയും ഭാഗിച്ചുംകൊണ്ട്) 'വളരെപ്പോരായ്മതന്നെ. ഇതെല്ലാം അവരുടെ പണിയാണെന്നാണ് വൎത്തമാനം—അവളെക്കൊണ്ടു വരുന്നതും കൂടിക്കാഴ്ച കഴിപ്പിക്കുന്നതും—മനുഷ്യൎക്ക് കണ്ണും ചെകിടുമുണ്ടല്ലോ. സാധുകമല! ഇപ്പോളിവിടെയില്ലാത്തതു നന്നായി. അവൾക്ക് ഇനി ഭൎത്തൃഗൃഹത്തിൽ പണിയെടുത്തു കഴുത്തു മുറിയേണ്ടി വരും. ഇപ്പോൾ അന്യസ്ത്രീകളിൽനിന്നുള്ള ആകൎഷണം കലശലാകയാൽ ഭൎത്താവ് കൂടെക്കൊണ്ടുപോവില്ലെന്നു തോന്നുന്നു.'

ഒരു വിധവ— (ദീൎഘശ്വാസത്തോടെ) 'ഇല്ല. പ്രസവം കഴിയുന്നതുവരെ ഇവിടെത്തന്നെ താമസിപ്പിക്കുവാനാണ് തീൎച്ചയാക്കിയിരിക്കുന്നത്. കാരണം, ചെറുപ്പമാണ്, തന്റെ

ടില്ല, എന്നും മററും പറയാതിരിക്കില്ലല്ലൊ. പോയാലൊന്നു തിച്ചയാണ്, സായിയുടെ ആകൎഷണം കൊണ്ടും ഗണേശന്നു വേണമെന്നു വെച്ചിട്ടുള്ള മറെറ ബാലികകൊണ്ടും അവൾ നന്നെ ബുദ്ധിമുട്ടും. സാധുവിനോടു ദയ തോന്നുന്നു. ഇതുവരെ അഞ്ചാംമാസത്തെ ക്രിയകളൊന്നും ചെയ്തിട്ടില്ല.'

'ഇങ്ങിനെയാണ് അവർ ഞങ്ങടെ ഭാഗ്യഹാനി വരുത്തുന്നത.' എന്നു പറഞ്ഞു പെട്ടെന്നു വന്ന ഭാഗീരഥി, അധികം സ്ത്രീകളെ കണ്ടനിമിത്തം ലജ്ജിച്ചു, വാതില്ക്കലേക്കു പിന്നാക്കം മാറി.

ഭാഗീരഥിയുടെ ശ്വശ്രൂ (കോപിച്ച്)- 'അവൾ ഇങ്ങിനെ വരുമെന്ന് എനിക്കുറപ്പുണ്ടായിരുന്നു. അവൾക്കു മൎയ്യാദയില്ല. അവൾ പിന്നെപ്പിന്നെ കേടു വരികയാണ്.' ഭാഗീരഥി നനഞ്ഞവസ്ത്രമെല്ലാം അവിടെ വെച്ച്, കൽതളത്തിൽ പാത്രം വെച്ച ശബ്ദമുണ്ടാക്കി, നൂപുരശബ്ദം നല്ലവണ്ണം കേൾക്കത്തക്കവിധം ബദ്ധപ്പെട്ടു പുറത്തുപോയി.

ഗംഗയുടെ ശ്വശ്രൂ പുറപ്പെട്ടുവാൻ ഒരുങ്ങി. അപ്പോഴേക്കു കമലയുടെ ഭൎത്തൃമാതാവ് വന്ന നിമിത്തം എല്ലാവരും ആ സ്ത്രീയെ അഭിനന്ദിക്കുകയും ഭാഗീരഥിയുടെ ശ്വശ്രൂ കൈ പിടിച്ചു തന്റെസമീപത്തേക്കു കൊണ്ടുപോവുകയും ചെയ്തു. ഇപ്പോൾ 'ഇന്നു ലക്ഷ്മി ദേവി നമ്മോടു പ്രസാദിച്ചിട്ടുണ്ട്.' 'എന്തു ഭാഗത്താണ് ഇന്നു സൂൎയ്യോദയം.' 'എന്തു ഭാഗ്യമാണാവൊ നിങ്ങൾ വന്നത്?' എന്നിങ്ങിനെ എല്ലാവരും പറഞ്ഞിരുന്നു. കുറച്ചുകഴിഞ്ഞതിൽ പിന്നെ അവരെല്ലാവരും കമലയെപ്പററി ഓരോന്നു ചോദിച്ചതിന്ന് ആ സ്ത്രീ സംക്ഷേപമായി ഇങ്ങിനെ സമാധാനം പറഞ്ഞു. 'അവൾ അച്ഛന്റെ ഒപ്പമാണ്. ഭൎത്താവിന്നിഷ്ടമുണ്ടെങ്കിൽ കൊണ്ടുവന്നോട്ടെ; ഇല്ലെങ്കിൽ വേണ്ട. എന്തായാലും ഞാൻ അവളെക്കൊണ്ടു വളരെ വലഞ്ഞു. അവളിവിടെ ഉണ്ടാക്കുന്ന ലഹളകളെന്താണ്! അവളുടെ വിദ്യാഭ്യാസവും ഗണേശന്റെ മൂഢതയും കണ്ട്, ഇനി അവൾ മടങ്ങി വരാതി

ന്നാൽ വേണ്ടില്ലെന്നായ്പ്പോയി. എന്തു ഭാവമാണ്? അവർ മററുള്ളവരെപ്പോലെയൊന്നുമല്ല. വല്ലവിധവും ഉപകാരം വേണമെങ്കിൽ അവൾക്കു യാതൊരു പ്രവൃത്തിയും അറിഞ്ഞുകൂട. ചീത്ത പറയുമ്പോൾ കുറെ സമ്മതിച്ച്, മേലാൽ ഭേദമായി ചെയ്യാമെന്നു പറയുന്നതല്ലാതെ, മററുള്ളവരെപ്പോലെ, മിണ്ടാതെയോ, മുഷിച്ചിലോടെയോ, കേട്ടു നില്ക്കില്ല. ചിലപ്പോൾ കുട്ടികളെ ശകാരിക്കണം; അതല്ലാതെ നിവൃത്തിയില്ല.'

ഒരു തടിച്ച സ്ത്രീ (പുഞ്ചിരിയോടെ) — 'ശരി, പറഞ്ഞതു മനസ്സിലായി. 'വടക്കുള്ള എന്നു വഴതിരിഞ്ഞയിൽ പാമ്' എന്ന പഴഞ്ചൊല്ലുപോലെയാണ്. അത് അവർക്ക് അറിഞ്ഞുകൂട; അല്ലേ? ഹാ! ഹാ! ഹാ! അതുകൊണ്ട് അവർ ഗണേശപണ്ഡിതൻപോയി കൂട്ടിക്കൊണ്ടുവരുന്നവരെ അച്ഛന്റെ ഒപ്പം താമസിക്കും, അല്ലേ?'

ഭാഗീരഥിയുടെ ശ്വശ്രൂ — 'അയാൾക്ക് പോവാൻ ബദ്ധപ്പാടുണ്ടാവില്ലാന്നും, ഉണ്ടോ?'

കമലയുടെ ശ്വശ്രൂ (സംഭാഷണസംഗതി മാററീട്ട്) — 'ഇന്നു രാവിലെ ഭീമ കിണററിൽ വീണതു കേട്ടില്ലേ? എന്തു ലഹളയായിരുന്നു! ഞാൻ ഇപ്പോഴവിടന്നു വന്നേ ഉള്ളു. ഭാഗ്യം, അവൾക്ക് തല്ലു കിട്ടാതിരിപ്പാനായി അവളെ വീട്ടിലേക്കു കൊണ്ടുപോയിരിക്കുന്നു.'

എല്ലാവരും കൂടി ഒരുമിച്ച് — 'ഇവളെന്തു വിഡ്ഢിയാണിങ്ങിനെ ചെയ്യാൻ'

കമലയുടെ ശ്വശ്രൂ — 'ഭീമയുടെ വൃദ്ധയായ ശ്വശ്രൂ വളരെ കോപിച്ചിരിക്കുന്നു. അവളുടെ ചങ്ങല മാലയോ മററോ കിട്ടേണമെന്നു വിചാരിച്ച്, അയമ്മ അതു മേടിച്ചുകൊടുപ്പാനായി മകനെ 'പറഞ്ഞു പിടിപ്പിച്ചു'. മകൻ, എന്തു വിഡ്ഢിയാണ് അമ്മടെ വാക്കു കേൾപ്പാൻ! എന്തെന്നു വെച്ചാൽ ആഭരണങ്ങൾ ഒന്നും അവൻ കൊടുത്തതല്ല. ഭീമ കൊടുക്കില്ലെന്നു പറഞ്ഞപ്പോൾ, രണ്ടു തമ്മിൽ ചീത്ത പറഞ്ഞു

ണ്ടേക്കൂടി. പിന്നെ ഭത്താവ് വീട്ടിൽനിന്നു പോകും മുമ്പെ, അവൾ പിന്നാമ്പുറത്തുകൂടിച്ചെന്നു കിണററിൽ ചാടി.'

തലയണ ചാരിയിരുന്ന വൃദ്ധ— 'കഷ്ടം, എത്ര ഭയങ്കരം! ആ കൌശലക്കാരത്തി—പിശുക്കത്തി—വീട്ടിൽ പണമില്ലെന്നു നടിച്ച്, അവളുടെ ആഭരണങ്ങൾ മേടിപ്പാൻ മകനെ ഉത്സാഹിപ്പിച്ചിട്ടുണ്ടായിരിക്കണം. അവളുടെ ഭത്താവിന്നു വളരെ വ്യസനമുണ്ടുപോൽ. ഏതായാലും അവരിപ്പോഴെല്ലാം ഒതുക്കി വെച്ചിട്ടുണ്ട്. എന്നാൽ ഞങ്ങടെ തോട്ടക്കാരനുണ്ടായതുകൊണ്ട്, അവൾ ഒരു വിധം രക്ഷപ്പെട്ടു.'

ആതരം സാധുക്കളായ ഹിന്ദുസ്ത്രീകളെ അവരുടെ ആഭരണസ്നേഹത്തിന്നു കുററം പറയരുത്. അവർ, ഭത്താവ് മരിച്ചാലൊ, കുഡുംബത്തിൽ മററു വല്ല ആപത്തുണ്ടായാലൊ തങ്ങളിൽനിന്ന് എടുത്തുകളയാത്തവ ആഭരണങ്ങൾ മാത്രമാണെന്നു കരുതി ഗൃഹഭരണത്തിന്നുള്ള ഉറുപ്പികയിൽനിന്നു വല്ലതും വെട്ടിമുട്ടി സമ്പാദിച്ച് അവയിൽ ചിലവു ചെയ്യുന്നു. മററു സമ്പത്തുകൾക്ക് എന്തു സംഭവിച്ചാലും വേണ്ടില്ല, ആഭരണങ്ങൾ അവരുടേതാണ്. മേലാൽ അവൎക്കുള്ള സ്വാതന്ത്ര്യം അവയെ ആശ്രയിച്ചാകുന്നു നില്ക്കുന്നതും. പിന്നെ, എന്തായാലും കഷ്ടകാലത്ത് ഉപയോഗിപ്പാനായി വല്ലതുമുണ്ടല്ലോ എന്ന വിചാരം അവരെ വളരെ സമാധാനിപ്പിക്കയും ചെയ്യുന്നു. അവൎക്ക് അവയിൽ ഏതെങ്കിലുമൊന്നു കൈവിടുന്നതു വളരെ സങ്കടമാണ്. അന്യന്മാരുടെ പുച്ഛവും സഹിച്ചും അവൎക്കു കൂലിപ്പണി ചെയ്തും ഉപജീവിക്കുന്നതു കേവലം നിസ്സാരമെന്നു വിചാരിക്കയാൽ, അവർ തങ്ങടെ ജീവനേക്കാൾ അധികം ആഭരണങ്ങളെ സ്നേഹിക്കുന്നു. ഇവൎക്കു പ്രത്യേകമായിട്ടുള്ള ഈ വക വിചാരങ്ങളുടെ കാരണം അവർ അനേകം തലമുറകളായി സഹിച്ചുപോന്ന അന്യായങ്ങളാണ്.

# ൧൪-ാം അദ്ധ്യായം.

---

പുരുഷോത്തമൻ:—

“ നീ ഇത്രവരെയും അറിഞ്ഞിട്ടുള്ളതിലധികമായി ചിലതെല്ലാം
അറിയുന്നതിന്നിപ്പോൾ സമയമായിരിക്കുന്നു..................
കണ്ണീർ തുടച്ചുകളഞ്ഞു സമാശ്വസിച്ചാലും—കേട്ടുകൊൾക—” **

‘അപ്പാ! അപ്പാ! കാററ് അതി ശീതളമായി വീശുന്നു. ചന്ദ്രനുദിച്ചുയൎന്നിരിക്കുന്നു. ആ മലശിഖരത്തിന്നപ്പുറമുള്ള കറുത്ത പാറകളും അങ്ങേപ്പുറത്തെ ചന്ദ്രികാഭിരാമമായ മൈതാനവും നിങ്ങൾ കാണുന്നില്ലേ? ഹാ! എല്ലാം എത്ര വെളുത്തു മനോഹരങ്ങളായിരിക്കുന്നു!’

കമലയായിരുന്നു ഇപ്രകാരം പുറത്തു തിണ്ണയിൽ ദീനതയോടെ കിടന്നിരുന്ന തൻെറ അച്ഛനോട് പറഞ്ഞിരുന്നത്. അദ്ദേഹത്തിന്ന് അല്പം ആശ്വാസമുണ്ടായിരുന്നു എങ്കിലും ശക്തിയൊട്ടും ഉണ്ടായിരുന്നില്ല. ശിവഗംഗയിൽനിന്നു വന്നിട്ടുണ്ടായിരുന്ന അവളുടെ ധാത്രി അകത്തു കഞ്ഞി വെക്കുവാൻ ഉത്സാഹിക്കയായിരുന്നു. അച്ഛൻെറ സമീപം അവളല്ലാതെ മററാരും ഉണ്ടായിരുന്നില്ല. ഇങ്ങിനെ ഇരിക്കുമ്പോൾ അവൾക്ക് പൂൎവ്വകാലത്തെപ്പോലെ ഹൃദയം പരമാനന്ദപരിപൂൎണ്ണമായ്ത്തോന്നി. കേട്ടു പരിചയമുള്ള നദികളുടെ കളകള ശബ്ദം, പുരോഭാഗത്തു ശാന്തമായി ചലിക്കുന്ന വൃക്ഷ സമൂഹങ്ങൾ, വേഗത്തിൽ വീശുന്ന മാരുതൻെറ ഹുംകാരശബ്ദം എന്നിവ എല്ലാംകൂടി കമലയുടെ മനസ്സിൽ അവൾ സ്നേഹിച്ച പൂൎവ്വകാലത്തെ മനോരമത്വം ഓൎമ്മപ്പെടുത്തി. അച്ഛൻെറ തോളിൽ ശിരസ്സും വെച്ച് ഇരുന്നപ്പോൾ അവൾക്ക് വീണ്ടും ശൈശവ ദശ പ്രാപിച്ചപോലെ തോന്നി. ‘ഹാ, അപ്പാ! അച്ഛനെ പിരിഞ്ഞുപോയപ്പോൾ, എനിക്ക് ലൌകിക വിഷയങ്ങളെപ്പററി എത്ര കുറച്ചുമാത്രമെ അറിവുണ്ടായിരുന്നുള്ളൂ, പിന്നേയും എത്ര പഠിപ്പാനുണ്ടാ

---

യിരുന്നു! അച്ഛൻ എന്താണ് പട്ടണവാസികളിൽനിന്ന് ഇത്ര ഭേദപ്പെട്ടിരിക്കുന്നത്? എനിക്ക് അറിയേണ്ട കാൎയ്യങ്ങൾ പാതി കൂടി അച്ഛൻ പറഞ്ഞു തന്നിട്ടുണ്ടായിരുന്നില്ല. മുമ്പത്തെപ്പോലെ കഴിയുവാൻ എനിക്ക് എത്ര മോഹമുണ്ട്! അച്ഛാ! അച്ഛാ! എന്നെ എപ്പോഴും അച്ഛന്റെ ഒരുമിച്ചു താമസിപ്പിക്കു. എന്നാൽ പിന്നെ ജനങ്ങൾ പറയുന്നതും വിചാരിക്കുന്നതുമോൎത്തു വ്യസനിക്കേണ്ടല്ലോ. കഷ്ടം! എന്തിന്ന് ലോകത്തിന്റെ ബന്ധുക്കൾ തന്നെ അവരോടു ശത്രുക്കളാകുന്നു? എനിക്ക് മററുള്ളവരുടെ ദൂഷിച്ചിൽ വല്ലതെ ഭയമാണെങ്കിലും ഞാൻ കാണുന്നവരെയൊക്കെ ദുഷിപ്പിക്കുന്നു. ഇതുവരെയും ഒരാളെയെങ്കിലും പ്രീതിപ്പെടുത്തുവാൻ എനിക്കു കഴിഞ്ഞിട്ടില്ലെന്നുതന്നെ പറയാം. ഉദാഹരണമായി എന്റെ ശ്വശുരന്റെ കഥയോൎത്താൽ മതി. എനിക്ക് അവരെ സന്തോഷിപ്പിക്കുവാൻ എത്ര ആഗ്രഹമുണ്ട്! ഞാൻ വല്ല തെററും ചെയ്തിട്ടുണ്ടായിരിക്കാം. അദ്ദേഹത്തിന്ന് എന്നോടു യാതൊരു ശ്രദ്ധയുമില്ല. പോരുമ്പോൾ കാക്കൽ വീണ് അനുഗ്രഹം ചോദിച്ചപ്പോഴെങ്കിലും എന്നോടു വല്ലതും ദയയോടെ പറയുമെന്നു ഞാൻ വിചാരിച്ചിരുന്നു. എന്നാൽ കല്ലുപോലെ കഠിനഹൃദയനായ അദ്ദേഹം കുറച്ചുനേരം എന്നെ ശാന്തമായി നോക്കി 'എന്തിനാണ് കാല്ക്കൽ വീഴുന്നത്? സന്യാസിയോടു പോയി എന്റെ വന്ദനം പറ' എന്നു മാത്രം പറഞ്ഞപ്പോഴത്തെ ഭാവം കണ്ടുപേടിച്ച്, ഞാൻ വസ്ത്രംകൊണ്ടു മുഖം മറച്ചു കരയുവാൻ തുടങ്ങി. അദ്ദേഹത്തിന്ന് എന്റെ നടവടികൊണ്ടു വളരെ ഇച്ഛാഭംഗമുണ്ടായിരിക്കണം. മുഖത്ത് സ്ഫുരിക്കുന്ന സങ്കടപുച്ഛാദിഭാവങ്ങൾ കൊണ്ടത് അറിയാം. അയ്യോ, അച്ഛാ! അവർ മുമ്പ് എത്ര വ്യത്യാസപ്പെട്ടിരുന്നു!' ഇപ്രകാരം പറഞ്ഞ്, കമല അച്ഛനെ നോക്കി മിണ്ടാതിരുന്നു. ഇപ്പോൾ സന്യാസി അന്യകാൎയ്യങ്ങൾ ആലോചിക്കയായിരുന്നതുകൊണ്ട്, മകൾ പറഞ്ഞതൊന്നും കേട്ടിരുന്നില്ല. ഉടനെ ഒരു മേഘം വന്നു ചന്ദ്രബിംബം മറച്ചു. കമല ഓരോന്നാലോചിച്ചു മുഖം താഴ്ത്തി വി

ഷാഠിച്ചു. ഇങ്ങിനെ കുറെ നേരം കഴിഞ്ഞതിൽ പിന്നെ അവൾ സംഭ്രമത്തോടെ വീണ്ടും ഇപ്രകാരം പറഞ്ഞു. 'അതാ, അവിടെ നോക്കു. മേഘത്തിൽകൂടി ചന്ദ്രനെ കുറേശ്ശക്കാണാം. എല്ലാം എത്ര മനോഹരങ്ങളായും രമണീയങ്ങളായുമിരിക്കുന്നു, ചന്ദ്രികാഭിരാമമായ ആ മൈതാനം കാണുമ്പോഴെല്ലാം ഞാൻ വേറെ ചില കാഴ്ചകൾ ഓൎക്കുന്നുവെന്ന് അച്ഛനു നിശ്ചയമുണ്ടോ? എനിക്ക് ഇതുപോലെയുള്ള വേറെ കാഴ്ചകൾ കാണുമ്പോലെ തോന്നുന്നു. എന്നാൽ ഒന്നും വ്യക്തമായി അറിയാൻ വയ്യ. എല്ലാം അവ്യക്തമാണ്. ഞാൻ പിന്നെയും പിന്നെയും സഞ്ചരിക്കുന്നുവെന്നും ആരൊ നല്ല വാക്കു പറഞ്ഞ് എന്നെ ആശ്വസിപ്പിക്കുന്നുവെന്നും തോന്നുന്നു. അച്ഛാ! അതച്ഛനല്ല; വേറെ ആരൊ ആണ്. അതെന്റെ അമ്മയായിരിക്കുമോ? കഷ്ടം! അവരെക്കുറിച്ച് എനിക്കൊന്നും അറിഞ്ഞുകൂടല്ലൊ. അച്ഛാ! പറഞ്ഞുതരു. അവർ ഞാൻ വിചാരിച്ചപോലല്ലായിരിക്കാമെന്നതുകൊണ്ടാണ് അച്ഛൻ ഒന്നും പറഞ്ഞുതരാത്തതെന്നു ഞാൻ പലപ്പോഴും വിചാരിച്ചിട്ടുണ്ട്. ഇനിപ്പൊറുക്കാൻ കഴിയില്ല; പറയു, നല്ലതായാലും ചീത്തയായാലും വേണ്ടില്ല, അവർ എന്റെ അമ്മയല്ലെ. കഷ്ടം! അവരെപ്പററി ജനങ്ങൾ പറയുന്നതുകേട്ട് എനിക്ക് എത്ര സങ്കടമുണ്ട്!'

കമലയുടെ പിതാവ് സ്വപ്നദൎശനം ചെയ്യുകയായിരുന്നതിനാൽ പുത്രി പറഞ്ഞവയെക്കുറിച്ചു പ്രതിബുദ്ധനല്ലാത്തവിധം തോന്നപ്പെട്ടു. അപ്പോഴത്തെ മുഖഭാവം കണ്ട്, കമലെക്ക് ഭയം തോന്നി. എന്നാൽ കുറെ കഴിഞ്ഞതിൽ പിന്നെ അദ്ദേഹം ഇങ്ങിനെ സംസാരിച്ചു. 'കുട്ടി! നിന്റെ അമ്മ — നിന്റെ അമ്മ! അയ്യോ! അവളെപ്പററി ഞാൻ എങ്ങിനെ പ്രസ്താവിക്കും? അവളെ വീണ്ടും ആലോചിക്കുമ്പോൾ മനസ്സു പിളരുന്നു. എന്നാൽ എനിക്കിപ്പോൾ, അവളുടെ ചരിത്രം നിന്നോടു ഇതുവരെയും പറഞ്ഞുതരാത്തതു തെററെന്നു തോന്നുന്നതിനാൽ, എല്ലാം പറയാം. ഞാൻ അവളെ ആദ്യമെവിടെ വെച്ചു കണ്ടു

എന്നു പറയട്ടെ? ഒരു ചെറിയ കുന്നിന്മേൽ ഒരു കോട്ടയുണ്ടെന്നു വിചാരിപ്പാൻ കഴിയുമൊ? ഈ ചന്ദ്രകാന്തി അതിന്റെ ശാലകളും വെണ്മാടങ്ങളും മുക്കി, നടുവിലുള്ള ക്ഷേത്രസൌധങ്ങളെ ഉരുക്കിയ സ്വൎണ്ണം പോലെയാക്കി, പ്രകാശിക്കുന്നു എന്നു വിചാരിക്കു. ആ കോട്ടയുടെ ചുററും പഴക്കമുള്ള അസംഖ്യം വൃക്ഷങ്ങൾ മങ്ങിയ പ്രഭയിൽ ഭയങ്കരങ്ങളായ്ത്തടന്നു നിൽക്കുന്നുവെന്നും വിചാരിക്കു. അങ്ങിനെയുള്ളതായിരുന്നു നിന്റെ അമ്മയുടെ പാൎപ്പിടം. ഇങ്ങിനെയുള്ളൊരു രാത്രിയിലായിരുന്നു ഞാൻ ആദ്യം കണ്ടത്. ആരൊ ഒരാൾ അൎദ്ധരാത്രിയിൽ ഉയൎന്നൊരു വെണ്മാടത്തിന്മേൽ നടക്കുന്നതു ഞാൻ കണ്ടു. അത് ഒരു ഉയൎന്ന അതിപ്രൌഢയായ സ്ത്രീയെന്നു മനസ്സിലായപ്പോൾ, ആ കോട്ടയെ രക്ഷിക്കുന്ന ദേവതയൊയെന്നു ഞാൻ ശങ്കിച്ചുപോയി. അല്പനേരം അവളുടെ വൃത്താകാരവദനം ആ പ്രഭയിൽ ആകാശാഗ്രത്തേക്ക് ഉയൎത്തിയിരുന്നു. പിന്നെ അവൾ താഴത്തു നിന്നിരുന്നവരോട് ഒരാംഗ്യം കാട്ടി, പോയി. ഞാൻ ഇത്ര ദൂരെ നിന്നു കണ്ട ഉടനെതന്നെ ആ കുന്നിന്റെ താഴത്തുള്ള ഗ്രാമത്തിലേക്കു ബദ്ധപ്പെട്ടു നടന്നു. പിന്നെ അവിടെ വെച്ചു ഒരു കോട്ടയിൽ ക്ഷേത്രമുണ്ടാക്കി, മൂഢഭക്തന്മാരും മോഷണന്മാരുമായ താപസന്മാരോടും പുരോഹിതന്മാരോടും കൂടി താമസിക്കുന്ന ഒരച്ഛന്റെയും മകളുടേയും കഥ ഞാൻ കേട്ടു. ആ വൃദ്ധൻ തന്റെ സ്വത്തെല്ലാം എളയ സോദരനേയും പുത്രിയെ അവളുടെ എളയമ്മ വശവും ഏല്പിച്ചുകൊടുത്ത് സന്ന്യാസമാചരിച്ചിരുന്നു. ആ സ്ത്രീ എന്റെ അമ്മയുടെ അനുജത്തിയെന്ന് എനിക്കു മനസ്സിലായപ്പോൾ, ഞാൻ അവരൊന്നിച്ചു താമസിപ്പാൻ ഉറച്ചു. ആ ബാലികെക്കു നടപ്പാനുമിരിപ്പാനും പ്രത്യേക സ്ഥലങ്ങളുണ്ടായിരുന്നതിനാൽ ആൎക്കും അവളെ കാണ്മാൻ തരമുണ്ടായിരുന്നില്ല. അതൊരു പുണ്യസ്ഥലമെന്നറിയാതെ ഞാൻ പിറെറ ദിവസം വൈകുന്നേരം എന്റെ എളയമ്മയായ ദ്രൌപതിയെ കാണുവാൻ അങ്ങോട്ടു ചെന്നു. പടവുകൾ കേറി വല

ത്തോട്ടു തിരിഞ്ഞപ്പോൾ, മുമ്പിൽ ഒരു ക്ഷേത്രം കണ്ടു. അരികിനു ചുററും ധാരാളമായുണ്ടായിരുന്ന കസുമങ്ങളുടെ പരിമളം വഹിച്ചുകൊണ്ട് മന്ദമാരുതൻ വീശി. നവ പല്ലവങ്ങൾ കൊണ്ടു മനോജ്ഞങ്ങളായ ആ വൃക്ഷ സമൂഹങ്ങളുടെ സുവൎണ്ണമയാഗ്രങ്ങൾ അസ്തമനാൎക്കപ്രഭയെ പിടിച്ചു നിൎത്തിയപോലെ തോന്നപ്പെട്ടു. നടെക്കൽ ഉണ്ടായിരുന്ന ധൂപപാത്രത്തിന്മീതെ കനിഞ്ഞ് അതിന്റെ ചുററുമുള്ള മണി അടിച്ചിരുന്ന ഒരു സന്ന്യാസിയുടെ സമീപം നിന്നിരുന്ന ഒരു കന്യകയെ കണ്ടു ഞാൻ വല്ലാതെ ഭ്രമിച്ചുവശായി. അവളും പരിഭ്രമിച്ചു പോയതുകൊണ്ട്, അവളുടെ കസവു വസ്ത്രം തോളിൽനിന്നു വീണു. എല്ലാംകൂടി എനിക്കപ്പോൾ അവളെ, സ്വൎന്നിലയത്തിൽ നിന്ന് ഭയപ്പെട്ട ഒരു കാട്ടുമാനിനെപ്പോലെ തോന്നി. ഞാൻ, എന്റെ എളയമ്മയായ ദ്രൌപതി ഇവിടേയുണ്ടോ?' എന്നു ചോദിച്ചപ്പോൾ, അവൾ മുഖം താഴ്ത്തി 'ദ്രൌപതി നിങ്ങടെ എളയമ്മയോ? അവരെന്റെയുമാളാണല്ലോ' എന്നു മാധുൎയ്യമായുത്തരം പറഞ്ഞു. പിന്നെ ഞാൻ 'നീ ആരാണ്?' എന്നു ചോദിച്ചതിന്ന് 'ഞാൻ യുവതി—, അല്ല ലക്ഷ്മിയാണ്' എന്നു സമാധാനം പറഞ്ഞ് അവൾ, ഒരു യുവാവോടു സംസാരിച്ചുവല്ലൊ എന്നു വിചാരിച്ചു ഭയപ്പെട്ട് വസ്ത്രം കൊണ്ടു ശിരസ്സുമറച്ചു പോയി. ഇപ്രകാരമായിരുന്നു ഞാൻ ആദ്യം നിന്റെ അമ്മയെ കണ്ടത്. കമലേ! അപ്പോഴത്തെ വികാരങ്ങൾ വൎണ്ണിപ്പാൻ എനിക്കു ശക്തിയില്ല. ദ്രൌപതി ആയിയോടൊനിച്ച് അവളും വളൎന്നുവന്നു. എന്നാൽ അത്, ദ്രൌപതിക്കായിക്ക് സിംഹക്കൂടത്തിൽ ഒരു വീടുണ്ടെന്ന് അവൾ കേട്ടിരുന്നതുകൊണ്ട്, അവിടത്തെ വൎത്തമാനങ്ങൾ അറിവാനായിട്ടായിരുന്നു. അവളുടെ പിതാവായ സന്ന്യാസി മകളുടെ വിവാഹകാൎയ്യമൊന്നുമാലോചിക്കാതിരുന്നതുകൊണ്ട്, അവളുടെ കല്യാണം കഴിഞ്ഞിട്ടുണ്ടായിരുന്നില്ല. സുശീലയായ ദ്രൌപതി അതിനെപ്പററി ആലോചിച്ച്, എന്നെ അവരുടെ ഒപ്പം കഴിയുന്നേടത്തോളം താമസിപ്പി

ച്ചു. ഒടുവിൽ ഞാൻ അവരോട് എനിക്കവളെ വിവാഹം ചെയ്യാനിച്ഛയുണ്ടെന്നു പറഞ്ഞു. അപ്പോൾ അവർ അതു സമ്മതിച്ചു എന്നു മാത്രമല്ല സമ്പ്രദായവിരോധമായും എനിക്ക് അവളോടു സംസാരിപ്പാൻ സമ്മതം തന്നു. ഒരു ദിവസം അവൾ കല്പടവിന്മേലിരിക്കുമ്പോൾ, ഞാൻ വളരെ ശങ്കയോടെ അടുത്തുചെന്ന് എനിക്ക് അവളോട് അനുരാഗമുണ്ടെന്നു പറഞ്ഞു. അവൾ ലജ്ജിച്ചു മുഖം മറച്ച്, അവിടന്നെഴുനീറ്റുപോയി. ഞാൻ സംസാരിക്കുമ്പോഴെല്ലാം അവൾ ഇങ്ങിനെ സാധാരണയായി ചെയ്യിരുന്നു. അവൾ എന്റെ മുഖത്ത് നോക്കുകയേ ഇല്ല. എന്നാൽ ഒരിക്കൽ ഇവളെ സംസാരിപ്പിക്കണമെന്നുറച്ചു ഞാൻ 'നമ്മൾ സ്വകാര്യമായി വിവാഹം ചെയ്യുന്നതു—നിങ്ങൾക്കെന്നോടുകൂടി ഇരിപ്പാൻ സുഖമുണ്ടാകുമോ?' എന്നു ചോദിച്ചു. ഇതുകേട്ടപ്പോൾ അവൾ അടുത്തുള്ള ഒരു വൃക്ഷം ചാരിനിന്നു. പിന്നെയും ഞാൻ, എനിക്ക് അവളിൽ അനുരാഗമുണ്ടെന്നും ദൂരദേശിയാണെങ്കിലും അനുരാഗത്തിനു കുറവില്ലെന്നും മറ്റും പറഞ്ഞ് 'വിശ്വസിക്കണെ! എന്നെ വിശ്വസിക്കണെ!' എന്നു വളരെ ആശയോടെ പറഞ്ഞപ്പോൾ, അവൾ മേല്പെട്ടുനോക്കി 'നിങ്ങളെ ഞാൻ വിശ്വസിക്കുന്നു' എന്നു മറുവടി പറഞ്ഞു.

'താമസംകൂടാതെ വിവാഹകാര്യം നടത്തേണമെന്നു ദ്രൌപതി ശാഠ്യം പിടിച്ചനിമിത്തം, അവളുടെ വൃദ്ധനായ പിതാവിനെ ഉഴപ്പെട്ട്, എല്ലാം സ്വകാര്യമായി കഴിച്ചുകൂട്ടി. വസ്തുതകളെല്ലാം കാലക്രമേണ അറിയിപ്പിച്ച് അദ്ദേഹത്തെ സമാധാനിപ്പിക്കാമെന്നു കരുതീട്ടായിരുന്നു ഇങ്ങിനെ ചെയ്തത്. എന്നാൽ ഇതൊരു വലിയ തെറ്റായി വശായി. ദ്രൌപതിയുടെ ധൃതി പിന്നെക്കു വളരെ വൈഷമ്യഹേതുവായ്തീൎന്നു. ഞങ്ങടെ വിവാഹദിവസത്തിന്റെ പിറെറന്നാൾ തന്നെ, ആ വൃദ്ധൻ വന്ന് മകളുടെ കല്യാണത്തിന്ന് ഒരുക്കുവാൻ ദ്രൌപതിയോടു കല്പിച്ചു. ഞങ്ങളെല്ലാവരും വല്ലാതെ പരിഭ്രമിച്ചു. അടുത്തുള്ള ഒരു വലിയ പ്രഭുവായിരുന്നു വിവാഹം ചെയ്യാനുറച്ചിരുന്നത്. ഈ

വൈഷമ്യം കഴിപ്പാൻ, ഞങ്ങൾ ഓടിപ്പോകയും പിന്നെ ആയാളോടു കഥയാസകലം പറയുകയുമല്ലാതെ മറ്റൊരു വഴിയുമില്ലെന്നു തോന്നി. മകൾ ഒരു ബന്ധുവിനെയാണ് വേട്ടത് എന്നറിഞ്ഞാൽ അദ്ദേഹം ശഠിക്കയില്ലെന്നും മറ്റും ഞങ്ങൾ വിചാരിച്ചു. എന്നാൽ നിന്റെ അമ്മയുടെ അഭിപ്രായം തീരെ മറിച്ചായിരുന്നുവെങ്കിലും ദ്രൌപതിയും എളയച്ഛനും പറഞ്ഞതുപോലെ കേൾക്കണമെന്ന് സിദ്ധാന്തിച്ചപ്പോൾ, അവൾ മടിയില്ലാതെ സമ്മതിക്കുകയും ചെയ്തു.

'അവൾ വൃദ്ധനായ എളയച്ഛനോടൊരുമിച്ച് ക്ഷേത്രത്തിലെ ഗൂഢവഴിയിൽ കൂടി കൽനടകൾ മാറ്റൊലി കൊള്ളുംവണ്ണം വന്ന ആ രാത്രി എനിക്കിപ്പോഴും ഓർമ്മയുണ്ട്. ആ സമയത്ത് അവളെ, പിതൃഗൃഹത്തിൽനിന്ന് ഒളിച്ചുപോകുന്നവളെന്നല്ല ഒരു രാജകന്യകയെപ്പോലെയാണ് തോന്നിയത്. അവളുടെ എളയച്ഛൻ വളരെ സ്ഥായിയോടെ, അവൾക്ക് എന്റെ ഒളിച്ചു പോരുവാൻ ചെയ്ത ശട്ടങ്ങൾ പറഞ്ഞുകൊടുത്തു. അവൾ ആ കൊട്ടാരം വിട്ട് അവസാനത്തെ കല്പടവിറങ്ങിയപ്പോൾ, പ്രത്യക്ഷമായി ഒന്നു നടുങ്ങി; പിന്നെ അത്യന്തം മൌനതയോടെ മുമ്പിലുള്ള ആകാശരീതികളെ ദർശിച്ചു വിചേതനയായി നിന്നു. അവൾ മുമ്പൊരിക്കലും ഈ ഭാഗത്തേക്കു വന്നിട്ടില്ലായിരുന്നു. അവളുടെ സമീപത്ത് വലിയൊരു പൊയ്കയും പഴക്കംചെന്നൊരു മരവും ഉണ്ടായിരുന്നു. അവൾ ആ വൃക്ഷം പിടിച്ച് കുറച്ചുനേരം ഓരോന്നാലോചിച്ചു മേല്പോട്ടുനോക്കിനിന്നു; പിന്നെ ദീർഘശ്വാസമിട്ട് പല്ലക്കു കൊണ്ടുവരുവാൻ ആംഗ്യം കാട്ടി. ഈ സമയമെല്ലാം ഞാൻ അടുത്തുതന്നെ ഉണ്ടായിരുന്നുവെങ്കിലും അവൾ എന്നെ കണ്ടഭാവമേ നടിച്ചില്ല. എന്നാൽ പല്ലക്കിൽ കേറുമ്പോൾ അവളുടെ കൈകൾ എന്റേതിൽ വെച്ചു. ഞാൻ അതുകൊണ്ടെത്ര കൃതാർത്ഥനായി! ദ്രൌപതി അവളെ ആശീർവ്വാദം ചെയ്തു, എന്റെ വക്കലൊരാഭരണപ്പെട്ടി തന്ന് ഇങ്ങിനെ പറഞ്ഞു. 'ഇതൊരിക്കലും കൈവിടരുത്'. ലക്ഷ്മിയുടെ മാതാ-

യുടെയാണിത്. ഉറപ്പായി വാഗ്ദത്തം ചെയ്യ.' ലക്ഷ്മിയുടെ എ ളയപ്പൻ ഞങ്ങളോടുകൂടെ പശ്ചിമഘട്ടത്തോളം വന്നു. ചോരിൽ തിരമാലകൾ വന്നടിക്കുന്ന എന്റെ ഭവനം ഇതിന്നപ്പുറമുള്ള കടൽവക്കത്തായിരുന്നു.

'ഒന്നുരണ്ടു ദിവസംകൊണ്ടു മലയെല്ലാം കടന്ന്, ഞാൻ അഭിമാനത്തോടെ ഭാൎയ്യയെ വീട്ടിലേക്കു കൊണ്ടുചെന്നപ്പോൾ, ഞങ്ങളുടെ മുമ്പെ നിൎഭാഗ്യമവിടെ ചെന്നിരിക്കുന്നു എന്ന് എനിക്കു മനസ്സിലായി. എന്തെന്നാൽ ഞങ്ങളെക്കണ്ടപ്പോൾ അമ്മക്കൊട്ടും പ്രീതിയുണ്ടായില്ല; സോദരിമാർ പിറുപിറുക്കാനും തുടങ്ങി. എന്നാൽ അവരുടെ ഉപദ്രവും പരിഹാസവും നിന്റെ അമ്മ വളരെ ധൈൎയ്യത്തോടെ സഹിച്ചുപോന്നു. എല്ലാ ദൌൎഭാഗ്യങ്ങൾക്കും അവളെ കാരണമാക്കിയപ്പോൾ മാത്രമെ അവൾ വ്യസനിച്ചു കരഞ്ഞുള്ളൂ. എന്നാൽ അദ്ഭുതമെന്നെ പറയേണ്ടു! ഞങ്ങൾ അവിടെച്ചെന്നപ്പോൾ, ധനികനായ എന്റെ അച്ഛൻ വിഷമസ്ഥിതിയിൽ പെട്ടു. അനേകവിധമായി ദ്രവ്യം ചെയ്തിരുന്ന അദ്ദേഹം, ഞങ്ങൾ അവിടെച്ചെന്ന സമയം, ശേഷമുള്ളതും ദേവാലയങ്ങളിലേക്കു വഴിപാടുകളും ബ്രാഹ്മണൎക്കു ദാനങ്ങളുമായി ചിലവുചെയ്യാൻ ഉത്സാഹിപ്പിച്ചിരുന്ന ഉപായികളായ പുരോഹിതന്മാരുടേയും ഗണികരുടേയും അധീനത്തിലായിരുന്നു. ബാക്കി പുരാതനമായുള്ള വസ്തുമാത്രമെ ഉണ്ടായിരുന്നുള്ളൂ. ഈ ആപത്തിന്ന് ഹേതുവായി അവർ 'വെള്ളക്കാലി' എന്ന് അവർ വിളിച്ചിരുന്ന നിന്റെ അമ്മയുടെ വരവാണെന്നു പറഞ്ഞു. ഞാൻ ജന്മത്തിലും കൈവിടില്ലെന്ന വാഗ്ദത്തം ചെയ്ത നിന്റെ അമ്മയുടെ ആഭരണങ്ങൾ കണ്ട് അവൎക്ക് അസൂയയും തുടങ്ങി. എന്തായാലും ഒടുവിൽ അവർ പ്രത്യക്ഷമായി കാട്ടിയ ശത്രുതയും ആഭരണത്തിന്ന് സദാ കാണിച്ച അത്യാഗ്രഹവും കണ്ടു മനസ്സു വെറുത്തപ്പോൾ, ഞാൻ വീട്ടിൽനിന്നു തീൎത്ഥയാത്രക്കുപോയി. നിന്റെ അമ്മ കരുമിച്ചുണ്ടായിരുന്നു എന്നു പറയേണ്ടല്ലൊ; പിന്നെ ഞങ്ങളെ സ്നേഹമുള്ള എന്റെ മരുമകനായ

രാമചന്ദ്രനുംകൂടി ഉണ്ടായിരുന്നു. അവൻ എന്റെ അരികത്തിരുന്ന ശാസ്ത്രമഭ്യസിക്കയായിരുന്നു. അവന്ന് ചെറുപ്പമായിരുന്നുവെങ്കിലും പ്രാചീനഗ്രന്ഥങ്ങളിൽനിന്നു ചില തത്വങ്ങൾ മനസ്സിലാക്കിക്കൊടുപ്പാൻ എനിക്കു കഴിഞ്ഞിരുന്നു. ഞങ്ങൾ കാശിക്കു പുറപ്പെട്ടു വഴിക്കു വളരെ ദിക്കുകളിൽ പോയി. നിന്റെ അമ്മ നിന്നെ പ്രസവിച്ചപ്പോൾ വളരെ ദീനത്തിൽപെട്ടു. അവൾ നിന്റെ കണ്ണു കണ്ടിട്ടാണ് നിന്നെ കമല എന്നു വിളിച്ചത്. രണ്ടുകൊല്ലത്തോളം ഞങ്ങൾ ഓരോ വിജനസ്ഥലങ്ങളിൽ അതി ഭാഗ്യമായി കഴിച്ചുകൂട്ടി.

'ഹാ, എന്റെ കമലേ! ഞാൻ എങ്ങിനെയാണ് ആ ഭാഗ്യദശയുടെ ഒരു ഏകദേശമെങ്കിലും നിനക്കു മനസ്സിലാക്കിത്തരേണ്ടത്? വളരെപ്പേർക്കു ഞങ്ങളെപ്പോലെ ഭാഗ്യമനുഭവിപ്പാൻ കഴിയില്ല. പർണ്ണശാലകളിൽ താമസിച്ചും ശീതളമായ വിമലജലം കുടിച്ചും പക്ഷിവർഗ്ഗങ്ങളോടൊപ്പമുണർന്നു, അവയുടെ ഗീതസ്വരങ്ങളാൽ മാറെറാലി കൊള്ളുന്ന താഴ്വരകളിൽ സഞ്ചരിച്ചും ആകാശത്തിലെ ശ്യാമളവർണ്ണത്തോടിടകലർന്ന വെളുത്ത മേഘങ്ങൾ തങ്ങുന്ന പർവ്വതാഗ്രങ്ങളിൽ ചെന്നും, ഞങ്ങൾ കാലം കഴിച്ചു. നിന്റെ അമ്മ രാവിലെയും വൈകുന്നേരവും ആ ഭംഗിയുള്ള പ്രഭയിൽ എന്റെ കൂടെ നടന്നിരുന്നു. സൂര്യപ്രഭയും നിഴലും എല്ലായ്പ്പോഴും ചുററുമുണ്ടായിരുന്ന ആ സമയങ്ങളിൽ അവൾ ഒരു വനദേവതയെന്നു തോന്നപ്പെട്ടിരുന്നു. ആടുകൾ എന്നുമാത്രമല്ല പക്ഷിവർഗ്ഗങ്ങൾകൂടി കുടിൽ ചുററും ഇരുട്ടാക്കിയിരുന്ന വൃക്ഷശാഖകളുടെയിടയിൽ കൂടിവന്നു കയ്യിൽനിന്നു ഭക്ഷണമനുഭവിച്ചിരുന്നു. വലിയൊരു മരത്തിന്റെ ചുവട്ടിലായിരുന്നു ഞങ്ങടെ കുടിൽ. അതിന്റെ സമീപത്തുകൂടി ഒരു അരുവി ഒലിച്ചുപോയിരുന്നു. നിന്റെ അമ്മയുടെ ഒരുമിച്ചുപോന്ന ദാസിയായിരുന്നു ഞങ്ങൾക്കു ചോറു, പുഴുങ്ങിയ കിഴങ്ങു, ചക്കരകിഴങ്ങു, അപ്പങ്ങൾ മുതലായ ഭക്ഷണമുണ്ടാക്കിയിരുന്നത്. ഇങ്ങിനെ ഞങ്ങൾ വളരെ ഭാഗ്യമായി താമസിച്ചു. നിന്റെ അ

മ്മ എന്റെ കൂടെ ഇരുന്ന സ്ത്രീകൾ സാധാരണ വായിക്കാത്ത ഗ്രന്ഥങ്ങൾ അതി വിസ്മയത്തോടെ വായിക്കുകയും പ്രയാസ സന്ദർഭങ്ങൾ വ്യാഖ്യാനിച്ചുകൊടുക്കുമ്പോൾ വളരെ സന്തോഷിക്കുകയും ചെയ്തിരുന്നു. ഞങ്ങളെ അലട്ടുവാൻ യാതൊന്നുമുണ്ടായിരുന്നില്ല. അവൾക്കു ഗ്രഹണ ശക്തി വർദ്ധിച്ചപ്പോൾ, എന്നോടുള്ള അനുരാഗവും വർദ്ധിച്ചു. ആ അനുരാഗം അവർണ്ണനീയമാണ്. കാശ്മീരിങ്ങിനെ ഇരിക്കെ ഞാൻ കാടും മലയും സ്നേഹിക്കുന്നതുകൊണ്ടു വല്ല അത്ഭുതവുമുണ്ടോ? അവൾക്കായിരുന്നു ഞങ്ങളോടു മനുഷ്യരെക്കാൾ അധികം ദയയുണ്ടായിരുന്നത്. എന്നാൽ, കഷ്ടം! ഞങ്ങളുടെ ഭാഗ്യമെത്രവേഗം അവസാനിച്ചു! നിന്റെ അമ്മ എന്നോടു എത്രവിധമെന്നു ഞാൻ നല്ലവണ്ണമറിയും മുമ്പെ, അവളെ ദൈവം എന്നിൽ നിന്നു കൊണ്ടുപോയി. മരിക്കുമ്പോൾ അവളുടെ നോട്ടത്തിലുണ്ടായിരുന്ന സഹതാപവും അപരിമിതാനുരാഗവും ഇപ്പോഴുമെന്നെ വലക്കുന്നു. കമലേ! നീ സാമാന്യത്തിലധികം അവളുടെ ഛായയാണ്. എനിക്കു കഴിഞ്ഞ സംവത്സരം ഋശ്യസ്ഥലത്തുവെച്ചു ആ സാമ്യം എത്രയായാ തോന്നി. അപ്പോൾ ഞാൻ ഓരോ വികാരങ്ങളാൽ സഹിപ്പാൻ വയ്യാത്തവിധം അതിക്രമിക്കപ്പെട്ടു'.

കമല (ആശയോടെ)— 'ശരി, അച്ഛാ! ശരി! ഋശ്യസ്ഥലത്തെപ്പററി എന്താണ്? പറയൂ.'

നാരായണ സന്യാസി— 'എന്താണ് കുട്ടി, അതിനെപ്പററി എന്താണ് അറിയേണ്ടത്?'

കമല— 'അച്ഛാ! ഞാൻ മുമ്പെപ്പോഴെങ്കിലും അവിടെപ്പോയിട്ടുണ്ടോ? ഞാൻ അവിടെനിന്നച്ഛന്റെ ശബ്ദം കേട്ടു. ഞാൻ ഒഴുക്കിലെ തണുത്ത വെള്ളത്തിൽ വീണു എന്നും അപ്പോൾ ആരൊ എന്നെ രക്ഷിച്ചുവെന്നും എനിക്കു തോന്നി. എന്നെ പിടിച്ചു കേററിയത് വളയിട്ടിട്ടുള്ളൊരു സ്ത്രീയായിരുന്നു; അതു ഞാൻ കണ്ടു. അവിടെ ഉള്ളതെല്ലാം പണ്ടു കണ്ടു

പോലെ എനിക്ക് അത്ര വ്യക്തമായിരുന്നു. അച്ഛന്റെ ശബ്ദം കേട്ടുവെന്നു തോന്നിയപ്പോൾ ഞാൻ ഉടനെ തിരക്കിൽ ചാടിച്ചെന്നു.'

നാരായണസന്ന്യാസി— 'ഉവ്വോ കുട്ടി?' എന്നു ചോദിച്ച് മകളെ അടുത്തു നിർത്തി പണ്ടത്തെപ്പോലെ നോക്കി വീണ്ടും 'നിനക്ക് ഓർമ്മയില്ലേ?'

കമല— 'ഇല്ല, അച്ഛാ! ഞാൻ ഒരു കൈ മാത്രമെ കണ്ടുള്ളു'

നാരായണസന്ന്യാസി— 'ആ അഗാധ ജലത്തിൽ വീണപ്പോൾ നിന്നെ രക്ഷിച്ചത് നിന്റെ അമ്മയായിരുന്നു. ഞങ്ങൾ അപ്പോൾ വല്ലാതെ ഭയപ്പെട്ടു. ഞങ്ങൾ കൃഷ്ണക്ഷേത്രത്തിലേക്കുള്ള യാത്രയായിരുന്നു അന്നു വൈകുന്നേരം ആരുമില്ലാത്ത പാതവക്കിൽനിന്ന് മരണഹേതുവായ ആ രോഗം നിന്റെ അമ്മയെ ബാധിച്ചു. ദീനം കലശലായപ്പോൾ അവൾ 'അയ്യോ! നിങ്ങടെ ഏകസന്താനവും കൂടി മരിച്ചാലെന്തു ചെയ്യും? അധൈര്യപ്പെടേണ്ട' എന്നെന്നോടു പറഞ്ഞത് എനിക്കിപ്പോഴും നല്ല ഓർമ്മയുണ്ട്. ഞങ്ങളെ സഹായിപ്പാൻ യാതൊരുത്തരുമുണ്ടായിരുന്നില്ല. മരത്തിൽനിന്നു നത്ത് കരഞ്ഞിരുന്നു; ചുററുമുണ്ടായിരുന്ന ഭയങ്കരമായ മരുഭൂമിയിൽനിന്ന് കുറുക്കൻ ഓളിയിട്ടിരുന്നു. മരിക്കുംമുമ്പെ നിന്റെ അമ്മ ഒരു സ്വപ്നം കണ്ടു. മഹാമുനികൾക്കുമാത്രം കൊണ്ടുവരുന്ന മഞ്ഞപ്പല്ലക്കും കൊണ്ട് കാലൻ,— ഭയങ്കരനായ കാലൻ— അവളുടെ അടുത്തുവന്നുപോൽ. അവൾ വളരെ ഭയത്തോടെ 'പോകുന്നു' എന്നെന്നോടു പറഞ്ഞു. അപ്പോൾ നേരം രാത്രിയായിരുന്നു. നക്ഷത്രങ്ങൾ നല്ലവണ്ണം പ്രകാശിച്ചിരുന്നു. വളരെ ദൂരം വ്യാപിച്ചു കിടന്നിരുന്ന മരുഭൂമിയിൽക്കൂടി കാററടിച്ചിരുന്നു. ഭക്ഷണശേഷം കിട്ടുവാനായി പിന്നാലെ കൂടിയിരുന്ന നായ്ക്കൾ കരച്ചു ചാടി ചെറിയ കുന്നുകൾക്കപ്പുറംപോയി. അവൾ മരിച്ചുവെന്ന് എനിക്കു മ

നസ്സിലായി. അവളുടെ മുഖത്ത് സ്വച്ഛപ്രാപ്തിയുടെ ഭാഗ്യം നല്ലവണ്ണം സ്ഫുരിച്ചിരുന്നു. ഞാൻ, അതു കണ്ട് ഭ്രാന്തനെപ്പോലെ സകലക്രിയകളും ചെയ്തു. പിന്നെ എനിക്കു സൌഖ്യംതരുന്ന ഏകവസ്തുവായ നിന്നോടുകൂടെ അവിടെനിന്നു പുറപ്പെട്ടു '

## ൧൭-ാം അദ്ധ്യായം.

' ഭവാനാവിലമേറിട്ടും വലിയകാൎയ്യസാദ്ധ്യങ്ങളിൽ
ദിവാനിശമനല്പകായശ്രമമിയന്നവാണെന്നാലും '
' മാറീടാതെജനിതസേനചപലതുംജല്പിച്ചുവെന്നാകിലെ
ന്തുറെന്നുള്ളതുഞാൻമറന്ന........................
..............................................
...................................നിൻതാപമി
നാറീടായിനിയുംകിട്ടുമൊരുചന്ദ്രിരാണ്ടുനിസ്സംശയം '*

ഈ അദ്ധ്യായത്തിൽ സിംഹക്കൂടത്തിലേക്കു പോകുമ്പോഴും വഴിയിൽവെച്ചു സായിയോടു സംഭാഷിച്ചുകൊണ്ടിരുന്ന രാമചന്ദ്രൻെറ കഥ വീണ്ടും പറയാം. അവൎക്കു കടന്നുപോകേണ്ടുന്ന ഇരുട്ടായ രണ്ടാമത്തെ ഇടുക്കുവഴിയിൽ വെച്ചു സായി, മുമ്പെ പോകാമെന്നു പറഞ്ഞ്, ഒരു ഗൂഢമാൎഗ്ഗത്തുകൂടെ നടന്നു. രാമചന്ദ്രൻ അപ്രകാരമനുവദിച്ച്, സാധാരണ വഴിയായും സാവധാനത്തിൽ പോയി.

സായിയുടെ ചെറിയ ഭവനം ഒരു കുന്നിൻെറ വക്കത്ത് ര

* സുനന്ദാസമരസവീരം നാടകം സി- ഗോവിന്ദനെളേടം.

ണ്ടു താഴ്വരകൾക്കഭിമുഖമായി കെട്ടപ്പെട്ടിട്ടുള്ളതായിരുന്നു. ചിന്നിച്ചിതറിക്കിടന്നിരുന്ന ഗ്രാമം കുറെ ദൂരത്തിലും ധർമ്മശാല ഇതിന്നെതിരായി അഗാധമായ ഒരു വഴി വശത്തും ആയിരുന്നു. രാമചന്ദ്രൻ അല്പനേരം ധർമ്മശാലയിൽ ചെന്നു വിശ്രമിച്ചതിൽ പിന്നെ ഗ്രാമം കാണുവാനായ്പ്പോയി. സായി വീട്ടിൽ എത്തിയ ഉടനെ താഴത്തെ അകത്തുണ്ടായിരുന്ന ഒരു വൃദ്ധന്റെ അടുക്കലേക്ക് ഉൾവഴിയായി ചെന്നു. അയാളുടെ മുമ്പിൽ പിച്ചള കൊണ്ടുള്ള ചില ബിംബങ്ങളും കുറെ പുഷ്പങ്ങളും ഉണ്ടായിരുന്നു. അയാൾ അപ്പോൾ മാലയെടുത്തു ജപിച്ചിരുന്നുവെങ്കിലും താണ ജനവാതിലിൽക്കൂടി മുമ്പിലെ ഗ്രാമവും താഴ്വരയും നോക്കിക്കാണുകയായിരുന്നു. ഈ മുറിയിലേക്കുള്ള ഉൾവഴി സായിക്കുമാത്രമെ നിശ്ചയമുണ്ടായിരുന്നുള്ളു. അവളുടെ വീട്ടിന്റെ ഈ വശം അഗാധമായൊരു താഴ്വരയുണ്ടായിരുന്നതിനാൽ, ജനങ്ങൾക്ക് അതിനെപ്പററി യാതൊരു ഊഹവും ഉണ്ടായിരുന്നില്ല. സായി (സംഭ്രമത്തോടെ അകത്തിറങ്ങി) 'ദാജിബാബാ! ഈ പുതിയ ആൾ ആരാണെന്ന് എന്നോടു ശരിയായി പറഞ്ഞുതരണം. ഇയ്യാൾ നമ്മുടെ രാജ്യക്കാരനാണെന്നു തോന്നുന്നു. കാശിയുടെ അച്ഛന്റെ—രാമകൃഷ്ണ പണ്ഡിതരുടെ—വീട്ടിൽ പണി എടുത്തിരുന്ന മഹാ വൈരാഗി ഭഗവദ്ദാസനിൽനിന്ന് എനിക്ക് ഇയ്യാളും നാരായണ സന്ന്യാസിയുമായുള്ള സംബന്ധം യദൃച്ഛയാ മനസ്സിലായി. കാശി കമലയുടെ സഖിയാണ്. അതുകൊണ്ട് ഭഗവദ്ദാസവൈരാഗി രാമചന്ദ്രനെ നല്ല വൈദ്യനാണെന്നും ആരുണ്യാദ്ധ്യായന്റെ ശിഷ്യനാണെന്നും പറഞ്ഞു കാശിയുടെ കൂട്ടർക്ക് പരിചയമാക്കിക്കൊടുത്തു. അപ്പോൾ അയാൾ രാമചന്ദ്രനും നാരായണസന്ന്യാസിയുമായുള്ള ചാർച്ച അസംഗത്യാ എനിക്കു പറഞ്ഞു തന്നു. ഞാനയാളെ അറിയും; എങ്കിലും പരിചയം പോരാ. (സന്തോഷത്തോടെ) അയാൾ ആ ഗ്രാമത്തിൽനിന്ന് ഇതിലെ മടങ്ങുമ്പോൾ നോക്കണെ!'

‘ശരി! നീ ഇവ്വിടെ എന്റെ അരികത്ത വൎത്തമാനമറിവാനായിട്ടെ വരാറുള്ളു. ഞാൻ കണ്ടിട്ടുള്ള സ്ത്രീകളിൽവെച്ച് അതി ചപലയും ക്രൂരയുമായിട്ടുള്ളത് നീയാണ്. സൂക്ഷിച്ചോ; അല്ലെങ്കിൽ എല്ലാം പുറത്താകും. നിണക്കു വരാൻ പോകുന്ന ആപത്തു നിശ്ചയമില്ല. രാഘവ പണ്ഡിതന്റെ താവഴിക്കാർ ജന്മത്ത് മാപ്പുതരില്ല’

സായി:— (പൌരുഷത്തോടെ) ‘അത് എനിക്കു പണ്ടെ അറിയാം. എപ്പോഴും ഓൎമ്മപ്പെടുത്തേണമെന്നില്ല. എന്റെ ചെറുപ്പകാലത്തെ തന്റേടക്കുറവുകൊണ്ടു കാൎയ്യം പറ്റിച്ച് എന്റെ ജന്മം നശിപ്പിച്ച നിങ്ങൾക്ക് എന്നോട് ഇപ്പോളിങ്ങിനെ പറയുവാൻ ധൈൎയ്യമുണ്ടല്ലൊ. ഞാനൊരു പൂച്ചയെപ്പോലെ അടങ്ങി ഇരിക്കണമല്ലേ? നിങ്ങൾ പറഞ്ഞതു കേട്ടു നിങ്ങൾക്കു വേണ്ടതൊക്കെത്തന്നെ ഇഷ്ടമെല്ലാം സാധിപ്പിച്ചും ഞാൻ വലഞ്ഞു. നമ്മളിരുവരും തമ്മിൽ കാണാതിരിക്കുന്നേടത്തോളം നല്ലതാണ്’ ഇങ്ങിനെ പറഞ്ഞ് അവൾ വസ്ത്രപ്പുട്ടും കൊണ്ടു മുഖം മറച്ചു.

(കോപത്തോടെ) ‘അങ്ങിനെ ഉറച്ചുവൊ? ആവലാധി പറഞ്ഞോ, നിന്നെ അതിനെ കൊള്ളു.’

സായി (പൌരുഷത്തോടെ) ‘വിഡ്ഢിത്തം മതിയാക്കിൻ. സായി നിങ്ങടെ മുമ്പിൽ വന്നു കരയുന്നവളെന്നു വിചാരിക്കേണ്ട. സായി യാതൊരുത്തന്റെ മുമ്പിലും ചെന്നു കരയില്ല.’

‘ശരി, അവൾക്ക് ഇത്ര സഖികളുള്ളപ്പോൾ. (അധികാരഭാവത്തോടെ ഉച്ചത്തിൽ) എനിക്കു നിന്നെക്കൊണ്ടു വേണ്ട ബുദ്ധിമുട്ടുണ്ടായിട്ടുണ്ട്. നിന്റെ തോന്ന്യാസങ്ങളെല്ലാം ഞാൻ സഹിച്ചിട്ടുമുണ്ട്. കേട്ടൊ, ഇനി ഒരിക്കൽ, അടങ്ങി നിന്നുപോയാൽ എല്ലാം പുറത്താകും. നീയാരെന്നും എങ്ങിനെ വീട്ടിൽ നിന്നോടിപ്പോയെന്നും നീ ദേവദാസിമാരിൽ ഒരുത്തിയെന്നു ഭാവിച്ചതാണെന്നും യഥാൎത്ഥത്തിൽ ആരൊന്നുമല്ല, വിവാ

ഹം കഴിഞ്ഞ ഒരു ബ്രാഹ്മണസ്ത്രീയാണെന്നും മററുമെല്ലാം ഞാൻ പറയും. പിന്നെ ഞാൻ നിന്റെ ഭത്താവിനെ തിരഞ്ഞുപിടിച്ചു നിന്നെ രാഘവപണ്ഡിതന്റെ താവഴിക്കാരുടെ പകെക്കു പാത്രമാക്കും. ഇതൊക്കെച്ചെയ്യും; ഒട്ടുംദയ വിചാരിക്കില്ല.'

സായി (എല്ലാം മിണ്ടാതെ കേട്ടുനിന്ന്) 'ആട്ടെ, അതൊക്കെ യാവാം; ആദ്യം ഇയ്യാളാരെന്നു പറയൂ. നിങ്ങൾ പറയുന്ന അപവാദമൊക്കെ ഞാൻ തടുത്തുകൊള്ളാം. എന്നാൽ ഞാനും ചിലതു പറയും: ഓർത്തോളൂ. സായിയെക്കൊണ്ട് ആരും അവൾ സാധാരണ താണ കൂട്ടരെപ്പോലെ ചെയ്യുവെന്നൊ പണം വാങ്ങി ദേഹം വിററുവെന്നൊ പറയില്ല. 'ഇല്ല! എന്തെന്നാൽ നിങ്ങൾക്ക് ധാരാളം ദ്രവ്യമുണ്ടായിരുന്നു (അന്തമില്ലാതെ) എന്നാൽ അതെങ്ങിനെ കിട്ടി?'

സായി— 'ആവൊ? പറയൂ, മൂത്ത! വിഢ്ഢിത്തം മതി. നിങ്ങൾ എന്നെക്കാളില്ലെങ്കിലും ഒപ്പം കററക്കാരനാണ്. ഒരു കാലത്ത് പ്രതികാരമുണ്ടാവും. അപ്പോൾ തടവിൽ കിടപ്പാനൊ സായിടെ ഒപ്പം രാജപദവിയിലിരിപ്പാനൊ എതിനാണ് സൌഖ്യമെന്നറിയാം.

അയാൾ ഇതെല്ലാം കേട്ട് അധോമുഖനായി എന്തു വന്നാലും വേണ്ടില്ലെന്ന ഭാവത്തോടിരിക്കുന്നതുകണ്ട്, സായി അതിപുച്ഛത്തോടെ ഒന്നു നോക്കി. ഇതിനിടെ രാമചന്ദ്രൻ ഹയാരൂഢനായി ഒരു അനുചരനോടുകൂടി താഴ്വരയിൽക്കൂടി കടന്നുപോയപ്പോൾ, ആ കപട സന്ന്യാസി അത്യാസംഭ്രമത്തോടെ കിളിവാതലിൽക്കൂടി നോക്കി ഇങ്ങിനെ പതുക്കെപ്പറഞ്ഞു. 'അവൻ ഈ വഴി വരുന്നുണ്ടെന്ന് എനിക്കു മനസ്സിലായി. മുമ്പൊരിക്കൽ ഇതിലെ പോയിട്ടുണ്ട്. അതാണ് ഞാൻ സൂക്ഷിച്ചിരിപ്പാൻ പറഞ്ഞത്. അയാൾ നിന്നെ കണ്ടുവൊ?'

സായി—'ഉവ്വ്', പാതി വഴി വരെ ഞാൻ ഒരുമിച്ചുണ്ടായിരുന്നു

ഞാൻ ഇതാ മുമ്പിലെത്തുവാനായി എളുപ്പവഴിയിൽകൂടി വന്നെത്തിയേ ഉള്ളു. അത് ആരാണ്? അറിയുമൊ?

'രണ്ടു കോണുള്ള തലക്കെട്ടു വെച്ചിരിക്കുന്ന അനുചരന്റെ വേഷം നോക്കു. മനസ്സിലായില്ലെ? അത രാഘവ വംശത്തിലെ വാലിയക്കാരനാണ്; മുമ്പിലുള്ളത് നിന്റെ ഭർത്താവും.'

സായി വിചലിതയായി ജനവാതിലിന്റെ മരഴികൾ പിടിച്ചു താഴ്ത്തിരുന്ന് കുതിരപ്പുറത്തുപോകുന്നവനെ സൂക്ഷിച്ചുനോക്കി. അവൾക്കപ്പോഴുണ്ടായിരുന്ന വിചാരങ്ങൾ അവൎണ്ണനീയങ്ങളായിരുന്നു. 'ഇതെന്റെ ഭർത്താവ് രാമചന്ദ്രനാണെല്ലെ? ആ പേര എത്ര അത്ഭുതമായി തോന്നുന്നു. ഇയ്യാളാണ് എന്നെ, കുറെ കാലം മുമ്പ മാതൃഗൃഹത്തിൽനിന്നു വിട്ടുപോയത്. കഷ്ടം! എത്ര സുന്ദരൻ! എന്തുചെയ്യാം? കളഞ്ഞില്ലെ?' ഇപ്രകാരം വിചാരിച്ചു അവൾ അല്പനേരം വല്ലാതെ വിഷാദിച്ചു. ഇപ്പോൾ അവൾക്ക് താൻ ഇതുവരെയും ചെയ്തു ഓരോ ഭയങ്കരപ്രവൃത്തികളാസകലം ഓർമ്മവന്നു. 'ഹാ! ഞാനെത്ര നഷ്ടപ്പെട്ടു! അത് അല്പനേരമെങ്കിലും ഉണ്ടാവാൻ എന്തും കൊടുക്കില്ലെ' എന്നോർത്തു, സായി ഗൃഹത്തിൽ നിന്ന് ഒളിച്ചുപോന്ന സംഗതിയെപ്പററി വളരെ വ്യസനിച്ചു. അവൾ പ്രകൃതിവശാൽ മനോവികാരങ്ങളാൽ അത്യന്തം ചഞ്ചലയാകുന്നവളായിരുന്നു. അവൾക്ക് ലോകകാര്യങ്ങളെ കുറിച്ചു നല്ല അറിവുണ്ടായിരുന്നുവെങ്കിലും തനിക്ക് ഇനി സ്വതന്ത്രയായിരിപ്പാൻ തരമില്ലെന്നറിഞ്ഞപ്പോൾ മാത്രമെ ലോകത്തിലെ അസാരതയെ മനസ്സിലായുള്ളു. പണ്ടു വളരെ ഇഷ്ടപ്പെട്ടിരുന്ന സ്വാതന്ത്ര്യതയോടിപ്പോൾ അവൾക്കു നീരസം തുടങ്ങി. 'എന്റെ സ്ഥിതി മാറുവാൻ ഞാൻ എന്തും ചെയ്യില്ലെ—വാസ്തവത്തിൽ ഒരു മഹാനാൽ സ്നേഹിക്കപ്പെട്ട ഒരു സച്ചരിതയാകുവാൻ? ഞാൻ എങ്ങിനെ വഞ്ചിതയായി! കഷ്ടം! ഇങ്ങിനെ ആലോചിച്ചു സങ്കടപ്പെട്ട് അവൾ സംഭ്രമത്തോടെ വീണ്ടും അഴികൾ പിടിച്ചു. ഇതുവരേയും അവരുടെ ഒരികുത്ത

നിന്നു സൂക്ഷിച്ചു നോക്കിയിരുന്ന ആ വൃദ്ധൻ ഇങ്ങിനെ ചോദിച്ചു. 'ഈ വൎത്തമാനം വളരെ ആലോചനാ ഹേതുവായിരിക്കുന്നു, ഇല്ലെ ?'.

സായി ഇതു കേട്ട ഉടനെ സ്വപ്നത്തിൽ നിന്നുണൎന്ന പോലെ ഞെട്ടി, സന്ദൎഭാവസ്ഥയെ നല്ല വണ്ണം മനസ്സിലാക്കി ഇപ്രകാരം പറഞ്ഞു. 'ഹാ! എല്ലാം കഴിഞ്ഞു. നിങ്ങൾ എന്റെ ജന്മം നശിപ്പിച്ചു. എന്റെ ഈ സ്ഥിതിക്കു കാരണം നിങ്ങളാണ്. ഇനി മാറുവാനാഗ്രഹമുണ്ടെങ്കിലും ഫലമില്ല'.

(വികൃതഹാസത്തോടെ) 'മാറാൻ ആഗ്രഹമുണ്ടോ? ഈ മാതിരി ഞാൻ ആക്കീട്ടില്ലെങ്കിൽ നിനക്കു സ്വാതന്ത്ര്യം, തമാശ, രസം ഇതൊക്കെ എങ്ങിനെയുണ്ടാവും ?'.

സായി— 'കഷ്ടം! നിങ്ങൾ എന്നിൽനിന്നു ചിലതെടുത്തു കളഞ്ഞു—എന്റെ പേരും മാനവും, പഠിപ്പ്, സ്വാതന്ത്ര്യം, ധനം, അന്യന്മാരുടെ മേലധികാരം ഇതൊക്കെ കിട്ടുമെന്നു വിചാരിച്ചു ഭ്രമിച്ച് ഞാൻ അവയെ മനസ്സായി, വിട്ടുകളഞ്ഞു. അവയെല്ലാം എനിക്ക് ഇപ്പോഴുണ്ടെങ്കിലും എന്റെ പേരില്ലാതെ എന്തു പ്രയോജനം? ആട്ടെ; കഴിഞ്ഞതാലോചിച്ച് വ്യസനിച്ചിട്ടു ഫലമില്ലല്ലൊ. ഇപ്പോൾ സായിക്ക് മാറുവാൻ പ്രയാസമാണ്. അവൾക്ക് സ്വാതന്ത്ര്യമില്ലാതെ കഴിയില്ല. ആട്ടെ വരു. എല്ലാം മറന്നു സ്നേഹിതന്മാരാവാം'.

മേലെഴുതിയസംഭാഷണം കുറെ അതിശയകരമായി തോന്നുമെങ്കിലും ഒരിക്കൽ രാമചന്ദ്രൻ, നാരായണ സന്ന്യാസിയുടെ അടുക്കെ നിന്നു വീട്ടിൽ പോയപ്പോൾ, അവന്ന് സായിയെ വാക്കാനം കഴിച്ചുകൊടുത്തതു വാസ്തവമായിരുന്നു. നാരായണ സന്ന്യാസിയുടെ സോദരിയായ അവന്റെ അമ്മ, സഹോദരനെപ്പോലെ പുത്രനും ആയെങ്കിലൊ എന്നു വിചാരിച്ചു ഭയപ്പെട്ട്, അവനെ വീട്ടിലിരുത്തുവാൻ ആഗ്രഹിക്കയും അവൻ അവിടെ ഉള്ളപ്പോൾ തന്നെ വാക്കാനകൎമ്മം കഴിക്കേണമെന്നു ശാഠ്യം പിടിക്കയും

ചെയ്തു. എന്നാൽ രാമചന്ദ്രൻ വീട്ടിൽ വളരെക്കാലം താമസിപ്പാൻ ഇഷ്ടപ്പെട്ടില്ല. അവന്റെ മനസ്സെല്ലാം നാരായണ സന്ന്യാസിയിലും അദ്ദേഹം പരിചയമാക്കിക്കൊടുത്ത ആരണ്യാദ്ധ്യായത്തിലും ആയിരുന്നു. അതിനാൽ അവൻ വാക്ദാനം കഴിഞ്ഞ ഉടനെ എന്തോ ചില ഒഴികഴിവു പറഞ്ഞു വീട്ടിൽ നിന്നു പോന്നു. പിന്നെ വളരെക്കാലത്തേക്ക് അവനെപ്പറ്റിയാതൊരു വർത്തമാനവുമുണ്ടായിരുന്നില്ല. അവനെ നാരായണ സന്ന്യാസിയോടുള്ള സമാഗമവും ആരണ്യാദ്ധ്യായങ്കലുള്ള വിദ്യാഭ്യാസവും അതിയായി ആകർഷിച്ചു. വീട്ടിൽ പരമാനന്ദമായിരിപ്പാൻ അവന്നു ലേശം പ്രിയമുണ്ടായിരുന്നില്ല; ആ വാക്ദാനം ഹിതവിരോധവുമായിരുന്നു. വളരെക്കാലം കഴിഞ്ഞു. പിന്നെ ഒരിക്കൽ സ്വരാജ്യത്തുപോയപ്പോൾ, താൻ മരിച്ചുവെന്നും തനിക്ക് വാക്ദാനം ചെയ്ത ബാലിക വിധവായോഗമൊഴിപ്പാനായി പെട്ടെന്ന് എങ്ങോട്ടോ ചാടിപ്പോയെന്നുമുള്ള കഥ കിംവദന്തിയുണ്ടെന്നും അവൻ അറിഞ്ഞു. അവളെക്കാണാതായതിനെപ്പറ്റി ഒരപവാദവും കൂടി കേട്ടിരുന്നു. എന്തുകൊണ്ടെന്നാൽ അവളെക്കാണാതായ ദിവസം തന്നെ അവിടുത്തെ പുരോഹിതനേയും കാണാതായി. ഇപ്പോഴായിരുന്നു കമലയെ പ്രസവിച്ചത്. അവളുടെ അമ്മ, രാമചന്ദ്രന്ന് തന്റെ പ്രിയതമനോടുള്ള സ്നേഹാധിക്യമോർത്ത്, സ്വപുത്രിയെ കൊടുക്കാമെന്നു പറഞ്ഞ് അവനെ സമാശ്വസിപ്പിച്ചു. കമലെക്ക് അഞ്ചാം വയസ്സായപ്പോൾ, രാമചന്ദ്രന്റെ അച്ഛൻ മരിച്ചതിനാൽ അവൻ വീണ്ടും സ്വഗൃഹത്തിലേക്കു പോയി, ഗൃഹകാര്യങ്ങളെല്ലാം ശരിപ്പെടുത്തുവാനായി അല്പകാലം താമസിച്ചു. ഇതിനിടെ കമലയുടെ മാതാവ് കാലധർമ്മം പ്രാപിച്ചതിനാൽ, നാരായണ സന്ന്യാസി ദുഃഖാർത്തനായി, പുത്രിയോടു കൂടി അങ്ങുമിങ്ങും വളരെ സഞ്ചരിച്ച്, അവസാനം പശ്ചിമഘട്ടത്തിനിപ്പുറമുള്ള അഞ്ജിനി നഗരത്തിൽ സ്ഥിരവാസമാക്കി. ഇപ്രകാരമായിരുന്നു രാമചന്ദ്രൻ മാതുലനെ കാണാതെ കുറെക്കാലം കഴിഞ്ഞതിൽ

പിന്നെ കമലയുടെ പാട്ടാന ദിവസം വൈകുന്നേരം അദ്ദേഹത്തെ യഥാസംഗതിയായി കണ്ടെത്തിയത്.

കമല പിതൃഗൃഹത്തിൽ വന്നിട്ട് ഒരു മാസത്തിലപ്പുറമായപ്പോഴേക്കു ഗണേശൻ അവളെ കൊണ്ടുപോകുവാൻ വന്നു. ഇവിടെ അവൾക്ക് എന്തു കാരണത്താലൊ ഭർത്താവിനെപ്പറ്റി ശ്വശ്രൂഗൃഹത്തിലെപ്പോലെ വിചാരമുണ്ടായില്ല. അദ്ദേഹം തന്റെ ഭാഗ്യഹാനി വരുത്തുമൊ എന്നുള്ള ഭയവും അവൾക്കുണ്ടായില്ല. അവൾ മുമ്പു താമസിച്ചിരുന്നത് ലേശം സുഖമില്ലാത്ത ഒരു ദിക്കിലായിരുന്നു. അവിടെ നിന്ന് അവൾ, സമീപക്കാരത്തികളായ അനേകം യുവതികളുടെ ഭാഗ്യനാശം കണ്ട് തനിക്കും അപ്രകാരം വരുമൊ എന്നു വിചാരിച്ചു ഭയപ്പെട്ടിരുന്നു. എന്നാൽ ഇപ്പോൾ യാതൊരു അലട്ടുമില്ലാതെ സുഖമായി ശാന്തികരങ്ങളും മാറ്റമില്ലാത്തവയുമായ ഓരൊ കാഴ്ചകൾ കണ്ടു പിതൃഗൃഹത്തിലായിരുന്നതു കൊണ്ട് അവൾക്കു മനസ്സിൽ വളരെ ശാന്തതയും സന്തോഷവുംതോന്നി. പട്ടണവാസത്തിലുള്ള വിചാരങ്ങളും സ്വൈരക്കേടുകളും ഇല്ലാത്ത ഈ അവസ്ഥയിൽ അവൾക്ക് സ്വകാര്യങ്ങളിൽ കൂടി ശ്രദ്ധതോന്നി. ചുരുക്കത്തിൽ അവൾക്ക് ഇഹലോകത്തിലല്ലാത്ത വിധം തോന്നി എന്നെ പറയേണ്ടു. അതു നിമിത്തം ഗണേശൻ വന്നപ്പോൾ കമല വളരെ ശാന്തതയോടെ—അശ്രദ്ധയോടെന്നു തന്നെ പറയാം—അവനെ കാണുകയും ശ്വശ്രൂവിന്റെ അടുക്കലേക്കു പോണമെന്നു പറഞ്ഞപ്പോൾ ഉടനെ സമ്മതിക്കുകയും ചെയ്തു. അവൾക്കിപ്പോൾ ഗണേശനെക്കുറിച്ചുള്ള ഉൽകണ്ഠ ഇല്ലാതായ നിമിത്തം അവന്റെ അററകുററങ്ങൾ നോക്കി അറിയുവാൻ കഴിഞ്ഞതു കൊണ്ട്, അവന്റെ യഥാർത്ഥമായ സ്വഭാവം ഇന്നതെന്നു മനസ്സിലാക്കുവാൻ തരമുണ്ടായിരുന്നു. രാമചന്ദ്രനും നാരായണ സന്യാസിയുമായുള്ള ചാർച്ചയെന്തെന്നു അറിഞ്ഞതുകൊണ്ട്, അവനുള്ളപ്പോൾ തനിക്ക് അസുഖഭാവമുണ്ടാവാനും അവന്റെ നോട്ടത്തിനിത്ര ശക്തിതോന്നുവാനുമുള്ള ഹേതു, തമ്മിലുള്ള ബന്ധുത്വമെന്നോർത്തു സന്തോ-

ഷിച്ചു, പക്ഷെ അവൻ അച്ഛനെപ്പോലെ ആയിരിക്കാമെന്നും അവൾ വിചാരിച്ചു. അവൻ വളരെ ബുദ്ധിമുട്ടി പിതാവിനെ ശുശ്രൂഷിച്ച കഥ കേട്ടപ്പോൾ അവൾക്കു വളരെ കൃതാൎത്ഥതയും തോന്നി. അവൾക്ക് ഉദ്യാനസ്ഥലത്തു വെച്ചുണ്ടായ അകാരണമായ സംഗതി ഇപ്പോൾ വളരെ വ്യക്തമായി തോന്നി. അച്ഛൻ അടുത്തില്ലാത്തപ്പോൾ, തന്റെ വിഡ്ഢിത്തമായ നടവടികൾ കണ്ട് അന്യർ കുറ്റം പറയാതെ കഴിച്ചുകൂട്ടിയതിന്ന് രാമചന്ദ്രന്റെ ദയെക്കും പൂൎവ്വാലോചനെക്കും അവൾ വളരെ നന്ദിയുള്ളവളായി. ഒരിക്കൽ അവളുടെ ഹൃദയത്തിലൊരാഗ്രഹം കടന്നു കൂടി. അതു, വിചാരിച്ച് അവൾ രക്തവൎണ്ണമുഖയായി, ആരാനും അറിയരുതെന്നു വിചാരിച്ച് ഹൃദയം കൈകൊണ്ടു മൂടി. ആ വിചാരം ഗണേശൻ രാമചന്ദ്രനെപ്പോലെ ആയാലെത്ര നന്നായിരുന്നു. ഈ ആഗ്രഹം എത്രതന്നെ സ്വാഭാവികമാണെങ്കിലും ഭൎത്താവിനെ അന്യരോടുപമിക്കരുതെന്നു വിചാരിക്കുന്ന ഹിന്ദുസ്ത്രീകൾക്ക് അതി കഠിനമായിട്ടുള്ളതാകുന്നു.

കമല ഗണേശന്റെ ഒന്നിച്ചു സന്തുഷ്ടയായിരിപ്പാൻ വൃഥാ ശ്രമിച്ചു. അവളുടെ അച്ഛന്ന് വളരെ ഭേദമുണ്ടായിരുന്നതിനാൽ ഇനി അവൾ അവിടെ ആവശ്യമുണ്ടായിരുന്നില്ലെങ്കിലും ചിലപ്പോൾ അദ്ദേഹം സമാധാനഹീനനായിരുന്നതിന്റെ കാരണം അവൾക്കു നിശ്ചയമുണ്ടായിരുന്നില്ല. ആ സമയങ്ങളിലെല്ലാം അവൾ 'അച്ഛൻ എന്നോടെല്ലാം പറഞ്ഞു തന്നിട്ടില്ലേ? പിന്നെ എന്താണ് ഇത്ര സമാധാനമില്ലാത്തു?' എന്നിങ്ങിനെ വിചാരിച്ചിരുന്നു. ഗണേശൻ വരുംമുമ്പെ സന്യാസി, പുത്രിയെ ഒന്നു രണ്ടു പ്രാവശ്യം സ്വകാൎയ്യമായി വിളിച്ചിങ്ങിനെ പറഞ്ഞു. 'കമലെ! ഞാൻ മരിച്ചാൽ, നീ എന്തു ചെയ്യും? നിണക്കിപ്പോൾ സൌഖ്യമാണെന്നും ഇനി യാതൊന്നിനും ആവശ്യമില്ലെന്നും ഉറപ്പില്ലേ? നീ ഈ കാൎയ്യത്തിൽ നിന്റെ അമ്മയെപ്പോലല്ലാത്തതു കൊണ്ട് എനിക്കൊന്നും അറിഞ്ഞു കൂട. നിണക്കും ഭൎത്താവിന്നും തമ്മിൽ സ്വ-

ത്തുമായി അനുരാഗമുണ്ടെങ്കിൽ എല്ലാം ശുഭമാണ്. നീ അച്ഛ നെ വളരെ സ്നേഹിക്കുന്നു. നിണക്ക് എന്നോടുകൂടി എപ്പോഴും താമസിപ്പാനാഗ്രഹമുണ്ട്, ഇല്ലേ? എനിക്ക് ഗണേശപണ്ഡിത നെപ്പററി അധികമൊന്നും നിശ്ചയമില്ല. അതുനിമിത്തം മന സ്സിന്നു സമാധാനമില്ല'.

കമല— 'അച്ഛാ! വ്യസനിക്കണ്ട. അദ്ദേഹം സാധാരണ ഭ ത്താക്കന്മാരെപ്പോലല്ല, അദ്ദേഹത്തിന്നു എന്നോടു വളരെ ദയ യുണ്ട്. എനിക്കു ഇത്ര നല്ലൊരു ഭത്താവുള്ളതിനാൽ മററു ബാ ലികമാർ എന്നെപലപ്പോഴും അഭിനന്ദിക്കാറുണ്ട്. ഒരിക്കൽ— എന്തുകൊണ്ടോ എനിക്കറിഞ്ഞുകൂട— എനിക്കും സമാധാനമു ണ്ടായിരുന്നില്ല. എന്നാൽ ഇപ്പോൾ അങ്ങിനെയല്ല. അ ദ്ദേഹം ഉടനെവരും'.

ഗണേശൻെറ വരവ് ആ വൃദ്ധന്നു വളരെ ആശ്വാസകരമാ യിരുന്നു. പുത്രിയെ കൊണ്ടുപോകുന്നതിൽ അദ്ദേഹത്തിന്ന് യാ തൊരു തടസ്ഥവും ഉണ്ടായിരുന്നില്ല. ഗണേശൻ രാമപുരത്ത് ത ൻെറ പ്രവൃത്തിയിൽ രണ്ടാമതും ചെന്നു ഹാജരായിരുന്നു. എ ന്നാൽ അവിടെനിന്നു വന്ന പ്രത്യേകാവശ്യം കമലയെ കൊണ്ടു പോയി ശിവഗംഗയിലാക്കുന്നതായിരുന്നു. പിതാവും പുത്രിയു മായുള്ള ദീൎഘവിയോഗം കണ്ടപ്പോൾ അവനു വളരെ മനസ്സ ലിഞ്ഞു. പിന്നെ ഇരുവരും പുറപ്പെട്ടു. കമലയുടെ ശ്വശ്രൂ കു ന്നിൻെറ താഴത്തു കാത്തുനിന്നിരുന്നു. അവിടെ വെച്ചു ഗണേ ശൻ രാമപുരത്തിലേക്കു തിരിച്ചു.

———

## ൧൯-ാം അദ്ധ്യായം.

—— :0: ——

'ഭവർകരിച്ചുടലവൈവിഷാദി കൊല്ലുവാനുമിടവർകൾക്കിനായ്' †

* * * * *

' എന്തിനനസൂയലികരത്തിട്ടവാൻനമുക്ക
സന്തോഷമല്ലികയൊഴിഞ്ഞാലൊരേകോത്താൾ ' ‡

* * * * *

' പാരംപ്രേമമൊടൊത്തുവാഴുമിവർക്കുംതമ്മിൽവിരോധംവരാൻ
ഹേതുംകാരണമെന്തിനിതോർക്കിലഹോഭോഗമനസ്സാരവും '

കമല ശ്വശ്രുവൊന്നിച്ച് ഗൃഹസമീപമെത്തി തുടങ്ങിയപ്പോൾ, ഭാഗീരഥി അവളുടെ വീട്ടിന്റെ മുൻവശമുള്ള മതിലിന്മീതെകൂടി എത്തിനോക്കിയിരുന്നു. കമല ഒക്കിൽ ഒരു ഭാണ്ഡവും വെച്ച്, അവളുടെ ശ്വശ്രുവിന്റെ പിന്നാലെയായിരുന്നു നടന്നിരുന്നത്. ഭാഗീരഥി എല്ലാവർക്കും ഉടനെ അറിവു കൊടുത്തു. അതുനിമിത്തം കമല തെരുവിന്റെ മുക്കിലെത്തിയപ്പോഴേക്ക് വളരെപ്പേർ മതിലിന്മീതെയും വേലിയിടയിൽക്കൂടിയും എത്തിനോക്കുകയും സ്നാനം കഴിഞ്ഞ് ജലവും കൊണ്ടു മടങ്ങിയിരുന്ന സ്ത്രീകൾ ഈറനോടെ അവരവരുടെ ഗൃഹങ്ങളുടെ മുമ്പിൽ നോക്കിനില്ക്കുകയുംചെയ്തു. ഭാഗീരഥി സഖിയെ കണ്ടഉടനെ പറഞ്ഞത് 'കമലെ! സ്വാഗതംസ്വാഗതം' എന്നായിരുന്നു. അപ്പോഴേക്ക് നാലുഭാഗത്തു നിന്നും 'സൌഖ്യമല്ലേ' 'എവിടുന്നുവരുന്നു?' 'എങ്ങട്ടു പോണു?' എന്ന് സുമംഗലികളും കുത്സിതവേഷത്തോടുകൂടിയ വിധവകളും ചോദിച്ചു തുടങ്ങി. ഹരിണിയും അരികത്ത് ഓടിവന്നു. എന്നാൽ സാധാരണ ഉത്സാഹശീലയായ രമ വളരെ വ്യസനിച്ചു പരവശയായി നിന്നു. അവൾ വന്നപ്പോൾ എല്ലാവരും മൌനം ധരിച്ചു. അപ്പോൾ കമല 'എന്തു സംഗതി' എന്ന ഭാവത്തോടെ എല്ലാവരെയും, പ്രത്യേകമായി രമയേയും നോക്കി, അവളുടെ

† രാമായണം കണ്ണശ്ശപ്പണിക്കർ. ‡ വിക്രമോർവ്വശീയം കുഞ്ഞിക്കുട്ടൻതമ്പുരാൻ.

സങ്കടഭാവം കണ്ടു വളരെ ഭയപ്പെട്ടു. പിന്നെ അവൾ വളരെ ആശയോടെ 'പറയിൻ, എന്താണ്? എന്താണ് സംഭവിച്ചത്?' എന്നു ചോദിച്ചപ്പോൾ 'ഒന്നുമില്ല, ഒന്നുമില്ല' എന്നു പറഞ്ഞ് പ്രായം ചെന്ന സ്ത്രീകൾ പൊടുന്നനവെ വീട്ടിലേക്കു പോകുവാൻ തുടങ്ങി. ഇവർ തമ്മിൽ പതുക്കെ സംസാരിച്ചുകൊണ്ടിരുന്നപ്പോൾ, അവരുടെ പ്രസന്നഭാവമെല്ലാം പോയി കുണ്ഠിതഭാവമായി. 'രാവക്ക് കുറെ ആശ്വാസമുണ്ട്. ഇന്നലെ രാത്രി വൈദ്യനെ വരുത്തിയിരുന്നു'. എന്നു പറഞ്ഞപ്പോഴേക്ക് അവൾ വ്യസനമടക്കാൻ കഴിവില്ലാതെ കമലയുടെ തോളിൽ തലവെച്ചു വിലപിച്ചു.

'അരുത്, കുട്ടി! കരയരുത്. പ്രത്യുപകാരശീലയായ തലേത്തെപ്പിശാചി കോപിക്കുമെന്ന് നിശ്ചയമില്ലേ? അവൾ കൊണ്ടുപോകുന്നവരെക്കുറിച്ചു കരയാവല്ലേ, വല്ലതും പറയാവല്ലേ ചെയ്യരുതെന്ന് അറിഞ്ഞുകൂടെ? അതു മാത്രമല്ല, വല്ലതും വരും മുമ്പെ കരയുന്നത് നന്നോ? അതൊരു ദുർന്നിമിത്തമാണ്' എന്നു സമീപത്തുണ്ടായിരുന്ന രണ്ടു മൂന്നു സ്ത്രീകൾ പറഞ്ഞു.

കമല വല്ലാതെ പരിഭ്രമിച്ച്, തത്സമയം പുറത്തുവന്ന ഭാഗീരഥിയോട് അതെല്ലാമെന്തെന്നു ചോദിച്ചു. അപ്പോൾ അവൾ ഇതിനെഉത്തരം പറഞ്ഞു. 'മിണ്ടാതിരിക്കൂ, മിണ്ടാതിരിക്കൂ; ഭയപ്പെടണ്ട. ഒരാൾ വന്നുകൂടുമ്പോൾ ഇത് പറയരുത്: എങ്കിലും ഇവിടെ തലേത്തെപ്പിശാചി വന്നിരിക്കുന്നു. അമ്മയുടെ ഭർത്താവിന് ദീനമാണ്. വീട്ടിൽ തന്നെ ഉണ്ടോളൂ — ആ വാരിയക്കാരൻ ചെക്കനും വെപ്പുകാരത്തിക്കിഴവിയും കിടപ്പാണ്, ഇനി ആരെയെല്ലാം പിടിക്കുമോ എന്തോ. അവൾക്ക് ആരും ഭേദമില്ല, ബാലനും കൂടി സാരമില്ല.'

കമല— (അമ്മയെ അടുത്തുചേർത്ത്, മനശ്ചഞ്ചലയായി) 'അയ്യോ! എന്തു ഭയങ്കരം!.

ഇത്രമാത്രം പറഞ്ഞപ്പോഴേക്ക് കമലയുടെ ശ്വശ്രൂ ഉമ്മറവാതിൽ തുറന്നു പുറത്തുവന്ന് ഒരു ഉപാസകലം നോക്കിയതുകണ്ട്,

ബാലികമാരെല്ലാം ശിരസ്സുകൂടി 'പിന്നെകാണാം— വളരെ പറയാനുണ്ട്. കമലെ! അകത്തുപോയി സൂക്ഷിച്ചിരിക്ക' എന്നു പതുക്കെപ്പറഞ്ഞു പിരിഞ്ഞു. മററു സുമംഗലികൾ വീട്ടിലേക്ക് ഉമ്മറത്തൂടയും വിധവകൾ പിൻവഴിയായും കടന്നു.

കമലെക്ക് ഈ രാത്രി അവ്യക്തമായി അനേകം വികാരങ്ങൾ തോന്നിയതിനാൽ, മനസ്സിൽ അവർണ്ണനീയമായ ഭയം കടന്നുകൂടി. അതുകൊണ്ട് അവൾ ഉറക്കം വരാതെ മറെറ ഗൃഹത്തിൽ നിന്നുള്ള ശബ്ദവും മററും ഓർമ്മവെച്ച് അസ്വസ്ഥയായ്ക്കിടന്നു. അവൾക്ക് ഭാമയോടുണ്ടായിരുന്ന അത്യന്താനുകമ്പം നിമിത്തം താൻതന്നെ ആ സങ്കടാവസ്ഥകൾ അനുഭവിച്ചപോലെ തോന്നി. അതു വല്ലാത്ത സങ്കടദശയായിരുന്നു. അവൾ രാത്രിയിലെല്ലാം നിശ്ശബ്ദമായിരിക്കെ ദുർന്നിമിത്തസൂചകങ്ങളായ ഓരൊ ശബ്ദങ്ങൾ കേട്ടു. ചന്ദ്രൻ ക്ഷയിച്ചു മങ്ങി. കാററു ഹുങ്കാരമായി വീശി. വ്യസനകരമായ ഉലൂകശബ്ദവും ഭയങ്കരമായ നരിരവത്തോടു ചേർന്നു വളരെ നേരം നിന്നു. കമലെക്ക് ഗൃഹത്തിന്റെ പിൻവശമുള്ള വൃക്ഷച്ഛായകളിലാസകലം പിശാചുക്കളുള്ളപോലെ തോന്നി. ചന്ദ്രമണ്ഡലം മേഘംകൊണ്ട് പെട്ടെന്നു പൂർണ്ണമായി മറെക്കപ്പെട്ടു. കമല എഴുനീററ് വളരെ അസ്വസ്ഥയായി മുറിയിൽ അങ്ങുമിങ്ങും നടന്നു. അപ്പോൾ അങ്ങെ ഭവനത്തിൽനിന്ന് ധൃതിയായി നടക്കുന്ന ശബ്ദം കേട്ടുകൊണ്ട്, അവൾ 'ഭാമ എവിടെയാണാവൊ, അവൾ എന്തു ചെയ്യുന്നു? ഈശ്വരാ! സന്തോഷശീലയും പ്രസന്നമുഖിയുമായ എന്റെ സഖിക്ക് എന്താണ് വരുവാൻ പോകുന്നത്?' എന്നു വിചാരിച്ച് അകാരണമായുരഞ്ഞ് 'രക്ഷിക്കണെ! രക്ഷിക്കണെ! ഈ വലിയ ആപത്തിൽനിന്നു അവളെ രക്ഷിക്കണെ! എന്നു പ്രാർത്ഥിച്ചു. ബദ്ധപ്പെട്ടു നടക്കുന്ന കാലടിശബ്ദം വീണ്ടും ഉണ്ടായി. അല്പനേരം ഒന്നും കേൾക്കാതിരുന്നതിൽ പിന്നെ ഒരു ദീർഘശ്വാസവും പ്രാണവേദനയോടുകൂടെയുള്ള ഒരു ഞരക്കവും ഒരു നിലവിളിയും കേട്ടു. കമല നടുങ്ങി നിന്നുപോയി.

ഇത് പ്രാണൻ പോകുന്ന സമയം ശക്തി മുഴുവനും പ്രയോഗിച്ചുണ്ടാക്കിയ ശബ്ദമായിരുന്നു. ഇത് ഒരിക്കൽ കേട്ടാൽ പിന്നെ ആരും മറക്കില്ല. 'അടുത്തു വരിൻ, അടുത്തു വരിൻ, ഞാൻ തന്നെയുള്ളു' എന്ന ഘോരനാദം കാററിലെല്ലാം അലച്ചു. കുറച്ചുകഴിഞ്ഞതിനുശേഷം വളരെ ബുദ്ധിമുട്ടി വീണ്ടും ദീർഘശ്വാസമിടുന്നതുകേട്ടു. ഇപ്പോൾ കമലെക്ക് ആകുലയായ അമ്മയെ നോക്കിനില്ക്കുമ്പോലെ തോന്നുകയും സഖിയെ ആലിംഗനം ചെയ്ത് സമാശ്വസിപ്പിക്കുവാൻ ആഗ്രഹമുണ്ടാകുകയും ചെയ്തു. എന്നാൽ കഷ്ടം! അവൾ ദുഃഖാർത്തയായ സ്നേഹിതയെ എങ്ങിനെ ആശ്വസിപ്പിക്കും? അവസാനം പ്രാണൻ പരലോകപ്രാപ്തി ചെയ്യും മുമ്പെ മരണസമയത്തുണ്ടാകുന്ന ശബ്ദവുമുണ്ടായി. കമലെക്ക് ഇതു കേട്ടപ്പോഴും 'അടുത്തു വരിൻ, അടുത്തു വരിൻ, ഞാൻ തന്നെയുള്ളു! തന്നെയുള്ളു' എന്നു കേൾക്കുമ്പോലെ തോന്നി. ഇക്കുറി ശബ്ദമില്ലാതെ അധികനേരം നിന്നില്ല. ഇരുണ്ട വൃക്ഷവാടികകളിൽ നിന്ന് നത്ത് ശബ്ദിച്ചു തുടങ്ങി. ശാഖകൾ ഓളിയിട്ട്, മേൽഭാഗത്തുടെ വല്ലവരും വരുന്നതു കണ്ടവിധം വേഗം വേഗം ഉറക്കെക്കരച്ചു. കമല വസ്ത്രാഗ്രം കൊണ്ടു ശിരസ്സു മൂടി മുഖം മറച്ചു. ഇതിന്റെ സാരമെല്ലാം അവൾക്ക് നിശ്ചയമുണ്ടായിരുന്നു. നാസ്സൾ പിശാചുക്കളെക്കണ്ടിരുന്നു; നിശ്ചയമായും ഭയങ്കരന്മാരായ യമകിങ്കരന്മാർ വന്നിരുന്നു. അയ്യോ, ഈശ്വരാ! അവർ ഉറങ്ങുന്നുവൊ? അവക്ക് വരുന്നത് ആരെന്നറിഞ്ഞുകൂടെ? അവർ വരുമ്പോൾ വാതിലടച്ചുകൂടെ? കറുത്ത നിഴലുകൾ കയറും വീശി പതുക്കെപ്പതുക്കെ വരുന്നത് താൻ കാണുന്നുവെന്ന് കമലെക്കു തോന്നി. യഥാർത്ഥമായി കാലടിശബ്ദം കേട്ടിരുന്നുവൊ? കുറെ കഴിഞ്ഞതിൽ പിന്നെ അവൾ അനേകം ശാഖകളൊന്നായുലച്ച് നദീതീരത്തെക്കൊട്ടുന്നതും ദൂരെയുള്ള വൃക്ഷസമൂഹങ്ങളിൽനിന്ന് ഒരു മഹാ ക്ഷോഭവും കേട്ടപ്പോൾ 'പോയി പോയി; ആത്മാവിനെ പിടിച്ചുകൊണ്ടുപോയി' എന്നു മനസ്സിലുറച്ചു. വിയന്നാഴ്ത്തത് ശമിച്ചിരുന്ന കുന്നുമേഘങ്ങളിൽനിന്നു നിരാനന്ദപ്ര

മായ മങ്ങിയ ചന്ദ്രശോഭ വന്നിരുന്നു. ചഞ്ചലങ്ങളായ മേഘഗണങ്ങളിൽനിന്ന് ഇടക്കിടെ മർമ്മരശബ്ദങ്ങളുണ്ടായിരുന്നു. പിന്നെ ആ ഗൃഹത്തിൽനിന്ന് മഹാ തിരക്കും വിലാപവും കേട്ടു ഉടനെ പെട്ടെന്നു നിശ്ശബ്ദ്യവുമുണ്ടായി. ഇതിന്റെ കാരണം മൃതനായ യുവാവിന്റെ അച്ഛൻ മനോവ്യഥ കൊണ്ടു ഹൃദയം പൊട്ടി അത്യുച്ചത്തിൽ അസ്വാഭാവിക ശബ്ദത്തോടെ 'കരയണ്ട—ഇതിലും വലിയ ആപത്തു വരാതിരിപ്പാനായി ശവം കൊണ്ടു പോകിൻ' എന്നു പറഞ്ഞിരുന്നതായിരുന്നു. കമല മുഖം മറച്ചു കരഞ്ഞു. അവൾ ശങ്കിച്ച മഹാകഷ്ടങ്ങളെല്ലാം രമെക്ക് ഇപ്പോൾ സംഭവിച്ചു. അതുകൊണ്ട് അവൾ സഖിയെ ആശ്ലേഷിച്ച് 'രമെ! രമെ! നിന്റെ സ്ഥിതി എത്ര കഷ്ടമായല്ലോ!' എന്നു പറഞ്ഞ് സന്തപിപ്പാനായി അരുണോദയം കാത്തിരുന്നു.



പിറ്റെ ദിവസം രമയെ ചെന്നു കാണുവാൻ കമലെക്ക് അനുവാദം കിട്ടിയില്ല. മൂഢവിശ്വാസം നിമിത്തമുള്ള ഭയത്താൽ എല്ലാവരും ഒതുങ്ങിയിരുന്നു. എന്തെല്ലാം കഷ്ടതകളാണ് തന്റെ സഖി സഹിക്കേണ്ടി വരുന്നതെന്നും 'അവൾ മുജ്ജന്മത്തെ പാപം സഹിക്കട്ടെ. നിർഭാഗ്യയായ ഈ അശുഭയാണ് അയാളുടെ മരണ കാരണം. മുജ്ജന്മം എന്തെല്ലാം പാപം ചെയ്തിരിക്കും, ആവൊ? എത്ര ആളുകളുടെ മനസ്സു പൊട്ടിച്ചിരിക്കും, എന്തൊ?' എന്നിങ്ങിനെ അവളുടെ പ്രാണസഖികൾകൂടി ലേശംപോലും സഹതാപം കാണിക്കാതെ അവളെ എന്തെല്ലാം വിധത്തിൽ എത്ര കഠിനമായി ശകാരിക്കുമെന്നും ഒരുത്തനും അവളുടെ അടുക്കച്ചെന്നു സഹതപിക്കുകയൊ ദയയോടെ ഒരു വാക്കുപോലും പറയാതിരിക്കുകയൊ ചെയ്യുമ്പോൾ അവൾക്ക് എത്ര കഠിന ശോകമുണ്ടാകുമെന്നും കമല ആലോചിച്ചു. രമ ഇവയെല്ലാമെങ്ങിനെ പൊറുക്കുമെന്ന് അവൾക്കു നിശ്ചയവും ഉണ്ടായിരുന്നു. ഇപ്രകാരമോർത്ത് കമലെക്ക് ചിത്തഭ്രമമായി എന്നു തന്നെ പറയാം. എന്നാൽ പോകുവാൻ സമ്മതമ

പേക്ഷിക്കുന്നതാവും അവളുടെ കൂട്ടരുടെ വിരോധവും കലശലായി. ഇങ്ങിനെ കുറെ കഴിഞ്ഞ ശേഷം ഉണ്ടായ വലിയൊരു വിഷമ ദശാന്ത്യത്തിൽ കമലയുടെ പ്രഥമ ശിശു ഭൂസ്പർശംചെയ്തു.

ഇപ്പോൾ കമല അനേകദിവസം മനോവ്യഥയോടെ കഴിക്കേണ്ടി വന്ന നിമിത്തം ഭർത്താവൊന്നിച്ചു പോകുവാൻ പലപ്പോഴും ആഗ്രഹിച്ചു. അവരുടെ ശ്രദ്ധയും കരുണയും ഏററം ആവിശ്യമുള്ള ഈ അവസരത്തിൽ, അവളുടെ ശ്വശ്രുവും ഭർത്തൃസോദരിയും മുമ്പത്തേക്കാൾ അവളോടു വളരെ മാത്സര്യം കാട്ടി. എന്തെന്നാൽ അവർ ഇപ്പോൾ കമലയോട് അതിമുഷിച്ചിലോടെ വിസ്പഷ്ടമായി അവൾ ഒരു ഭാരമായ്ത്തീർന്നിരിക്കുന്നുവെന്നും അവൾ മരിച്ചാൽ വളരെ സന്തോഷമുണ്ടായിരുന്നുവെന്നും 'ഇവിടെ എന്തനാവശ്യഭാരമാണ്? അവൾ കുന്നിനും കൊള്ളില്ലെന്നുതന്നെയല്ല ഭർത്താവിനും മററുള്ളവർക്കും എത്ര വലിയൊരു ഭാരമാണ്? ഇവളില്ലെങ്കിൽ ഗണേശന് എത്ര സൌഖ്യമായിരുന്നു! എന്നാൽ ജനാപവാദം പേടിച്ചൊന്നും പറവാനും തരമില്ലല്ലോ' എന്നും പലപ്പോഴും പറഞ്ഞിരുന്നു. അവൾ പ്രസവിച്ചതിൽപിന്നെ ആ ചെറിയ കുട്ടി ഒരു അധികഭാരമെന്നും 'ഇപ്പോളാർക്കാണ് ഒരു കുട്ടി വേണ്ടത്? അതോ, ഒരു പെൺകുട്ടിയും!' എന്നും ആവലാധി പറഞ്ഞു. സാധുകമല, തന്റെ നിരപരാധയായ പ്രിയപ്പെട്ട കുട്ടിയെ സകല പാരുഷ്യ വചനങ്ങളിൽനിന്നും അപഭാഷണങ്ങളിൽനിന്നും രക്ഷപ്പെടുത്തുവാനെന്ന് തോന്നുമാറ്, മാറിൽ അണച്ച്, ഈ ദുർവ്വചനങ്ങൾ ശാപങ്ങളെപ്പോലെ കുട്ടിയെ ക്ഷയിപ്പിക്കുമൊ എന്നു വിചാരിച്ച് മൂഢവിശ്വാസം നിമിത്തം ചഞ്ചലയായി. എന്നാൽ അവൾ, തന്റെകുട്ടി മഞ്ജിതാക്ഷികൾ തുറന്ന്, അറിയാതെ ഓമനപ്പുഞ്ചിരികൊള്ളുന്നതു കാണുമ്പോഴെല്ലാം സന്തോഷാധിക്യത്താൽ സകല സങ്കടങ്ങളും മറന്ന് 'അയ്യോ, ദൈവമേ! എനിക്ക് ഈ നിധി തരണെ! പിന്നെ മററുള്ളവരെന്തും പറഞ്ഞോട്ടെ' എന്നു പ്രാർത്ഥിച്ചിരുന്നു.

രണ്ടു മാസം കഴിഞ്ഞപ്പോൾ ഗണേശൻ ശിവഗംഗയിൽ വന്നു. അവന്നു കമലയെ ഇത്ര കഷ്ടസ്ഥിതിയിൽ കണ്ടതുകൊണ്ടു മനസ്താപമുണ്ടായിരുന്നുവെങ്കിലും കുട്ടിയോടു് അത്ര വാത്സല്യമുണ്ടായിരുന്നില്ല. അത്ഭുതമെന്നെ പറയേണ്ടു! ഈ വസ്തുത കമലയെ വളരെ ദുഃഖവതിയാക്കി. എന്നാൽ അവൾ, എല്ലാ പിതാക്കന്മാൎക്കും അത്ര പുത്രവാത്സല്യമുണ്ടാവില്ലെന്നും ഗണേശനെപ്പോലെയാകുന്നതു് മനുഷ്യസ്വഭാവമെന്നും കരുതി ഒരു വിധം സമാധാനിച്ചു. എനി ഭൎത്താവോടൊന്നിച്ചു പോയി വളരെ ഭാഗ്യത്തോടെയിരിക്കാമെന്ന ആഗ്രഹവും അവളെ വളരെ സന്തുഷ്ടയാക്കി. 'അവൎക്കു ഭാഗ്യമുണ്ടാവാനായി ഞാനെന്തും ചെയ്യില്ലേ? ഓരോ മധുരപദാൎത്ഥങ്ങളുണ്ടാക്കി ഞാൻ അവരുടെ വരവു കാത്തിരിക്കും. കുട്ടിയേയും പുറത്തേക്കു് എടുത്തുകൊണ്ടുവരും. ഇങ്ങിനെ ഞാൻ സാവധാനത്തിൽ അവൎക്കു് എന്നിൽ പ്രേമം വൎദ്ധിപ്പിക്കുവാൻ ഉത്സാഹിക്കും. എന്റെ ഉത്സാഹങ്ങളെല്ലാം അവർ ബോധിക്കയും ചെയ്യും' എന്നിങ്ങിനെ വിചാരിച്ചു തന്റെ പ്രാണവല്ലഭന്നു ഭാഗ്യമുണ്ടാവും എന്ന വിചാരംകൊണ്ടു സന്തോഷിച്ചും അവരുടെ സന്തോഷമെല്ലാം തന്നിലും കുട്ടിയിലും ആയിരിക്കുമെന്നു പൂൎണ്ണമായി വിശ്വസിച്ചും അവൾ, ഓരോ മനോരാജ്യം ചെയ്തു. പ്രസവിച്ചതിന്റെ അഷ്ടമ ദിവസം പുത്രിക്കു് അവളുടെ അമ്മയുടെ എളയമ്മയുടെ നാമധേയമായ ദ്രൗപതിയെന്നു നാമകരണം ചെയ്തു. എന്തുകൊണ്ടെന്നാൽ കമലയുടെ മനസ്സിൽ മാതൃചരിത്രം നല്ലവണ്ണം പതിഞ്ഞിരുന്നുവെന്നു മാത്രമല്ല, അമ്മയുടെ നാഥയായിരുന്ന ഇപ്പൊഴും ഉള്ള ആ വൃദ്ധയോടു് അവൾക്കു് ഒരു പ്രത്യേക സ്ഥായിയും ഉണ്ടായിരുന്നു. എനി അവൾക്കു് ഭൎത്തൃഗൃഹത്തിലേക്കു പോകുവാനായി ഒരു ക്രിയ മാത്രമെ ചെയ്വാൻ ഉണ്ടായിരുന്നുള്ളു.

കമലെക്കു് ഭൎത്താവൊന്നിച്ചു പട്ടണദേശത്തേക്കു പോയപ്പോൾ പുതുതായ അനേകം കഷ്ടങ്ങൾ അനുഭവിക്കേണ്ടിവന്നു.

അവൾ ഒന്നരണ്ടു വാരത്തോളം അവിടെ പരമസൌഖ്യമായി കഴിഞ്ഞതിൽ പിന്നെ താൻ മഹാ കൌതുകത്തോടെ മനകല്പന ചെയ്ത മഹാ ഭാഗ്യമെല്ലാം തീരെ നശിച്ചു പോയെന്നും പിന്നെ, ചിലപ്പോൾ സുശീലനെങ്കിലും സാധാരണ മനൊധൈര്യമില്ലാത്ത ചഞ്ചല സ്വഭാവിയായ ഒരു ഭർത്താവിന്, മൃദുശീലയായ ഒരു സ്ത്രീയെ എത്ര ഉപദ്രവിപ്പാൻ കഴിയുമെന്നും അറിഞ്ഞു. ഗണേശൻ സ്വാഭാവികമായി അല്പം കഠോര ശീലനായിരുന്നതിനാൽ, തന്റെ വാക്കുകളും പ്രവൃത്തികളും കമലയെ എങ്ങിനെ സങ്കടപ്പെടുത്തിയിരുന്നു എന്ന് അറിഞ്ഞിരുന്നില്ല. ആദിയിൽ അവൻ വളരെ ദയാലുവായിരുന്നു. എന്നാൽ ആ സ്വഭാവം വേഗം മാറിപ്പോയി.

ഗണേശന്റെ സഹോദരിമാരിരുവരും രാമപുരത്തിലുണ്ടായിരുന്നു. അവൻ അവരെ പലപ്പോഴും ചെന്നുകണ്ടിരുന്നു. എന്നാൽ അവൻ അവിടെ നിന്നു മടങ്ങുമ്പോഴെല്ലാം അവരുടെ കുസൃതികേട്ടു കണ്ഠിതനായി മൌനിയായിരുന്നതിനാൽ, തീരെ മാറിയപോലെ തോന്നപ്പെട്ടിരുന്നു. ഇതു പട്ടണവാസത്തിന്റെ ആദ്യകാലത്തിലായിരുന്നു. അപ്പോൾ അവിടെ സഹായിയും ഉണ്ടായിരുന്നില്ല. ഗണേശൻ ഒരു ദിവസം രാമബായിയുടെ വീട്ടിൽ നിന്നു മടങ്ങി വന്ന്, കമലയെ വിളിച്ച് അവൾ വളരെ പിശുക്കും അത്യാഗ്രഹവും ഉള്ളവളാണെന്നും അവൾ സ്വകാര്യമായി സമ്പാദിക്കകൊണ്ടാണ് ബാക്കിയൊന്നുമില്ലാത്തതെന്നും മറ്റും സഹോദരിമാർ പറഞ്ഞുവെന്ന് വെളിവായ്പറഞ്ഞു. എന്നാൽ കമല, തന്റെ സ്വഭാവം നല്ലവണ്ണമറിവുള്ള ഭർത്താവിന്ന് തന്നിൽ അവിശ്വാസമുണ്ടാവില്ലെന്ന്, ആദ്യം ഉറപ്പായി വിചാരിച്ചിരുന്നുവെങ്കിലും അവൻ ചില സമയം സോദരീഗൃഹങ്ങളിൽ പോയി വന്ന് കണ്ഠിതനായി മിണ്ടാതിരിക്കുന്നതു കാണുമ്പോഴെല്ലാം വളരെ വിഷാദിക്കയും ചെയ്തിരുന്നു. ഇതല്ലാതെ അനേകം ചില്ലറസംഗതികളാലും അവൾക്ക് അപ്പപ്പോൾ വ്യസനമുണ്ടായിരുന്നു. ഗണേശൻ പലപ്പോഴും ആലോചിയാതെ, കാരണം പറ

ണ്ടായിരുന്നതെല്ലാം കമലെക്ക് ഹൃദയശല്യങ്ങളായിരുന്നു. ഈ വിധമുള്ള നിസ്സാര സംഗതികളായിരുന്നു ഭാൎയ്യാഭൎത്താക്കന്മാൎക്ക് തമ്മിൽ വളരെ സുഖക്കേടുമുണ്ടാക്കിത്തീൎത്തത്. ഇവയിൽ ഒന്ന്, വില്ലാൻ കൊണ്ടുവന്ന ഒരു മേൽ മുണ്ടായിരുന്നു. അതിന്ന് വിലകൊടുപ്പാൻ പറഞ്ഞപ്പോൾ, കമല, അതു വളരെ താണതരമെന്നു വിചാരിച്ച്, സ്വാഭിപ്രായം പറവാനായി രാമബായിയുടെ പരിചാരകനോടു സംസാരിച്ചിരുന്ന ഗണേശന്റെ അടുക്കെപ്പോയി, അതിന്നത്രകൊടുത്തു കൂടെന്നു പറഞ്ഞു. ഇപ്രകാരം അവൾ ധൈൎയ്യമായി തന്റെ സോദരിമാരുടെ താല്പൎയ്യക്കാരങ്ങളുള്ളപ്പോൾ പറഞ്ഞത്, താൻ മറ്റുസ്ത്രീകളിൽ വെച്ച് യോഗ്യത്തിയെന്നു വിചാരിച്ചിട്ടാണെന്നു വെച്ച്, ഗണേശൻ, ശഠിച്ച്, അവളെനോക്കി 'വേഗം കൊടുക്ക്' എന്നു പറഞ്ഞു. ഇവ നിൎദ്ദോഷവചനങ്ങളായിരുന്നുവെങ്കിലും കമല, അവയെ പറഞ്ഞ വിധം കണ്ടു ഭയപ്പെട്ട് അകത്തുപോയി ഗണേശന് എത്ര ബാധിച്ചുവെന്നോൎത്തു പരിഭ്രമിച്ചു. എന്നാൽ ഈ കാൎയ്യത്തിൽ നിരപരാധയായ തന്റെ ഏൎപ്പെടൽ കൊണ്ട്, ഗണേശന് എത്ര മുഷിച്ചിലുണ്ടായിരുന്നുവെന്ന് അവൾക്ക മനസ്സിലായത് അവൻ അല്പനേരം കഴിഞ്ഞു സമീപത്തു ചെന്ന് അവൾ ഒരു പല്ലുവില്ലുന്നവളേക്കാൾ ചെറ്റയാണെന്നും ചെരുപ്പുകൊണ്ടു തച്ചാലെ ബുദ്ധി പഠിയുള്ളു എന്നും പറഞ്ഞപ്പോൾ മാത്രമായിരുന്നു. കമല, ഇതു കേട്ട് സാവധാനത്തിൽ ശങ്കയോടിങ്ങിനെ സമാധാനം പറഞ്ഞു.

'കച്ചവടം ചെയ്യുന്നതിൽ വല്ല പോരായ്മയുണ്ടോ? അതുവിചാരിച്ചിട്ടാണ് ഞാൻ സത്യം പറയുവാൻ ഭയപ്പെടാഞ്ഞത്'.

ഗണേശൻ — 'ശരി! നിണക്കാരെങ്കിലും — ഭൎത്താവുംകൂടി — സാരമുണ്ടോ? നിണക്ക് ഞാനും കാലിലെ പൊടിയും ഒരു പോലെയല്ലെ? ഞാൻ സാരമില്ലല്ലൊ'.

കമല — 'എന്തിനാണ് ഇങ്ങിനെ പറയുന്നത്? വീട്ടുകാരുടെ വാക്കുകേട്ട്, എന്നെ ഇങ്ങിനെ അധിക്ഷേപിക്കുന്നതെന്തിനാണ്'.

ഗണേശൻെറ ഈ നടവടിക്കു കാരണം അവൻെറ സോദരിമാരുടെ കുസൃതിയെന്നു കമലെക്കു നിശ്ചയമുണ്ടായിരുന്നു. അവർ അവളെ, ഗർവ്വിഷ്ഠ, ചെററ, അഹംഭാവക്കാരി, പിശുക്കുത്തി എന്നിങ്ങിനെ പലപ്പോഴും വിളിച്ചിട്ടില്ലെ?.

അതുകൊണ്ടായിരുന്നു അവൾ വീട്ടുകാരെപ്പററി പറഞ്ഞത്. എന്നാൽ ഗണേശൻ ഇതു കേട്ടു വല്ലാതെ കോപിച്ചിങ്ങിനെ പറഞ്ഞു. ‘എൻെറ വീട്ടുകാരൊ! അവരെപ്പററി ഇങ്ങിനെ പറവാൻ നിണക്ക് എങ്ങിനെ ധൈൎയ്യമുണ്ടായി? തച്ച ചെററത്തം മാററുകയാണ് വേണ്ടത്. എല്ലാവരും നിന്നെ ഹസിക്കുന്നില്ലെ? അവനും കൂടി നിൻെറ പിശുക്കത്തം കണ്ടു ലജ്ജ തോന്നിയില്ലെ?’ ഇതു കേട്ടു കമല വല്ലാതെ മനസ്സിടിഞ്ഞു, നിലത്തിരുന്നു കഠിനമായി എന്തൊ ഒന്നു സംഭവിപ്പാൻ പോകുന്നുണ്ടെന്നു വിചാരിച്ചു, വിലാപിച്ചു.

പിന്നെ മററൊരു നിസ്സാര സംഗതിയാൽ തന്നോടു ഭൎത്താവിനു തീരെ വിശ്വാസമില്ലാതായിട്ടുണ്ടെന്നു വിചാരിച്ചു കമല, ഗതാശയായി എന്നുതന്നെ പറയാം. ആ അപമാനകാരണമായ സംഗതി ഉത്ഭവിച്ചതു് ഒരു ഭൃത്യൻെറ നോട്ടക്കുറവുകൊണ്ടായിരുന്നു. ഇതിൽനിന്ന് കമല താൻ ഒരു സ്ത്രീയായതുകൊണ്ടു് കേവലം ഒരു ദാസനോളവും കൂടി ഭൎത്താവിന് വിലയില്ലെന്നറിഞ്ഞു വളരെ വ്യസനിച്ചു. ഹിന്ദുക്കൾ ഇപ്രകാരമാലോചിക്കുന്നതു് വളരെക്കാലമായി നിലനിന്നുപോരുന്ന ഒരു പക്ഷപാതമാണെങ്കിലും, അവൾക്ക് അതിനെപ്പററി സ്വാനുഭവമായി യാതൊരറിവും ഉണ്ടായിരുന്നില്ല. അതുകൊണ്ട് ഒരു മൂഢഭൃത്യൻെറ തെററുകൾക്ക് തന്നെ കാരണഭൂതയാക്കിയപ്പോൾ, അവൾക്ക് വളരെ മനോവേദനയുണ്ടായി. മൂന്നണക്ക് ഓരോ തരമായി മൂന്നു തരം മിഠായികൾ, വാങ്ങിക്കൊണ്ടുവരണമെന്നു ഗണേശൻ പറഞ്ഞതു് ആ ഉറക്കംതൂക്കിയായ ഭൃത്യൻ നല്ലവണ്ണം ധരിച്ചിരുന്നില്ല. അതുകൊണ്ടു കമല അതു വെളിവാക്കുവാനായി ‘ഓൎമ്മവെച്ചോ, ഓരോന്നു കാല്ക്കാൽവീശം’ എന്നു പ

റഞ്ഞിട്ടുണ്ടായിരുന്നു. ഗണേശൻ ഈ ദിവസം സാധാരണയിലധികം ഉത്സാഹിയും കയന്നാശീലനുമായിരുന്നു. സഹോദരിമാർ അന്നു വൈകുന്നേരം അവിടെ വരുമെന്നുവെച്ച് അവൻ കച്ചേരിയിൽനിന്നു നേരത്തെ വന്നിട്ടുമുണ്ടായിരുന്നു. കാര്യമെല്ലാമിങ്ങിനെയിരിക്കെ, അവൻ എല്ലാംകൂടി കാൽവീശം മിഠായി വാങ്ങിക്കൊണ്ടുവന്നപ്പോൾ കമലെക്കുണ്ടായ അത്ഭുതമെത്രയായിരുന്നു. ഇതിന്നു കാരണം എന്തെന്നു ഗണേശൻ ചോദിച്ചപ്പോൾ, അവൻ ഒരു വങ്കനെപ്പോലെ 'അയ്യോ! കാൽവീശമെന്നാണ് ഓമ്മ പറഞ്ഞത്' എന്നു സമാധാനം പറഞ്ഞു. ഇതു കേട്ടപ്പോൾ കമല ഭർത്താവിനെ നോക്കി പുഞ്ചിരിയോടെ 'എന്തുവങ്കൻ! ഓരോന്നു കാല്ക്കാൽ വീശമെന്നു ഞാൻ പറഞ്ഞത് ഇവിടുന്നു കേട്ടില്ലേ?' എന്നു ചോദിച്ചപ്പോൾ, ഗണേശന്റെ നിരസഭാവവും 'ആക്കറിയാം' എന്ന ഹാസ്യമായ കഠിനോത്തരവും കൊണ്ട് അവൾക്ക് സംസാരിപ്പാൻ വഹിയാതായി. അവന്ന് അവളിൽ വിശ്വാസമൊട്ടും ഇല്ലാതായെയോ? കമല 'ആട്ടേ ആക്കറിയാം, ആക്കറിയാം എന്നല്ലേ പറഞ്ഞത്' എന്ന് ഭ്രാന്തുള്ളവരെപ്പോലെ പതുക്കെ ഉരുവിട്ടുകൊണ്ടിരുന്നു.

കുറച്ചുകാലം കഴിഞ്ഞതിൽ പിന്നെ ഗണേശൻ കോടതിയിൽനിന്ന് അപൂർവ്വമായിട്ടേ നേരത്തെ മടങ്ങിയിരുന്നുള്ളു. ഇതുകൊണ്ടു കമലെക്കു വളരെ സമാധാനക്കേടുണ്ടായിരുന്നുവെങ്കിലും അവൾ അതു യാതൊരാളെയും, പ്രാണവിശ്വസ്തയായ ദാസിയെയുംകൂടി അറിയിക്കാതെ കഴിച്ചുകൂട്ടി. കേവലം ഒരു മയെപ്പോലെ അരികത്തുനില്ക്കുന്ന ദാസിക്ക് തന്റെ യജമാനത്തിയെ പറഞ്ഞു സമാധാനിപ്പിക്കുവാൻ ധൈര്യമുണ്ടായിരുന്നില്ല. എന്തുകൊണ്ടെന്നാൽ കമല, യാതൊരാളേയും തന്നോടു ദയ കാണിപ്പാനൊ ഭർത്താവിനെക്കൊണ്ടു ദൂഷ്യം പറവാനൊ സമ്മതിച്ചിരുന്നില്ല. എന്നാൽ ഒരു വലിയ പട്ടണത്തിൽ ഒരുത്തന്റെ നടവടിയെക്കുറിച്ച് അന്യർ ഗുണദോഷം പറയാതെ കഴിപ്പാൻ പ്രയാസമാണെല്ലോ. അതുകൊണ്ടു സമീപസ്ഥ

രെല്ലാം ഗണേശന്റെ നടവടിയെ നല്ലവണ്ണം സൂക്ഷിച്ചിരുന്നു. ഒരു ദിവസം അയൽവക്കത്തുള്ള ഒരു സ്ത്രീ കമലയെ വന്നു കണ്ടു്, വളരെ സഹതാപത്തോടെ ഗണേശന്റെ വ്യാപാരങ്ങളെല്ലാം പറഞ്ഞു കൊടുത്തു. ഇതിൽ പിന്നെ ജീവകാലത്തിലെ ചില മഹാ വ്യസനകരങ്ങളായ നാടകങ്ങളുടെ ഗൂഢാഭിനയങ്ങളുണ്ടായി. ഒരു ദിവസം കമല ഗണേശനോടു നേരത്തെ വരുവാൻ അതി മനോഹരമായി കൊഞ്ചിക്കൊണ്ടു പറഞ്ഞു. എന്തുകൊണ്ടെന്നാൽ താമസഹേതു ഇന്നതെന്ന് അവൾക്ക് അറിവില്ലേ? ഇതുകേട്ടപ്പോൾ ഗണേശൻ ഒന്നു ശങ്കയോടെ നോക്കിയെങ്കിലും ഉടനെ ചിരിച്ച് പഴയ ശണ്ഠകളൊക്കെ മറന്നുവൊ എന്നു ചോദിച്ചു. കമല, തന്റെ പ്രാണനാഥൻ മറന്നുവെങ്കിൽ താനും മറന്നുവെന്നു പറഞ്ഞു്, എന്നിലേലാൽ തന്നെ തെററി ധരിക്കാതിരിപ്പാൻ അപേക്ഷിക്കുകയും തന്നെ നിചയ്യ അസത്യവതിയെന്നു വിചാരിച്ചിരുന്നതിനാൽ വളരെ വ്യസനമുണ്ടായിരുന്നുവെന്നു പറകയും ചെയ്തു. ഗണേശൻ സത്സ്വഭാവിയായിരുന്നതിനാൽ, പിറെറ ദിവസം നേരത്തെ വരാമെന്ന് പറഞ്ഞ വാഗ്ദത്തപ്രകാരം നടന്നു. എന്നാൽ ഹാ! അവൻ എത്ര അസ്വസ്ഥനായിരുന്നു! എത്ര ശൂന്യഹൃദയനായിരുന്നു! കമല ഇതിന്റെ കാരണം ഊഹിച്ച്, സായി വല്ല സങ്കേതസ്ഥാനത്തും കാത്തിരിക്കുന്നുണ്ടൊ എന്നു വിചാരിച്ച് അത്ഭുതത്തോടെ 'ഇദ്ദേഹം സായിയെ വിചാരിക്കുന്നുണ്ടോ? അയ്യോ! ഇവൾക്ക് എന്നോടു വേസ്ഥയില്ലാതെ അവളോടെത്ര പ്രേമമുണ്ടല്ലോ!' എന്ന് ആത്മഗതം ചെയ്തു. ഗണേശൻ നിശ്ചയമായും വിഷാദപ്പെട്ടിരിക്കുന്നുവെന്നു കമലെക്കു മനസ്സിലായി. എന്തുകൊണ്ടെന്നാൽ അവൻ ഒരു വാക്കുകൂടി സംസാരിക്കാതെ വളരെ ബദ്ധപ്പാടോടെ ഒന്നു രണ്ടപ്പം തിന്ന് എഴുനീററ് കാര്യമുണ്ടെന്നു പറഞ്ഞു പുറത്തു പോയി. കാര്യമിന്നതെന്ന് ഗണേശൻ സായിയുടെ വീട്ടിലേക്കു നേരെ പോകുന്നതു കണ്ടപ്പോൾ കമലെക്ക് മനസ്സിലാകയും ചെയ്തു. അവൾ വേഗം അകത്തു പോയി കുറേക്കാ

ലമായി നോക്കാതിരുന്ന ദർപ്പണമെടുത്ത് ആത്മദർശനം ചെയ്തു. അവൾ എങ്ങിനെ മാറിയിരുന്നു! അവളുടെ മുഖം എത്ര മെലിഞ്ഞിരുന്നു! അവൾ അനുഭവിച്ച സങ്കടങ്ങളെല്ലാം അവളുടെ, ശരീരസ്ഥിതി കൊണ്ടറിയാമായിരുന്നു. പിന്നെ അവൾ 'അയ്യോ! സായി! സായി! നീ എന്തിനാണ് എന്റെ ഇടയിൽ കടന്നു വീഴുന്നത്? എനിക്കിപ്പോൾത്തന്നെ വേണ്ട ബുദ്ധിമുട്ടുണ്ടല്ലൊ' എന്നു പറഞ്ഞു സന്താപിച്ചു. പിറ്റെന്നാൾ ഗണേശൻ അവളുടെ അടുക്കെ വളരെ വിഷണ്ണനായിരുന്ന്, വല്ലതും പറയുമ്പോൾ കുറ്റക്കാരനെപ്പോലെ തല താഴ്ത്തി, അവളെ സന്തോഷിപ്പിക്കുവാൻ വൃഥാ ശ്രമിച്ചു. എന്നാൽ അവൻ പുറത്തുപോയ ഉടനെ സാധുകമലെക്ക് തീരെ മറ്റൊരു വിധം വികാരങ്ങളുണ്ടായി. അവൾ ഭർത്താവിനെപ്പററി ദുരഭിപ്രായം കരുതിയെല്ലൊ എന്നു വിചാരിച്ച് അതിവിഷാദത്തോടിങ്ങിനെ ആത്മഗതം ചെയ്തു. 'എന്തിന് ഞാൻ അദ്ദേഹത്തോടു തർക്കിച്ചിങ്ങിനെ പറഞ്ഞു? എന്റെ സുഖങ്ങളിലേപ്പെടുവാൻ നീ ആരാണ്" ' എന്ന് അവർ വിചാരിയാതെ പറഞ്ഞതായിരിക്കാം. ഞാൻ ഒരു നീചയെപ്പോലെ അതു പിന്നെയും പിന്നെയും പറഞ്ഞ് അവരെ വിഷാദിപ്പിച്ചുവെല്ലൊ. അവർക്കിന്നു രാവിലെ എത്ര സങ്കടമുണ്ടായിരുന്നു! ഇപ്പോഴെന്തു തോന്നും ആവൊ: എന്നെ സ്നേഹിക്കില്ലെന്നു മാത്രമല്ല തന്നെപ്പററി ദോഷം വിചാരിപ്പാൻ മടിയില്ലാത്തവളെ വിവാഹം ചെയ്തുവെല്ലൊ എന്നുകൂടി അവർ വിചാരിക്കില്ലെ? അതൊ! സാധാരണ ഭർത്താക്കന്മാരെപ്പോലല്ലാതെ അതി സൽഗുണനായ അദ്ദേഹം എന്നെ സന്തോഷിപ്പിക്കുവാൻ എത്ര ശ്രമിച്ചിട്ടുണ്ട്! ഇല്ല! നിശ്ചയമായിട്ടും അവരെപ്പോലെ ഒരാളുണ്ടാവാൻ എനിക്കു യോഗ്യതയില്ല. ഞാൻ ഈ ക്രൂര വാക്കുകൾ പറവാനെന്തു കാരണം? അയ്യോ! ആരെങ്കിലും എന്നെ കാലിന്റെ അടിയിൽ ഇട്ടു ചവിട്ടി എന്റെ നീചസ്വഭാവം കാട്ടിത്തന്നാൽ എത്ര നന്ന്! എന്നാൽ പിന്നെ ഇങ്ങിനെ തെററു വരുത്തില്ലല്ലൊ' അവൾ ഈ ദിവ

സം മുഴുവനും താൻ പറഞ്ഞതൊരോന്നാലോചിച്ചും കരഞ്ഞും തന്റെ നടവടിയെ കഴിയുന്നത്ര നികൃഷ്ടമാക്കിയും വിഷാദിച്ചു കഴിച്ചുകൂട്ടി. എന്നാൽ യഥാൎത്ഥമായി കമലെക്ക് വിഷാദമേ ഉള്ളിലുണ്ടായിരുന്നു. അവൾ, തന്റെ സ്വഭാവമാഹാത്മ്യത്താൽ മാത്രമായിരുന്നു തന്നെ കുറവപ്പെടുത്തി ഭൎത്താവിന്റെ പാദരേണുക്കളോളം താണത്.

## ൧൭-ാം അദ്ധ്യായം.

“ശിവ! ശിവ! വെറുതെ കനിവു ചിന്തിച്ചും ചൊല്ലുന്നതൊന്നറിയെ
നിരിപ്പോഴതെ ” *

***  ***  ***  ***

“ കട്ടിലുംവിട്ടു കയറിക്കൊന്നാശുതന്മനൊ
കെട്ടിയപെണ്ണുങ്ങളുടെ ചൊല്ലുകേട്ടുവെടിഞ്ഞീടും ” ‡

സായി കാലക്രമം കൊണ്ടു ഗണേശന്റെ വീട്ടിൽ സാധാരണ വന്നുപോകുവാൻ തുടങ്ങി. കമല ഇതിന്റെ നിവാരണാൎത്ഥമായിട്ടൊ, ഇതിനെ സൂചിപ്പിച്ചൊ വല്ലതും പറയുമ്പോഴെല്ലാം ഗണേശൻ അതുകൊണ്ടു യാതൊരു ദോഷമില്ലെന്നും സൎവ്വസംഗതികളിലും ദോഷമുണ്ടെന്നു വിചാരിക്കുന്നത് സ്ത്രീകളുടെ നീചസ്വഭാവമെന്നും പറഞ്ഞ് അവൾകൂടി ഇപ്രകാരമായെല്ലൊ എന്നുവെച്ചു വിസ്മയം നടിച്ചിരുന്നു. അല്പകാലം കഴിഞ്ഞതിൽ പിന്നെ സായി ദിനംപ്രതി വൈകുന്നേരം ശരിയായി വരുവാൻ തുടങ്ങി. അപ്പോഴെല്ലാം ഗണേശൻ അവളുടെ സല്ലാപം കേട്ടും അവളെ അധിക്ഷേപിക്കുന്ന വിധം സന്തോഷമായി പ്രത്യ

* രാമായണം—കണ്ണശ്ശപ്പണിക്കർ.  ‡ പഞ്ചതന്ത്രം—നമ്പ്യാർ.

ത്തരംചെയ്യും രസിച്ചിരുന്നു. എന്നാൽ കമല, അല്പ ശ്രദ്ധക്കെങ്കിലും പാത്രമാകാതെ വീട്ടിന്റെ പിന്നിൽ ചെന്നിരുന്ന്, മുമ്പ് താൻ നിമിഷനേരമെങ്കിലും മൌനത്തോടെയൊ, കണ്ണീരത്തോടെയൊ ഇരുന്നുവെങ്കിൽ ഗണേശനുണ്ടായിരുന്ന ഔത്സുക്യത്തെയോൎത്തും ഇപ്പോഴിങ്ങിനെ വരാനുള്ള കാരണം വിചാരിച്ചും കഴിച്ചുകൂട്ടി. ഇപ്പോൾ അവൾ ഗണേശന് വലിയ വെറുപ്പിന്നും ഉത്സാഹഭംഗത്തിന്നും കാരണഭൂതയായി. കമല പലപ്പോഴും 'അവൾക്കെനിക്കാൾ എന്തിലാണ് ശ്രേഷ്ഠതം?' എന്നിങ്ങിനെ ചിന്തിച്ചിരുന്നു. സാവി, നിൎല്ലജ്ജയായി ചഞ്ചലംകൂടാതെ സംസാരിച്ചിരുന്നുവെന്നല്ലാതെ ലേശം സൌന്ദൎയ്യവതിയായിരുന്നില്ല. ചിലപ്പോൾ അവളുടെ ജയഭാവത്തോടെയുള്ള നോട്ടം കമലെക്ക് സപ്ത്നീഭ്രഷ്ടിയെ ഓൎമ്മപ്പെടുത്തി. ഏതായാലും അവൾ മന്മഥേരം ചെയ്യുന്ന ഈ ദാസ്യസ്ഥിതിയിൽ താൻ എത്ര നാൾ ഇങ്ങിനെ കഴിക്കേണ്ടി വരുമെന്നാലോചിച്ച് വ്യസനിച്ചു കഴിച്ചുകൂട്ടി.

എന്നാൽ ഒരു ദിവസം സന്ധ്യക്കുണ്ടായ ഒരു സംഗതി കൊണ്ട് ഈ സ്ഥിതി വളരെ വ്യത്യാസപ്പെട്ടു. അന്ന് രാമപുരത്തിൽ ഉത്സവമായിരുന്നു; അതു നിമിത്തം കോടതിയുണ്ടായിരുന്നില്ല. എന്നാൽ ഗണേശൻ ആ ദിവസം സാധാരണയിലധികം നേരത്തെ പുറപ്പെട്ടുപോയി. കമല, അന്നു ഗണേശനെ വളരെ പ്രത്യേകമായി ശ്രദ്ധ വെച്ചിട്ടുണ്ടായിരുന്നതു കൊണ്ട് ഭൎത്താവിങ്ങിനെ തന്റെ സംബന്ധമൊഴിപ്പാനായി ധൃതിപ്പെട്ടു പുറത്തു പോയല്ലൊ എന്നും വിചാരിച്ചു വ്യസനിച്ച് ഉമ്മറത്തുനില്ക്കയായിരുന്നു. അപ്പോൾ അവൾ അച്ഛന്റെ സോദരീപുത്രനായ രാമചന്ദ്രൻ സന്ന്യാസി വേഷത്തിലല്ലാതെ മറെറാരു വേഷത്തിൽ പടിക്കനേരെ വരുന്നതുകണ്ടു വിസ്മയിച്ചു. അവൾക്ക് അവന്റെ പൂൎവ്വചരിത്രമറിഞ്ഞിരുന്നതുകൊണ്ട് വ്യത്യാസപ്പെട്ട ഈ ഉടുപ്പും മറ്റും കണ്ട് യാതൊരത്ഭുതവും ഉണ്ടായില്ല. അവൾക്കിപ്പോൾ പെട്ടെന്ന് ഒരു നവജന്മം പ്രാപിച്ച പോലെ തോ

ന്നി. എന്തുകൊണ്ടെന്നാൽ അവൾക്ക് മാതൃചരിത്രം ഓൎമ്മവരികയും അവരൊന്നിച്ച സജ്ജന സംഘത്തിൽ താമസിക്കുന്ന പോലെ തോന്നുകയും ചെയ്തു രാമചന്ദ്രൻ, ഗണേശനെ അന്വേഷിച്ചതിൽ പിന്നെ കമലയുടെ അച്ഛൻ ദീനമായിരുന്നതിനാൽ വരുവാൻ കഴിഞ്ഞില്ലെന്നും തന്റെ അമ്മ മരിച്ചു പോയതുകൊണ്ട് അച്ഛന്റെ കാൎയ്യങ്ങൾക്കു പുറമെ സ്വന്തകാൎയ്യങ്ങളെല്ലാം താൻ തന്നെ നോക്കേണ്ടിയിരിക്കുന്നുവെന്നും നാരായണ സന്ന്യാസിയെ ഉപേക്ഷിച്ചു കൊണ്ടു പോയിട്ടില്ലെങ്കിൽ അദ്ദേഹത്തിന്റെ ഹിതപ്രകാരം ആയുൎവ്വേദാദ്ധ്യായന്റെ അടുക്കലാക്കുമെന്നും അവൾക്കു വിശ്രമമുള്ളപ്പോഴെല്ലാം വൎത്തമാനങ്ങൾ അറിയിച്ചു കൊടുക്കുമെന്നും കമലയോടു പറഞ്ഞു. അവൻ അവിടെച്ചെന്നത് നാരായണ സന്ന്യാസിയുടെ അഭിപ്രായപ്രകാരം കമലയുടെ ക്ഷേമസ്ഥിതി അറിവാനായിരുന്നു. അവൻ കമലയുടെ ചെറിയ കുട്ടിയെപ്പറ്റി ശങ്കയോടെ 'ഹ! പെങ്കുട്ടിയൊ ആരെപ്പോലെയാണ്' എന്നു ചോദിച്ചു. ഉടനെ കമല, ഭൎത്താവ് വരുന്നവരെ താമസിക്കണമെന്നു പറഞ്ഞ് കുട്ടിയെ എടുത്തുകൊണ്ടുവരുവാൻ പോയി. എന്നാൽ രാമചന്ദ്രന് അഞ്ജിനിനഗരത്തിലെത്തേണ്ടിയിരുന്നതുകൊണ്ട്, അതിന്നുതരമുണ്ടായില്ല. അവൻ അപ്പോൾ അവിടെച്ചെന്നത് ശിവഗംഗയിൽ നിന്നായിരുന്നു. അവിടെ കമലയുണ്ടായിരിക്കുമെന്നായിരുന്നു അവന്റെ വിചാരം. അവൻ അവിടെ വെച്ച് കമലയുടെ ശ്വശുരനോട് നാരായണ സന്ന്യാസിയുടെ പൂൎവ്വചരിത്രമെല്ലാം പറഞ്ഞു കൊടുത്തു. എന്തുകൊണ്ടെന്നാൽ സന്ന്യാസിക്ക് തന്റെ പുത്രിയുടെ പൂൎവ്വചരിത്രവും അവൾ തന്റെ സ്വത്തിന്ന് അവകാശിയെന്ന വൎത്തമാനവും അവരുടെ ഭൎത്തൃകുഡുംബക്കാർ അറിയണമെന്ന് ആഗ്രഹമുണ്ടായിരുന്നു. രാമചന്ദ്രൻ പോകുമ്പോൾ കമലയോട് ഉപദേശമായി 'സായിയെ സൂക്ഷിച്ചോ, അവൾ ഇവിടെയുണ്ടെന്നാണ് വൎത്തമാനം' എന്നു പറഞ്ഞ് അധോമുഖനായി 'നീ ഭാഗ്യവതിയാകട്ടെ! നിനക്കു ഭൎത്തൃസ്നേഹത്താൽ അതി ഭാഗ്യമു

ണ്ടാവട്ടെ!' എന്നു് ആശീൎവ്വാദം ചെയ്യുമ്പോൾ, അവൾ കണ്ണീർ തുടെക്കുന്നതുകണ്ടു്, അവളെനോക്കി, വളരെ ദയയോടെ 'നിന്റെ അച്ഛൻ മരിച്ചാൽ പിന്നെ നിന്റെ രക്ഷകൎത്താവ ഞാനാണെന്നു് അറിയാമല്ലൊ. നിണക്കു് യാതൊന്നിനും ബുദ്ധിമുട്ടുണ്ടാവില്ല. കരയണ്ട, എല്ലാബാലികമാരിലും വെച്ചു് അതിഭാഗ്യവതി നീയ്യാണ്. എന്തെന്നാൽ നിണക്കു് വേണ്ടതിനെല്ലാം സ്വത്തു് പിതൃഗൃഹത്തിലുണ്ടു്; അതു് ഹിതാനുസരണം ഉപയോഗിക്കയും ചെയ്യാം' എന്നിങ്ങിനെ പറഞ്ഞു് ആശ്വസിപ്പിച്ചു യാത്രയും പറഞ്ഞു പോയി.

രാമചന്ദ്രൻ സംസാരിച്ചിരുന്നതു് ഉമ്മറത്തുള്ള ഒരു വൃക്ഷത്തിന്റെ ചുവട്ടിൽ നിന്നായിരുന്നു. സമീപസ്ഥരെല്ലാം നാലുഭാഗത്തു നിന്നും നോക്കിയിരുന്നു. കമലയുടെ ദാസി ഇവർ സംഭാഷിക്കുന്നതുകണ്ടു് 'നിശ്ചയമായിട്ടും ഇയ്യാൾ ഒരു ചാച്ചക്കാരനാണ്. ഹാ! ഇങ്ങിനെ ഒരു ചാച്ചക്കാരനുണ്ടോ?' എന്നും പറഞ്ഞിരുന്നു.

ഗണേശനും സായിയും വൈകുന്നേരം മടങ്ങി എത്തി. കമല മനസ്സിൽ ഓരോന്നു് വിചാരിച്ചിരുന്നതുകൊണ്ടു്, ഇപ്പോൾ അസ്വസ്ഥയായിരുന്നില്ല. അവൾക്കു് ഭൎത്താവിനോടു് രാമചന്ദ്രന്റെ വരവിനെപ്പറ്റി പറയണമെന്നുണ്ടായിരുന്നുവെങ്കിലും സായിയുണ്ടായിരുന്നതിനാൽ വളരെ മടിതോന്നി. എന്നാൽ ഇപ്പോൾ ഗണേശന്നു് കലശലായി അസ്വസ്ഥതയും കുണ്ഠിതവുമുണ്ടായിരുന്നു. സായി പതിവുപോലെ ആട്ടുകട്ടിലിൽ ചിരിച്ചും സല്ലാപിച്ചും ജയഭാവത്തോടെ കമലയെ നോക്കിയും ഇരുന്നിരുന്നു. ഇതുകണ്ട സമയം കമല പുറമെക്കു വളരെ ശാന്തയായിരുന്നുവെങ്കിലും, യഥാൎത്ഥത്തിൽ വളരെ സമാധാനഹീനയായി. സായി വീടും സാമാനങ്ങളും അവയെവെച്ചമാതിരിയും കണ്ടു് പുച്ഛിച്ചു എന്നു മാത്രമല്ല, കമലയോടു് 'നോക്കു്, ആ കോളാമ്പി എടുത്തുകൊണ്ടുവാ. എടി മൂധേവി! വല്ല പണിയും ചെയ്യുക്കൂടെ?' എന്നുകൂടി കല്പിച്ചിരുന്നു. കമല

ആദ്യ്രിവരയൊന്നും കേൾക്കാത്ത ഭാവം നടിച്ചു. എന്നാൽ ഗണേശനെ ഇത്ര കണ്ടിതരും സമാധാനമില്ലാതാക്കുന്നപ്പോൾ അവൾക്ക് 'ഈ പുറാട്ട് കഴിയുന്ന വേഗത്തിൽ അവസാനിച്ചാൽ നന്ന്' എന്നൊരു വിചാരം ജനിച്ചു. ജീവഹാനി വന്നാൽകൂടി എന്താണ്? അവളെ ഇതുവരെയും ശാന്തയും അനാദരയാക്കിയ ഗർവ്വ് പെട്ടന്നില്ലാതായി. വീട്ടിൽ മഹാ പാപിയോടുകൂടി ഇരിക്കുന്നതിനേക്കാൾ മറെറങ്ങാനും പോയി ബുദ്ധിമുട്ടികഴിക്കുന്നതാണ് നല്ലതെന്നു ബോദ്ധ്യം വരുത്തി തന്റെ മാതാപിതാക്കന്മാൎക്ക് സ്വന്ത ഗൃഹം വിടുവാൻ മനസ്സുവരുത്തിയ ആ സ്വതന്ത്രസ്വഭാവം സുശീലയായ കമലയുടെ ശാന്തസ്വഭാവത്തിലും ഉണ്ടായിരുന്നു. സായി അവളോട് 'എടി മന്ദി! ചെകിട്ടു പൊട്ടെ, നിനക്കു കേട്ടൂടെ?' എന്നു ചോദിച്ച്, ഗണേശനോട് 'ഇതു നോക്കിൻ; അവളെന്നെ കൂട്ടാക്കുന്നില്ല, അതു ചെയ്യാൻ പറയിൻ' എന്ന് ആവലാധി പറഞ്ഞു. കമല സായിക്കു പൃഷ്ഠഭാഗം കാട്ടി മൊട്ടിന്മേൽ തല വെച്ചു കുനിഞ്ഞിരിക്കയായിരുന്നു. ഇതിന്നു മുമ്പൊരിക്കലും സായി ഇപ്രകാരം ചെയ്തിട്ടില്ല. 'നോക്ക്, അവിടുന്നെഴുനീററ് അവൾ പറഞ്ഞതു കേൾക്ക്' എന്നു പറഞ്ഞു ഗണേശൻ കമലയെ പുറത്തു ചവിട്ടിയുരുട്ടി. ഇപ്പോൾ അവളുടെ സ്വഭാവത്തിലെ ദുൎഭാഗം ഇളകിയതുകൊണ്ട് അവൾ വേഗമെഴുനീററ്, വേദനയടക്കി ഗണേശന്റെ മുമ്പിൽനിന്നിങ്ങിനെ പറഞ്ഞു. 'നിങ്ങൾ!—നിങ്ങൾ!—എന്നെയാണ് ഇതിന് ചവിട്ടുന്നതു! സൂക്ഷിച്ചോളിൻ; ഇതിന്നു പകരം നിങ്ങൾക്ക് ദൈവം തരും.' അവന്ന് ഭയം തോന്നി. എന്തുകൊണ്ടെന്നാൽ ഒരു സ്ത്രീ ഇങ്ങിനെ ചെയ്യുമെന്ന് അവൻ കേവലം വിചാരിച്ചിരുന്നില്ല. കമല, ഈ ഭയം കൊണ്ടു ധൈൎയ്യപ്പെട്ട് മുമ്പിലത്തന്നെ നിന്ന് 'എന്റെ വീട്ടിൽ നിന്നു പുറത്തുപോ, ഇനി എന്നും കടക്കരുത്. പോയില്ലെങ്കിൽ പോക്കും' എന്നു പറഞ്ഞ് അസാമാന്യമായ ശക്തിയോടെ സായിയെപ്പിടിച്ചു പുറത്തു തള്ളി. സായി ഗണേശനെ വിളി

ച്ചു നിലവിളിച്ചിരുന്നുവെങ്കിലും അവൻ നിലത്തു കുഴിച്ചിട്ടപോലെ ഇളകാതെ നിന്നു. കമല വാതിൽ അടച്ചു മടങ്ങി വന്നപ്പോഴും അവൻ അവിടുന്നിളകീട്ടുണ്ടായിരുന്നില്ല. ഈ താല്ക്കാലികമായ കോപോജ്ജ്വലനം കഴിഞ്ഞപ്പോൾ, അവൾ മഹാ ക്ഷീണംകൊണ്ട് നിലത്തിരുന്ന് അഗാധഗൽഗദത്തോടെ കരഞ്ഞു തുടങ്ങി. കുറെ കഴിഞ്ഞതിൽ പിന്നെ ഗണേശൻ ഇങ്ങിനെ പറഞ്ഞു. 'എടി, അധമേ! നിയ്യെന്താണ് ചെയ്തത്? നീ ഇപ്പോളെന്നെ പരസ്യമായി അവമാനിച്ചില്ലെ? ഞാനെന്തു ചെയ്യും? എന്നി പുറത്തെങ്ങിനെ മുഖം കാട്ടും? ആദ്യമുണ്ടാക്കിയ അപരാധം പോരാഞ്ഞിട്ടു ഇതും കൂടിച്ചെയ്തത്?

കമല:—'ഞാൻ എന്താണ് ചെയ്തത്? ഞാൻ ഒന്നും ചെയ്തിട്ടില്ല. നിങ്ങൾ മുമ്പു വളരെ സ്നേഹിച്ചവളും നിങ്ങടെ പത്നിയുമായ എന്റെ സ്ഥാനത്തുവന്നു, ഒരു തേവിടിശ്ശിയുടെ വിവേകംകൂടി കാട്ടാതെ, അധികപ്രസംഗമായി എന്നോട് പ്രവൃത്തി എടുപ്പാൻ കല്പിച്ചവളെ പിടിച്ചു പുറത്താക്കി; അത്രേയുള്ളൂ. (കോപത്തോടെ) എന്റെ ഭർത്താവെ! നിങ്ങൾ എന്തിന് ഇങ്ങിനെ ചെയ്യുന്നു? കുട്ടിയെ ചൊല്ലിയെങ്കിലും നമുക്ക് മുമ്പത്തെപ്പോലെ സുഖമായിരുന്നുകൂടെ?' ഇപ്രകാരം പറഞ്ഞ് അവൾ ഗണേശന്റെ കാല്ക്കൽ വീണു.

ഗണേശൻ—(പുച്ഛത്തോടെ) 'ശരി! എന്തിനാണിത്? (അവിടുന്നു മാറിനിന്ന്) ഇങ്ങിനെയൊക്കെച്ചെയ്തിട്ട് നീ—സായിയെ കാൾ താനെ നീ—ഇപ്പോൾ ഇപ്രകാരം സംസാരിക്കുന്നുവോ? നീ മുമ്പുതന്നെ എന്നെ അവമാനിച്ചിരിക്കുന്നു. അതിന്നു നീ അനുഭവിക്കും'

കമല—'അവമാനിക്കെ! എങ്ങിനെ? എന്താണ് ഞാൻ ചെയ്തിട്ടുള്ളത്?'

ഗണേശൻ—'ഞാൻ നിന്റെ ഉള്ളു ഒക്കെ അറിഞ്ഞിട്ടുണ്ട്; അയാളെ ഇവിടെ എന്റെ കണ്ണുകൊണ്ടുതന്നെ കാണുകയും

ചെയ്യു. പിന്നെ എന്തിനാണ ഒന്നും അറിയാത്ത ഭാവം നടിക്കുന്നത്?'

കമല—'ഏതാൾ? നിങ്ങൾ ആരെക്കുറിച്ചാണ് പറയുന്നത്? അയ്യോ! ദൈവമേ! ഇതെന്താണ്?'

ഗണേശൻ—'അത്ഭുതം നടിച്ചാലൊന്നും എന്നെച്ചതിപ്പാൻ പറ്റില്ല. 'ഒരിക്കലും പെണ്ണിനെ വിശ്വസിക്കരുത്' എന്ന പൂർവ്വന്മാരുടെ വചനം സത്യമല്ലാതാകുമോ? നീ എന്നോടിത്ര ശ്രദ്ധ കാണിച്ചിരുന്നത് എന്റെ കണ്ണിൽ പൊടിയിട്ട്, നിന്നിൽ വിശ്വാസം ജനിപ്പിച്ച് സ്വേഷ്ടം നടക്കാനായിട്ടാണ്. അല്ലേ? (പല്ലുകടിച്ച് നിലത്തു ചവിട്ടി) ഇതിനു നീ അനുഭവിക്കും. എന്റെ കാല്ക്കൽ വീണതെന്തിനാണ്? നിനക്ക് നല്ലവണ്ണം സാധ്വത്വം നടിക്കാൻ അറിയാം. എനിക്ക് കുറച്ചുമുമ്പെ മനസ്സിളകി നീ സാധുവാണെന്നു മുമ്പുള്ള അഭിപ്രായം വന്നുപോയി. എന്നാൽ ഇപ്പോഴതെല്ലാം പോയി. ഇപ്പോഴാണ് നിന്റെ ശരിയായ സ്വഭാവം മനസ്സിലായത്. ഞാൻ കുട്ടിയെന്റേതല്ലെന്നു സത്യം ചെയ്യ് നിന്നെപ്പുറത്താക്കും.'

കമല:—'എന്ത്! കുട്ടിയും കൂടി നിങ്ങടെയല്ലെന്നായിപ്പോയോ? അയ്യോ! മരിച്ചാലെത്ര നന്ന്! നിങ്ങൾ ശങ്കിക്കുന്നവന്റെ പേരും കൂടി എനിക്കു കേൾക്കണ്ട. കഷ്ടം! എന്നെക്കൊണ്ടിങ്ങിനെ ശങ്കിക്കുന്നുവെല്ലോ; ആരാണ്, ഇതു പറഞ്ഞത്? പറയിൻ. എന്തിനെന്നാൽ നിങ്ങൾ അതു വിശ്വസിക്കുന്നുണ്ടെങ്കിൽ, ഇനി ഞാൻ ഇവിടെത്താമസിച്ചു ബുദ്ധിമുട്ടിക്കുന്നില്ല. എന്നെക്കൊണ്ട് അപരാധം പറയാൻ നല്ലവണ്ണം സൂക്ഷിച്ചിട്ടുവേണം.'

ഗണേശൻ—'സൂക്ഷിക്കാനെന്താണുള്ളത്? സത്യം ഞാൻ അറിയില്ലേ?'

കമല—'അയ്യോ ഈശ്വരാ! എന്തിനിങ്ങിനെ പറയുന്നു?' കമലെക്ക് ഗണേശൻെറ ഹാസ്യഭാവം കണ്ടു മനസ്സുതരിച്ച് നെഞ്ഞത്തൊന്തൊ വന്നടഞ്ഞ മാതിരിയും പൊട്ടുന്ന്, ദ്വേഷം അധികം പ്രായമായാലുള്ള പരിചയം വന്നപോലെയും തോന്നി. അല്പനേരം കഴിഞ്ഞതിൽ പിന്നെ അവൾ എഴുനീററ് വീണ്ടും ശാന്തമായിങ്ങിനെ പറഞ്ഞു. 'എനിക്ക് ആത്മഹത്തിചെയ്യാൻ പാടില്ല. അതുചെയ്താൽ നിങ്ങൾക്കു ബുദ്ധിമുട്ടുണ്ടാകും. ഒരു കാലത്തു ദൈവം സത്യം പുറത്താക്കുമെങ്കിലും എനിഞാൻ ഇവിടെ താമസിക്കുന്നില്ല'. പിന്നെ തന്നെപ്പററി ആരെങ്കിലും അന്വേഷിച്ചാൽ ദീനത്തിൽ കിടക്കുന്ന അപ്പനെ കാണ്മാൻ പോയിരിക്കുന്നുവെന്നു പറഞ്ഞാൽ മതിയെന്നും 'അതുകൊണ്ടെല്ലോ അപവാദവും തീരും. നിങ്ങൾക്കൊരവമാനവും ഉണ്ടാവില്ല' എന്നും അവൾ, പറഞ്ഞു.

ഗണേശൻ—(ദയയോടെ) 'ഇതാ കുറച്ച് പണം'

കമല—'വേണ്ട; എനിക്കൊന്നും വേണ്ട'. ഇപ്രകാരം പറഞ്ഞ് അവൾ ആ ഇരുട്ടിൽ കുട്ടിയെ എടുത്തു നിശ്ശബ്ദമായുള്ള പാതയിലേക്ക് തന്നെ ഇറങ്ങി. കുറച്ചു ദൂരം പോയിട്ട്, ദാസിയോടു വരുവാൻ വിളിച്ചു പറഞ്ഞു. ഗണേശൻ ഇതെല്ലാം കണ്ടു മിണ്ടാതെ നിന്നു. കുറേദൂരം പോയശേഷം കമല ഒരു മരച്ചുവട്ടിൽ നിന്നു. നാലുഭാഗത്തു നിന്നും മാരുതൻ ഉഹുങ്കാരശബ്ദത്തോടെ വീശിയിരുന്നു. വൃക്ഷാഗ്രങ്ങൾ ഇരുട്ടിൽ ദുർന്നിമിത്തസൂചകമായ ശബ്ദത്തോടെ ആടിയിരുന്നു. വിജനമായൊരു വിസ്താരമായ മൈതാനം മുമ്പിൽ ഉണ്ടായിരുന്നു. അവൾ അവിടെ നിന്നിങ്ങിനെ വിചാരിച്ചു. 'ഞാൻ എവിടെക്കു പോകും? ചെറുപ്പകാലത്തു വളൎന്നുവന്ന അഞ്ജനിനഗരത്തിലെ വീട്ടിലേക്കു പോവില്ല. ഇല്ല; ഈ ജന്മത്തില്ല. ഭർത്താവിൻെറ വീട്ടിൽനിന്നു മരിക്കയല്ലാതെ. തിരികെ

സ്വന്തം വീട്ടിലേക്കു ചെല്ലരുത്' ഇപ്പോൾ അവൾ എന്തോ മനസ്സിലൊന്നാലോചിച്ച് മുമ്പിലേക്കോടി, പിന്നാലെ അധിക്ഷേപിച്ചുംകൊണ്ടു നടന്നിരുന്ന ദാസിയോട് 'ഞാൻ എങ്ങട്ടു പോണുവെന്നാരോടും പറയണ്ട'. എന്നു വിളിച്ചുപറഞ്ഞു. അവൾ പോകുവാൻ ഉറച്ചത്, താൻ ഒരിക്കലും ചെല്ലില്ലെന്നു തീർച്ചയാക്കിയിരുന്ന ശിവഗംഗയിലെ ശ്വശുര ഗൃഹത്തിലേക്കായിരുന്നു. 'അവരായിരിക്കാം അദ്ദേഹത്തെപ്പറഞ്ഞിങ്ങിനെയാക്കിയത്'. അതുകൊണ്ടു ഞാൻ അവിടെപ്പോയി ജീവാന്തംവരെ താമസിക്കും എന്നു വിചാരിച്ചിട്ടായിരുന്നു അവൾ ഇപ്രകാരമുറച്ചത്.

കുറേ, ഇരുവശവും വയലുള്ളതും നിരാനന്ദകരവുമായ മാർഗ്ഗത്തൂടെ പോയപ്പോൾ ഇരുട്ടു ക്രമേണ വർദ്ധിച്ചു തുടങ്ങിയെങ്കിലും, പിന്നാലെ നിന്നു വിളിച്ചിരുന്ന ദാസിയോടൊന്നും പറയാതെ ചെറിയ കുട്ടിയെ മാറിൽ അണച്ച് മനസ്സിലീർഷ്യതയോടെ ബദ്ധപ്പെട്ടുനടന്നു. അവളുടെ ഹൃദയം കഠിനമായ്ത്തിളച്ചിരുന്നു. എന്നാൽ കുറെ ദൂരം പോയപ്പോൾ അവൾക്ക് മഹാ ക്ഷീണം നിമിത്തം ഒരു ദിക്കിലിരുന്ന് വിശ്രമിക്കേണ്ടിവന്നു. അവിടെ നിന്ന് അവൾ 'ഇതെന്റെ കുട്ടിയല്ല!' എന്നു ഗണേശൻ പറഞ്ഞതോർത്ത് 'എന്റെ ബുദ്ധിമുട്ടിന്റെ ഫലമെല്ലാമിതാണോ? അയ്യോ! ഞാൻ എന്തു ചെയ്യട്ടെ? ഞാൻ എങ്ങട്ടുപോകും? എനിക്ക് എങ്ങിനെ ജീവഹാനിവരുത്താം? അയ്യോ! മരിച്ചാലെത്ര നന്ന്! എന്നാൽ യമൻ വരുവാനും എത്ര പ്രയാസമാണ്! യമരാജാവെ! ഞാൻ അവിടത്തോട്ടു വരുവാൻ അപേക്ഷിക്കുന്നു' എന്നിങ്ങിനെ ചൊല്ലി വിലപിച്ചു. എന്നാൽ മരിച്ചില്ലെങ്കിൽ എന്തു ചെയ്യും? ഈ കഥയോർത്തപ്പോൾ, അവൾക്ക് ഭയങ്കരമായ ഭാവികാലം മുമ്പിൽ കണ്ടപോലെ തോന്നി. ഇപ്പോൾ അവൾക്ക് ഒരു ക്ലേശശാന്തി മരണം ഒന്നുമാത്രമായിരുന്നു. അതുകൊണ്ട് അവൾ അതിസങ്കടത്തോടെ വിയന്മാർഗ്ഗത്തേക്കു നോക്കി. ഉടനെ അവൾക്ക് അവർണ്ണനീയമായൊരു വികാരവും ഉ

ണ്ടായി. ആകാശം അനേകായിരം നക്ഷത്ര ജാലങ്ങളാൽ പ്രശോഭിതമായി സവിസ്താരമായി മേൽ ഭാഗത്തു പരന്നിരുന്നു. അവൾ അതിന്റെ ഗംഭീരമായ അപരിമാണത്വം കണ്ടു രോമാഞ്ചിത ഗാത്രയായി 'ഞാൻ ഈ മഹാലോകത്തിലെത്ര സാരമാണ്! ഞാൻ മരിച്ചാലും ജീവിച്ചാലും എന്താണ്!' എന്നു വിചാരിച്ചു. ഇപ്പോൾ തന്നെ ചെറിയ കുട്ടി ഉണൎന്ന്, അമ്മ മേല്പോട്ടു നോക്കുന്നതുകണ്ട്, കൊച്ചുകൈകൊണ്ട് ആകാശം ചൂണ്ടിക്കാട്ടി അതി സന്തോഷത്തോടെ 'കുളുകുളു' എന്നു ചിരിച്ചു. നമുക്കു ചിലപ്പോൾ ചില നിസ്സാരസംഗതികൊണ്ടു വളരെ ഫലിതം തോന്നുമ്പോലെ കമലെക്ക് ഈ ആംഗ്യം വളരെ ഫലിതമായ്തോന്നി. അവൾ അത് മേൽ ഭാഗത്തെ മഹാപ്രതാപകാൎയ്യയോടു വളരെ യോജിച്ചിരിക്കുന്നുവെന്നു വിചാരിച്ച് ഇപ്രകാരം ആത്മഗതം ചെയ്തു. 'ഈ കുട്ടി ദൈവത്തോട് അപേക്ഷിക്കുയായിരിക്കുമോ? യാതൊന്നും അറിയാത്ത ഇതിന്റെ ജീവനാഥനാകി? ഞാൻ മരിച്ചാൽ പിന്നെ ഇതിനെ ആർ നോക്കും? നിശ്ചയമായും ഏതുവിധമോ എല്ലാചേതന വസ്തുക്കളും രക്ഷിക്കപ്പെടുന്നുണ്ട്. അതിനാൽ അതി ദയാലുവും അതി വിവേകിയുമായ ഒരു ദൈവം എല്ലാററിന്റെയും മേലധ്യക്ഷത ചെയ്യുന്നുണ്ടായിരിക്കണം.' അവൾ ഇപ്പോൾ വളരെ ശാന്തമാനസയായി, അധോമുഖയായി കഴിഞ്ഞവൎത്തമാനങ്ങളെക്കുറിച്ചു കേവലം നിരാലോചനയായി. ഈ മനശ്ശാന്തതയിൽ അവൾക്ക് ആരൊ തന്നോട് താഴെപറയുന്ന സന്ദേശം സ്വകാൎയ്യമായി ചെകിട്ടിൽ പറഞ്ഞതുപോലെ തോന്നി. 'പാടില്ല; നീ മരിക്കുവാൻ പാടില്ല. നീ ജീവിച്ചിരുന്ന് ഒരു അപാപജന്മം എങ്ങിനെ കഴിക്കാമെന്നു കാട്ടണം. നീ സൎവ്വാനുരാഗം കൊണ്ടെല്ലാം വശത്താക്കണം. താണേതുകൊണ്ട് ഒരു ചോരായ്മയുമില്ല. നീ ചമായി യാതൊന്നുമില്ല. എഴുനീററ് പ്രവൃത്തിയിൽ പ്രവേശിക്ക്, നിണക്ക് ഇഹത്തിൽ വളരെച്ചെയ്യാനുണ്ട്'. കമല സന്തോഷത്തോടെ എഴുനീററു. അവൾക്കിപ്പോൾ ഒരു നവജന്മം

പ്രാപിച്ചപോലെ തോന്നി. സ്വാതന്ത്ര്യത്തെപ്പററിയുള്ള വ്യസനം തീരെ ഇല്ലാതായി. എന്നിമേലിൽ അവൾ, അന്യാശ്രയമായി—ശത്രുക്കൾക്കു കൂടിവേണ്ടി— ജീവിപ്പാനും എല്ലാററിനേയും സ്നേഹിപ്പാനും നിർമ്മലതകൊണ്ടും സ്നേഹം കൊണ്ടും എന്തു ചെയ്യാമെന്നു കാട്ടുവാനും അന്യന്മാർ ചെയ്യുന്നതെല്ലാം സഹിപ്പാനും തെയ്യാറായിരുന്നു. ഇതിനെപ്പററി ഗണേശൻ എപ്പോഴെങ്കിലും ഒരിക്കൽ അറിയുമെന്നും അവൾ ഉറച്ചു. അവൾ ഒരു മഹാ മഞ്ജുളമായയിൽ മുങ്ങി താൻ നിശ്ചയിച്ച സ്വാതന്ത്ര്യപരിത്യാഗത്തെക്കുറിച്ച് ആനന്ദപരവശയായി. അറിവില്ലാത്ത ഒരു ഹിന്ദുസ്ത്രീക്ക് ഇങ്ങിനെ തോന്നിയെന്നു പറയുന്നതു വായനക്കാർക്ക് വളരെ അത്ഭുതകരമായ്ത്തോന്നുമായിരിക്കാം. എന്നാൽ കേവലം നരപശുക്കൾകൂടി മഹത്തായ പ്രകൃതി നിദർശനത്താൽ നിവേശിതന്മാരാകുന്നുണ്ടല്ലോ. അതു മാത്രമല്ല, കമല മററു ഹിന്ദുസ്ത്രീകളിൽ നിന്നു മഹാ പാണ്ഡിത്യമുള്ള മാതാപിതാക്കന്മാരുള്ളതിനാലും സ്വന്തം പഠിപ്പിനാലും വളരെ വ്യത്യാസപ്പെട്ടിരുന്നു.

---

## ൨൦-ാം അദ്ധ്യായം.

"അംഗനാജനത്തോളം ദുർബ്ബുദ്ധികളാരുമില്ല!"

*** *** *** ***

"ദ്രവ്യമുണ്ടെങ്കിലെബന്ധുക്കളുണ്ടാവൂ
ദ്രവ്യമില്ലാത്തവനാരുമില്ലഗതി" *

ഗണേശൻ കമലയുടെ നേരെ കാണിച്ച സ്വഭാവപ്പകർച്ചക്ക് അനേകം കാരണങ്ങൾ ഏകോപിച്ചു കൂടിയിരുന്നു. അവ

---

* പഞ്ചതന്ത്രം—കുഞ്ചൻനമ്പ്യാർ.

ൻ ഇതുവരേയും യാതൊരു ബുദ്ധിമുട്ടിൽ പെടാതെയും കമലയെ ദ്വേഷിപ്പിക്കാതെയും കഴിച്ചുകൂട്ടിയെങ്കിലും ക്രമേണ ക്രമേണയായി സായിക്ക് അധീനനായ്ത്തീൎന്നു. അവർ പലേ തവണകളിലും ദേവാലയ സമീപത്തുള്ള വൃക്ഷവാടികയിൽ വെച്ചു കണ്ടുമുട്ടിയിരുന്നു. സായി, കമലയോടു പകവീട്ടുവാൻ ആഗ്രഹിച്ചിട്ടു മാത്രമായിരുന്നു ഇവനോടിപ്രകാരം സ്നേഹമാരംഭിച്ചത്. അവൾ രാമചന്ദ്രന്റെ കാഠിന്യം കണ്ടു കഠിനമായി ദ്വേഷിച്ച് അതിനു പ്രത്യപകാരമായി അവന്ന് വളരെ ബഹുമാനമുള്ളവളെ വല്ലവിധവും കഴിയുന്നത്ര ഉപദ്രവിക്കേണമെന്നുറച്ചു. രാമചന്ദ്രൻ കമലെക്ക് ഭൎത്തൃഗൃഹത്തിൽ ഭാഗ്യമുണ്ടാകേണമെന്ന് ആശീൎവ്വദിക്കയും അവൾക്കു ഭാഗ്യമുണ്ടെങ്കിൽ അവന്നും ഭാഗ്യമുണ്ടെന്നു പറകയും ചെയ്തിരുന്നു. ഇതു സായിക്ക് നിൎമ്മലാനുരാഗത്തിന്റെ ഒരു പുതിയ മാതിരി പ്രദൎശനമായ്ത്തോന്നിയതുകൊണ്ട്, അവൾ തന്നോടുതന്നെ കോപിച്ച്, കമലയോട് അസൂയപ്പെട്ടു. അവൾക്ക് എല്ലാവരേയും കാല്ക്കൽ വരുത്തേണമെന്നായിരുന്നു ആഗ്രഹം. എന്നാൽ സുശീലനും ഉപകാരിയുമായ രാമചന്ദ്രന്ന് തന്നോടു കേവലം പുച്ഛമാണെന്നുള്ളതെന്ന് അവൾക്കു മനസ്സിലായിരുന്നു. അവൾ മലവാരങ്ങളിൽ വെച്ച് അവനെ കണ്ടുമുട്ടുവാൻ പല കൌശലങ്ങളും ചെയ്തിരുന്നു. എന്നാൽ കണ്ടുമുട്ടുമ്പോഴെല്ലാം അവൻ ഗൌരവത്തോടെ അല്പം മാത്രമെ സംസാരിച്ചിരുന്നുള്ളു. അവൾ ആദ്യം ഗണേശനെ ഒരു വിരുതസാഹിയായ യുവാവെന്നുവെച്ച് അത്ര ശ്രദ്ധിച്ചിരുന്നില്ല. എന്നാൽ പിന്നെ അവൾ അവനെ കേവലം ഒരടിമയെപ്പോലെയാക്കി കമലയെ കൂട്ടാക്കാതെ പറഞ്ഞയപ്പിക്കുവാൻ ഉത്സാഹിച്ചു. കമലെക്ക് അവളെ ബഹുമാനമില്ലെന്നും അവൾ അറിഞ്ഞിരുന്നു. അതും ഒരു മാത്സൎയ്യ ഹേതുവായിരുന്നു. സായി ഗണേശനെ സമ്പൂൎണ്ണമായി കൈവശമാക്കിരുന്നു. അവളുടെ സംസാരവും ചിരിയും സ്വാതന്ത്ര്യശീലവും മറ്റും അവന്നും വളരെ രസകരങ്ങളായിത്തോന്നിയിരുന്നു. അവൻ

ഒന്നിച്ചുള്ളപ്പോഴെല്ലാം അവൾ അവനെ കഴിയുന്നത്ര സന്തോഷിപ്പിക്കുവാനും ശ്രമിച്ചിരുന്നു. അവസാനം അവൾ സന്ധ്യക്ക് അവനെ കാത്തിരിപ്പാനും നേരം വൈകിയാൽ അസ്വസ്ഥയാകാനും തുടങ്ങി. സായി അതി വിദഗ്ദ്ധയും ബുദ്ധിശാലിനിയുമായിരുന്നുവെങ്കിലും സൎവ്വരേയും സന്തോഷിപ്പിക്കണമെന്നും ബുദ്ധിമുട്ടുകൾ കഴിക്കണമെന്നും ഉള്ള ഗണേശന്റെ സ്വാഭാവിക ആഗ്രഹത്തെ അവൾ ധരിച്ചില്ല. ഗണേശൻ സാധാരണയിലധികം നേരം ഒന്നിച്ചിരിക്കുമ്പോഴെല്ലാം അതി ക്ഷീണതയോടെ മിന്നികൊണ്ടിരുന്ന അവളുടെ നേത്രങ്ങൾ സന്തോഷ വിശേഷങ്ങളാൽ ദീപ്തികളും സാഹ്ലാദമന്ദാക്ഷ മന്ദസ്മിതത്താൽ അവളുടെ അധരങ്ങൾ അല്പം വിടരുകയും ചെയ്തിരുന്നു. അപ്പോഴത്തെ കടാക്ഷവീക്ഷണങ്ങളെത്ര മോഹനീയങ്ങളായിരുന്നു! ഗണേശനും അവളെപ്പോലെ ഉത്സാഹശീലം ഉള്ളവനായി വളരെ രസമായി സംസാരിപ്പാനും, രസം പറയുന്നതിലും ഭംഗിഭാഷണത്തിലും അവളെക്കൂടി തോല്പിക്കുവാനും തുടങ്ങി. സായി ഇതെല്ലാം കണ്ടു വിസ്മയിച്ച് അത്യം കളിയാക്കണമെന്നുമാത്രമാലോചിച്ചവനെ ക്രമേണ കാമിപ്പാൻ തുടങ്ങി. അവൾ അവനൊന്നിച്ചു അധികനേരമിരിപ്പാൻ ശ്രമിപ്പാനും സംഗതിവശാലെന്നപോലെ കണ്ടെത്തുന്ന ഓരോ സങ്കേത സ്ഥലങ്ങളെ പറഞ്ഞു നിശ്ചയിപ്പാനും തുടങ്ങി. ഇവർ ഇപ്രകാരമായിരുന്നു രാചന്ദ്രൻ കമലയെ കണ്ടദിവസം ക്ഷേത്രസമീപമുള്ള വൃക്ഷവാടികയിൽ എത്തിക്കൂടിയതു്.

സായി (ഗണേശൻ വന്നപ്പോൾ) 'കഷ്ടം! എത്ര വൈകി!'

ഗണേശൻ _ 'വൈകിയോ?'

സായി; 'ഉവ്വ്', അറിഞ്ഞുകൂടെ? കഷ്ടം! നിങ്ങൾ എത്ര നല്ലൊരു കാഴ്ച കളഞ്ഞു! ആ മലയുടെ വിള്ളലിൽകൂടി വന്ന സൂൎയ്യരശ്മി കൊണ്ടു ക്ഷേത്രാഗ്രം സ്വൎണ്ണമയമായി മിന്നിയിരുന്നു. മുമ്പിലുള്ള ആ കുളത്തിൽ _ എത്ര ആഴമുണ്ടെന്നറിഞ്ഞുകൂടാ

ത്തും അടിയിലൊരു പട്ടണം മുഴുവൻ മുങ്ങിക്കിടക്കുന്നുണ്ടെന്നു പറയുന്നതും സ്ഫടികംപോലെ ശാന്തമായിരിക്കുന്നതുമായ വലിയ അമ്പലക്കുളത്തിൽ — ഒരു വിചിത്ര പുരി പ്രതിബിംബിച്ചിരുന്നു. ഞാൻ നല്ലവണ്ണം കണ്ടു, ആ ഗോപുരങ്ങളും രാജധാനികളും വലിയ വീഥികളും എവിടുന്നു വന്നു? ആ പട്ടണം മൃതജനങ്ങളുടെ പുരി പോലെ അത്ര നിശ്ശബ്ദമായിരുന്നു. ഒരു ഭൂകമ്പമുണ്ടായി വെള്ളമെല്ലാം മാറി, മുങ്ങിയ പട്ടണം കേടുകൂടാതെ പൊങ്ങി വരുമെന്നു മുനിമാർ പറഞ്ഞു കേട്ടിട്ടുണ്ട്. ആ സമയം വന്നു എന്നു തന്നെ ഞാൻ വിചാരിച്ചു. ആട്ടെ, അങ്ങിനെയൊക്കെ ഉണ്ടാകുമൊ? സ്കൂളിൽനിന്നു പഠിച്ച ആ അദ്ഭുതകരമായ നവ വിദ്യകൊണ്ടിതെല്ലാം വിവരിക്കാമൊ? നിങ്ങൾ ഇല്ലാത്തപ്പോൾ — ആട്ടെ, നല്ലൊരു രസം കളഞ്ഞു എന്നല്ലെ പറയേണ്ടു. വരു; അതിന്റെ വക്കത്തു പോയിരിക്കാം.'

ഗണേശൻ — 'ഒ! അല്ലാതൊന്നും പണിയില്ലല്ലൊ. കമല ഇതു കണ്ടാലെത്ര സന്തോഷിക്കുമെന്നു ഞാൻ ഓൎക്കയായിരുന്നു.' അവൻ ഇങ്ങിനെ ഓൎമ്മയില്ലാതെ പറഞ്ഞതായിരുന്നു. പക്ഷെ അവന്ന് പോരുമ്പോൾ കമലയുടെ സങ്കടഭാവം കണ്ടു വ്യസനം തോന്നീട്ടുണ്ടായിരിക്കാം. ഏതായാലും അവൻ എല്ലാം വേഗമൊതുക്കി.

സായി — (ഗണേശനെ സൂക്ഷിച്ചു നോക്കി, തലയാട്ടിക്കൊണ്ട്) 'അവൾക്കിതു സാരമുണ്ടാവില്ല. എല്ലാവരും ഇങ്ങിനെയുള്ള കാഴ്ചകൾ കണ്ടാനന്ദിപ്പാൻ കഴിയുമെന്നു വിചാരിക്കുന്നുണ്ടൊ? അവൾക്കു വീട്ടിലിരുന്നിട്ടല്ലെ പഴക്കം?'

ഗണേശൻ — 'അതെ! നമ്മൾ അങ്ങിനെ ഉഴറുന്നതുകൊണ്ട്. സാധു!'

സായി — (കോപഭാവത്തോടെ) 'അവൾക്ക് നിങ്ങളിലും നിങ്ങൾ പോകുന്ന സ്ഥലങ്ങളിലും ഇപ്രകാരമുള്ള കാഴ്ചകളിലും വള-

ളെ ശ്രദ്ധയുണ്ടെന്നാണൊ വിചാരം? അവൾ ഇപ്പോൾ വിചാരിക്കുന്നതെന്താണെന്ന് എനിക്കറിയാം.'

ഗണേശൻ__ 'എന്താണ് വിചാരിക്കുന്നത്?'

സായി__ 'നിങ്ങളെക്കുറിച്ചല്ല, ഉറപ്പുതന്നെ'

ഗണേശൻ__ (പുഞ്ചിരിയോടെ) 'പിന്നെ ആരെക്കുറിച്ചാണ്?'

സായി__ 'അവൾ നില്ക്കുന്ന നിലയുംകൂടി പൃഷിക്കുന്നു, അവളുടെ ചാർച്ചക്കാരനെ അറിയില്ലേ? അയാളോടുപമിക്കുമ്പോൾ നിങ്ങൾ എത്ര നിസ്സാരനാണ്! അയാൾ വളരെ സമർത്ഥനും പഠിപ്പുള്ളവനും അതിധനികനുമാണ്'.

ഗണേശൻ__ 'ഞാൻ അങ്ങിനെ ഒരാളെ അറിയില്ല. അവളേയും അറിവില്ല. അവളുടെ അപ്പൻ വളരെ ദരിദ്രനാണ്'.

സായി__ (കോപഭാവത്തോടെ) 'നിങ്ങളുടെ മനസ്സാകെ അവളിലാണ്. അതാണ് അവളെ കുറ്റം പറയാത്തത്.'

ഗണേശൻ__ 'എന്ത്! നിങ്ങൾ എന്തറിയും? എനിക്ക് നിങ്ങളെ ദ്വേഷ്യഭാവത്തിൽ കാണാൻ വളരെ ആഗ്രഹമുണ്ട്. എന്തെന്നുവെച്ചാൽ അപ്പോഴാണ് നിങ്ങൾക്കധികം സൌന്ദര്യം. എന്നാൽ എന്റെ ഭാര്യയെപ്പറ്റി കുറ്റം പറയുന്നതെന്തിനാണ്'. ഗണേശൻ ഇപ്രകാരം പറഞ്ഞത് വെറും തമാശക്കും അവളുടെ അസൂയ ഇളക്കുവാനും മാത്രമായിരുന്നു.

സായി__ 'ഞാൻ ഒരു കുറ്റവും പറയുന്നില്ല! നിങ്ങളെ വാസ്തവമായി സ്നേഹിക്കുന്നതും ചതിക്കുന്നതുമാരാണെന്നേ പറയുന്നുള്ളൂ. കമല കണ്ടാൽ വളരെ സാധുവും നിരപരാധയുമാണ്'.

ഗണേശൻ__ 'അവളെക്കൊണ്ടിങ്ങിനെ പറയേണ്ട. എല്ലാററിനും ഒരു നിലവേണം. ഭാര്യയെക്കൊണ്ടു ദുഷിക്കുന്നത് ഭർത്താവിന്നു രസമാവില്ല'.

സായി—'അവൾ സാധുതന്നെ! ഇതാണെന്നുണ്ടോ അവളെ തന്നെയിട്ടു പോരുന്നതു്?'.

ഗണേശൻ—'അതു് നിങ്ങൾ കാരണമല്ലേ?'

സായി—'അങ്ങിനെ ചെയ്യുന്നതെന്തിനാണു്?'

ഗണേശൻ—'എനിക്കറിഞ്ഞുകൂട'. ഇപ്രകാരം പറഞ്ഞു് അവൻ അവളുടെ കൈകടന്നുപിടിപ്പാൻ ശ്രമിച്ചു.

സായി—'എന്നെപ്പോലുള്ളവൾക്കു് അവളെപ്പററി സംസാരിപ്പാൻ യോഗ്യതയില്ലെന്നാണു് വിചാരം, അല്ലേ?'.

ഗണേശൻ—'അങ്ങിനെ ഞാൻ പറഞ്ഞിട്ടില്ല. ദേഷ്യപ്പെടണ്ട'.

സായി—'ഞാൻ നിങ്ങളോടു സല്ലാപിച്ചും നിങ്ങളെ സന്തോഷിപ്പിച്ചും വൃഥാ സമയം കളയുന്നു. നിങ്ങടെ ഓൎത്തുചെയ്യുന്നതെന്താണു്? അവൾ നിങ്ങളെപ്പററി കുറച്ചെങ്കിലും വിചാരിക്കുന്നില്ല. അവൾ ഇപ്പോഴും കൂടി സ്വന്തം സേവകനോടു സംസാരിച്ചിരിക്കയായിരിക്കും. ഞാൻ ഇങ്ങട്ടുവരുംമുമ്പെ, അയാൾ വരുന്നുണ്ടെന്നുകേട്ടു. അയാൾ നിങ്ങടെ വീടു് അന്വേഷിക്കുന്നതും കണ്ടു'.

ഗണേശൻ—(ഗാംഭീൎയ്യത്തോടെ) 'എങ്ങിനെയാണു് ഇങ്ങനെ പറയുന്നതു്? അവൾ ആരെയും അറിയില്ല; ഞാനില്ലാത്തപ്പോൾ ആരോടും സംസാരിക്കയുമില്ല. എന്നെ വെറുതെ ശുണ്ഠിപിടിപ്പിപ്പാൻ ശ്രമിക്കണ്ട'.

സായി—'വരു, പോയി നോക്കാം'

ഗണേശൻ—'എന്താണു് നോക്കാനുള്ളതു്? എന്നോടു കളിക്കയാണൊ?'

സായി—'അവൾക്കു് അയാളെ അറിയാമെന്നു, ഞാൻ പറയുന്നു. വേണമെങ്കിൽ ഇതിലൊക്കെ അധികവും പറഞ്ഞുതരാം.'

ഗണേശൻ—'കഴിയില്ല; നിങ്ങൾക്കു് അതിന്നൊക്കയുമില്ല. പോയി നോക്കാം.'

സായി—'ബദ്ധപ്പെടണ്ട, ബദ്ധപ്പെടണ്ട. നമ്മൾക്ക് ആദ്യം ശാൎങ്ഗപാണിയുടെ ഒഴിഞ്ഞ മാളികയിൽ പോയി നിങ്ങടെ വീട്ടിലേക്കുള്ള ജനൽ തുറന്നു കമല സംസാരിക്കുന്നുണ്ടോ എന്നു നോക്കാം.'

സായി പോകുന്ന വഴിക്കു ഗണേശന്ന് നല്ല ജീനിയോടെ തെരുമുക്കിൽ നില്ക്കുന്ന ഒരു കുതിരയെ ചൂണ്ടിക്കാണിച്ചു കൊടുത്തു. എന്നാൽ അവൻ ക്രോധാവിഷ്ടനായിരുന്നു. അവന്റെ പൂൎണ്ണവിശ്വാസം സായി തന്നെ ഉപദ്രവിപ്പാൻ മാത്രം ഇങ്ങിനെ പറഞ്ഞതെന്നായിരുന്നു. എന്നാൽ ഹാ! അവൻ ജനവാതിലിൽ കൂടി കണ്ടതെന്തായിരുന്നു? സായി ചിരിച്ചു കൊണ്ട് ഗണേശന്റെ ചെവിട്ടിൽ 'വിഢ്ഢി' എന്നു പറഞ്ഞു. അവൻ ജനവാതിൽ പിടിച്ചു സൂക്ഷിച്ചു നോക്കിയും പല്ലുകടിച്ചും നിന്നു. അവന്റെ പത്നിയായ കമല തന്നെയായിരുന്നുവൊ ഇപ്രകാരം പാതിവാതിലടച്ച് ശങ്കായോഗ്യമാകുംവണ്ണം നിന്ന് പാതയിൽ നിന്നു നല്ലവണ്ണം കാണാൻ പാടില്ലാത്ത വൃക്ഷച്ചോട്ടിൽ നിന്നവനോടു സംസാരിച്ചിരുന്നത്? നിൎദ്ധനയായ കമല ഇവനോടെപ്പോൾ പരിചയമായി? ഗണേശൻ ഇപ്രകാരം ചിന്തിച്ചു നോക്കുന്നതു കണ്ടപ്പോൾ, സായി കാൎയ്യം മനസ്സിലാക്കി തലതിരിച്ചു. ഇപ്പോൾ അവൾക്ക്, അവന്റെ സങ്കടം കൊണ്ടു വ്യസനം തോന്നിയനിമിത്തം എല്ലാംവിവരിപ്പാനായി ഒരു മനസ്സുവന്നു. എന്നാൽ അവൻ വളരെ കോപത്തോടെ തിരിഞ്ഞ് 'തൃപ്തിയായില്ലേ?' എന്നു ചോദിച്ചതിന്ന് അവൾ ദ്വേഷ്യത്തോടിങ്ങിനെ സമാധാനം പറഞ്ഞു. 'തൃപ്തിയായില്ലെന്നൊ? എനിക്കെന്തിനാണ് തൃപ്തിയാകുന്നത്? അവളെപ്പററി ഇങ്ങിനെ വിചാരപ്പെടുവാൻ നിങ്ങളൊരു വിഢ്ഢിതന്നെയാണ്. അവൾക്കിത് നല്ല പഴക്കമാണ്. ആയാൾതന്നെ എന്നോട് അവളെ ഗൂഢസ്ഥലത്ത് വെച്ചു കണ്ടു എന്നു പറഞ്ഞിട്ടുണ്ട്. അത് നിങ്ങൾ അറിഞ്ഞിട്ടുണ്ടാവില്ല. എന്തുകൊണ്ടെന്നാൽ നിങ്ങൾക്ക് ആയാളെക്കുറിച്ചൊന്നും നിശ്ചയമില്ലെന്നു തോന്നു

ന്നു. സന്ന്യാസിപുത്രിയെ രക്ഷിക്കണമെന്നു ഞാൻ മുമ്പുതന്നെ പറഞ്ഞിട്ടില്ലേ? അയാൾ ആരുണ്യോപാദ്ധ്യായന്റെ മിടുക്കനായ ശിഷ്യനും നാരായണസന്ന്യാസിയുടെ മരുമകനും പരിചാരകനുമാണ്. സന്ന്യാസിക്കു ദീനമായിരുന്നപ്പോൾ ഇയ്യാളായിരുന്നു കമലയോട് അഞ്ജിനിനഗരത്തിലേക്കു വരുവാൻ വന്നു പറഞ്ഞത്. ഇപ്പോൾ മനസ്സിലായെയൊ? കമലെക്കു ചികിത്സിച്ചിരുന്ന വൈദ്യനുമിയ്യാൾ തന്നെ എന്നും നിശ്ചയമുണ്ടോ? അയാൾ വന്നപ്പിന്നെയല്ലേ അദ്ഭുതകരമായ ഭേദമുണ്ടായത്'?.

ഗണേശൻ—(ദീർഘശ്വാസത്തോടെ) 'മതി! മതി! എല്ലാംശരിയാണ്. ആട്ടെ (അല്പനേരം ഒരു യുഗംപോലെ കഴിച്ചതിൽ പിന്നെ വീണ്ടും) വരു, ഞാൻ പകരം ചോദിക്കും. നിങ്ങളെന്റെ ഒന്നിച്ചിരിക്കണം. ഞാൻ അവളെക്കൊണ്ടു സത്യം പറയിക്കും; നരകത്തിലെ ഉപദ്രവമനുഭവിപ്പിക്കും. വരു, വീട്ടിലേക്കു പോവാം'.

സായി—'ബദ്ധപ്പെടണ്ട, അല്പംവല്ലതും കഴിക്കു. ലഹളകൂട്ടണ്ട. ഒന്നും അറിയാത്തമാതിരി നടിച്ചോളു. എന്നാൽ എല്ലാം പുറത്തുവരും. എനിക്കു തമ്മിൽ തല്ലുകാണുവാൻ ഇഷ്ടമില്ല. നിങ്ങൾക്കു ലഹള കൂടാതെ അവളെ പുറത്തയച്ചൂടെ? ഞാൻ അവിടെ കുറച്ചുനേരം വന്നിരിക്കാം'

പിന്നെ കഴിഞ്ഞ കാര്യങ്ങൾ ഇന്നവയെന്നു മുമ്പുവർണ്ണിച്ചിട്ടുള്ളതു കൊണ്ടു വായനക്കാർക്കിപ്പോൾ ഗണേശന്റെ നടവടിയുടെ ഹേതു നല്ലവണ്ണം ഗ്രഹിക്കാമല്ലൊ.

കമല നേരം പുലരും മുമ്പെ ശ്വശുര ഗൃഹത്തിൽ എത്തി. അവൾ ഇരുണ്ടൊരോതൊപ്പുകൾ കണ്ടൊ വഴിമദ്ധ്യത്തിലുണ്ടെന്നു മുമ്പുപറഞ്ഞുകേട്ടിട്ടുള്ള ഓരോ കലകവച്ചാദികൾ ഓർത്തോ ഭയപ്പെടാതെയും വല്ല വഴിയമ്പലത്തിൽ കേറി രാത്രിപോക്കണമെന്നുദാസിയുടെ അപേക്ഷ വിലവെക്കാതെയും അവളോടൊരുമിച്ച്, ആരും കാണാതെ ബാഹ്യമനസ്ഥൈര്യത്തോടെ ആ ഏകാന്തമാർഗ്ഗ

മായി ഇരുട്ടിൽ യാത്ര ചെയ്തു. അപ്പോൾ അവരെ കണ്ടാൽ രണ്ടു പിശാചികളൊ എന്ന് ആരും ശങ്കിച്ചുപോകുമായിരുന്നു. ഒരിക്കൽ അവർ പിന്നിൽനിന്നു കാലടി ശബ്ദം കേട്ടു. എന്നാൽ അവർ തന്നെ മററുള്ളവൎക്ക് ഭയഹേതുവായിരുന്നു. എന്തുകൊണ്ടെന്നാൽ, സാധാരണയായി ജനസഞ്ചാരമില്ലാത്ത ഒരു ഇടത്തിൽകൂടി ഒരു സ്ത്രീ നടക്കുന്നതുകണ്ടാൽ, അതു ബാധിച്ചാൽ കഴിപ്പാൻ പ്രയാസമുള്ള ഒരു പിശാചിയാണെന്നു വിചാരിക്കത്തക്കവണ്ണം ഹിന്തുക്കൾ ദൃഢവിശ്വാസമുള്ളവരാകുന്നു. കമലെക്ക് ശ്വശുരഗൃഹത്തിൽ എത്തിയപ്പോൾ അല്പം വിധൈൎയ്യം തോന്നി. പണ്ട് അവിടെയുള്ളവർ അവളെ എത്ര ദ്രോഹിച്ചിരുന്നു? ഇപ്പോൾ അവർ എന്തു കാട്ടും? 'പാടില്ല, അധൈൎയ്യപ്പെടുവാൻ പാടില്ല. എന്റെ ജന്മം ഇവിടെകഴിക്കണം' എന്നുറച്ച്, അവൾ ശീഘ്രശ്വാസത്തോടെ വാതില്ക്കൽ ചവിട്ടി. ഇത്ര നേരത്തെ വാതില്ക്കൽ വന്നു വിളിക്കുന്നത് അസാധാരണയായിരുന്നതിനാൽ, ആരെന്നറിവാനായി ഗണേശന്റെ അച്ഛൻ തന്നെ എഴുനീററ് ഒരു സ്ഥിരദീപത്തോടെ പുറത്തു വന്നു. കമല അദ്ദേഹത്തെ കണ്ട നിമിഷം കാല്ക്കൽ വീണ് 'അകത്തു കടക്കട്ടെ; ഞാൻ വളരെ ദൂരെ നിന്നാണ് വരുന്നത്' എന്നു ദീൎഘശ്വാസത്തോടെ പറഞ്ഞു. ആ വൃദ്ധൻ ഇതിന്നു സമാധാനമായി 'എന്ത്? എന്ത്?' എന്ന് അസ്പഷ്ടമായി ഭയത്തോടെ ചോദിച്ചുവെങ്കിലും കുട്ടിയെ എടുത്തുംകൊണ്ടു ദാസി നില്ക്കുന്നതുകണ്ടപ്പോൾ, സ്വരം മാററി, അവളോടുള്ളിൽ പോവാൻ പറഞ്ഞ്, അധികാര ഭാവത്തോടെ, കമലയോട് എഴുനീററ് അകത്തുവന്ന് സൎവ്വവും വിവരിപ്പാൻ പറഞ്ഞു.

കമല — 'ഞാൻ ഇവിടെയുണ്ടെന്ന് ആരോടും പറയില്ലെന്നും എത്ര അയോഗ്യയായാലും എന്നെ രക്ഷിക്കാമെന്നും വാഗ്ദത്തം ചെയ്യേ ഞാൻ അകത്തു കടക്കുള്ളൂ. ഞാൻ എന്തും ചെയ്തോളാം. ഇത്രമാത്രമെ ഞാൻ അപേക്ഷിക്കുന്നുള്ളൂ. ഞാൻ ഇവിടെയുണ്ടെന്ന് ആരും അറിയരുത്. ഞാൻ എ

ന്തു പറയേണ്ടു എന്നറിയുന്നില്ല. ഞാൻ ഭ്രഷ്ടയായിരിക്കുന്നു. ഇനി മരണമാണ് ഉത്തമം. എന്തെന്നാൽ ഭർത്താവ് എന്നെപ്പുറത്താക്കി—അല്ല, അല്ല—ഞാൻ അദ്ദേഹത്തെ വിട്ടുപോന്നു. അവർ എന്നെ ശങ്കിക്കുന്നു. അയ്യോ, ഞാൻ എങ്ങിനെ പറയും! അവർ പറഞ്ഞതെങ്ങിനെ പറയും!'

'ഇതെല്ലാം എന്താണ്? എന്താണിത്ര സങ്കടം?'

കമല— 'കഷ്ടം! അവർ പറഞ്ഞത് എന്തെന്ന് നിങ്ങൾക്കാർക്കും അറിഞ്ഞുകൂട. ആട്ടെ, നിങ്ങളിൽ ചിലരല്ലേ അവരെ അങ്ങിനെയാക്കിയത്? ഞാൻ ഇവിടെ വന്നിട്ടുള്ളത് എന്റെ പരമാർത്ഥം കാട്ടാനാണ്.

'ആട്ടെ—കാര്യം എന്താണ്?'

കമല— അവർ കോപിച്ച് എന്റെ അടുത്തുവന്ന് ഞാൻ കള്ളത്തിയാണെന്ന് ഒന്നിലധികം പ്രാവശ്യം പറഞ്ഞു. അല്ലെന്നു പറഞ്ഞിട്ടും സമ്മതിച്ചില്ല. നിങ്ങളെല്ലാവരും എന്തിനിങ്ങിനെയാക്കി? എന്നെ പുറത്താക്കിക്കൊള്ളിൻ, കൊന്നോളിൻ, എന്നാലും വയ്യ, അയ്യോ! ഈ അപരാധം പൊറുക്കാൻ. ഇങ്ങിനെ ശങ്കിപ്പാൻ ഞാൻ വല്ല കാരണവും ഉണ്ടാക്കീട്ടുണ്ടോ?'

'മതി. നിനക്കു ഭ്രാന്താണ്. എഴുനീല്ക്കൂ; നിനക്കു തന്റേടമില്ല. പക്ഷേ നീ അച്ഛന്റെ വർത്തമാനം കേട്ടു വളരെ വ്യസനിച്ചിരിക്കാം. ആരും നിന്റെ ഭർത്താവിനെ ഇങ്ങിനെയൊന്നും പറഞ്ഞു ധരിപ്പിച്ചിട്ടില്ല. അകത്തുവാ. കുട്ടി, വ്യസനിക്കണ്ട. ഞാനും നിന്റെ അച്ഛനെപ്പോലല്ലേ?'

കമല ഇതു കേട്ടപ്പോൾ കേവലം ഞെട്ടിപ്പോയി. അവർക്കിങ്ങിനെ അകാരണമായി വാത്സല്യവും സൌഹൃതയും ഉണ്ടാവാൻ എന്തു കാരണം? അവളുടെ അച്ഛൻ ദീനത്തിലാണ്, മരിച്ചിട്ടില്ല. എന്നിട്ടുംകൂടി അവളുടെ ശത്രുവിന് ഇത്ര ദയയുണ്ടായില്ലേ? കഷ്ടം! അവൾക്ക് മുമ്പ് അദ്ദേഹത്തെപ്പറ്റി എ

ത്ര ചീത്ത അഭിപ്രായമുണ്ടായിരുന്നു? 'നിൻെറ ഭൎത്താവിന്ന് ശങ്കയുണ്ടെങ്കിൽ അതിന്നു വല്ല കാരണവും ഉണ്ടായിരിക്കും. നിന്നെ ഇവിടെ കടത്തില്ല' എന്നിങ്ങിനെ അദ്ദേഹം പറയുമെന്നായിരുന്നു അവളുടെ വിചാരം. എന്നാൽ ഇപ്പോഴത്തെ കഥ എന്തായിരുന്നു? അവൾ നിലത്തു കുഴിച്ചിട്ടപോലെ ഇളകാതെ നിന്നു. അവളുടെ ശ്വശ്രൂരൻ അവൾക്കു തടസ്സം പറകയില്ലെന്നും ഉറച്ചു. പിന്നെ കുറെ കഴിഞ്ഞതിൽപിന്നെ അവൾ അല്പം മന്ദഹാസത്തോടിങ്ങിനെ പറഞ്ഞു: 'ആട്ടെ, എന്നെപ്പറ്റി ദോഷം വിചാരിക്കുന്നില്ലേ?'

'ഇല്ല, കുട്ടി, ഇല്ല. നിൻെറ നടവടി എത്ര അസാധാരണയാണ്!'.

കമല— 'അസാധാരണമായിട്ടുള്ളതായിരിക്കാം. എന്നാൽ എനിക്കു ഭ്രാന്തില്ല. അമ്മയുടെ രോഗസ്ഥിതിയെക്കുറിച്ച് ഇന്നലെ രാമചന്ദ്രൻ എന്നോടു പറഞ്ഞിരുന്നു. എന്നാൽ ആരൊ എൻെറ ഭൎത്താവിന്ന് ഞാൻ വികൃതിയാണെന്നു പറഞ്ഞു ധരിപ്പിച്ചിട്ടുണ്ട്. അതിനാൽ അവൎക്കാണ് എന്നെക്കാൾ ഭ്രാന്ത് എന്നു തോന്നുന്നു. സായിദിവസം വൈകുന്നേരം വരാറുണ്ട്. അവർ ഇയ്യിടെ വളരെ കുണ്ഠിതനായിരിക്കുന്നു. ഇതൊക്കെ, അവളുടെ പണിയായിരിക്കും. അവൾ നല്ല മരുന്നു കൊടുത്തിട്ടുണ്ട്. അതുകൊണ്ടു ഞാൻ ഇവിടെ താമസിക്കാം; നിങ്ങളെല്ലാവരും പോയി അവരെ ശുശ്രൂഷിക്കിൻ. ഞാൻ എവിടെയാണെന്നു പറകയും വേണ്ട'.

കമലയുടെ ഭൎത്തൃമാതാപിതാക്കന്മാർ ഇതെല്ലാം നല്ലവണ്ണം കേട്ട് അവളെ അകത്തേക്കു കൂട്ടിക്കൊണ്ടു പോയി. പിന്നെ അവളുടെ ശ്വശ്രൂ വ്യസനിച്ചു കരയുവാനും കമല ആശ്വസിപ്പിക്കുവാനും തുടങ്ങി. അവൾക്ക് വരുവാൻ പോകുന്ന മഹാ കഷ്ടത്തെപ്പറ്റി ഇപ്പോൾ ഒരു ശങ്കയുമുണ്ടായിരുന്നില്ല. അവളുടെ ഭൎത്തൃമാതാപിതാക്കന്മാർ ഈ രാവിൽ തന്നെ—അവൾ വരുന്നതിന്ന് അല്പംമുമ്പെ—രാമചന്ദ്രനെ അന്വേഷിച്ചുവന്ന ഒരുവനിൽനിന്നു

നാരായണസന്ന്യാസി കാലധൎമ്മം പ്രാപിച്ചു എന്ന് അറിഞ്ഞിരു ന്നു. എന്നാൽ അവർ ഈ വ്യസനവാൎത്തയെ ആ സംഭ്രമിച്ച ബാ ലികയോടു പറഞ്ഞില്ല. അവർ കമലയെ വളരെ സ്നേഹത്തോ ടും ദയയോടും നോക്കി. എന്നാൽ അവൎക്കു ഇതിന്റെ പ്ര ത്യേകകാരണം രാമചന്ദ്രന്റെ വരവായിരുന്നു എന്നു മനസ്സിലാ യില്ല. അവൾ, ആദ്യം വിചാരിച്ചപോലെ നിൎദ്ധനയല്ലെന്നും വലിയ ഉന്നതപദവിയിലുള്ള മഹാ ധനികത്തിയാണെന്നും, അ വൎക്ക് അപ്പോഴായിരുന്നു മനസ്സിലായത്. ഇപ്പോൾ അവർ, ക മലെക്ക് മുമ്പുണ്ടായിരുന്ന ആറ്റകുറ്റങ്ങളെല്ലാം അറിവില്ലായ്മ കൊണ്ടും സാധുപ്രകൃതികൊണ്ടും വന്നതാണെന്നു നിശ്ചയിച്ചു. പിന്നെ അവളുടെ ശ്വശ്രൂ തന്റെ സ്വാഭാവികമായ സംഭ്ര മശീലത്തിന്നനുസരിച്ച് അവളെപ്പററി വളരെ സ്തുത്യമായി കാരോന്നു വിചാരിക്കുകയും അവളോട് ആദിയിൽതന്നെ പക്ഷ പാതമുണ്ടായിരുന്ന ശ്വശുരൻ കാൎയ്യഗതികളെക്കണ്ടു വളരെ സ ന്തോഷിച്ച് 'ഞാൻ ആദ്യംതന്നെ അവൾ സാധാരണ പെങ്കി ടാങ്ങളെപ്പോലെ അല്ലെന്നു പറഞ്ഞിട്ടില്ലേ?' എന്നു ചോദിക്കു യും ചെയ്തു. അവർ, കമല വരും മുമ്പു തന്നെ, അവളെ കൂട്ടി ക്കൊണ്ടുവന്ന് വളരെ മൎയ്യാദയായി ഉപചാരം ചെയ്യണമെന്നുറ ച്ചിരുന്നു.

'ഹാ! ഇഹലോകത്തിൽതന്നെ പ്രതിഫലമുണ്ട്. എല്ലാ വരും വിരോധമായിരിക്കുമെന്നു വിചാരിച്ചിരിക്കെ, ഞാൻ ഇത്ര ശ്രദ്ധെക്കു പാത്രമായിവന്നുവല്ലൊ' എന്നു വിചാരിച്ചു കമല വ ളരെ സന്തോഷിച്ചു.

---:0:---

# ൨൫-ാം അദ്ധ്യായം.

---

"ശോകമെന്നതുവരുന്നേരത്തുകൂട്ടത്തോടെ" *

സമയം അതിശാന്തമായ സന്ധ്യയായിരുന്നു. കന്നുകാലികൾ മേയുന്ന പ്രദേശമെല്ലാം തുഷാരമയമായി പീതവൎണ്ണം കൊണ്ട് അതിമനോഹരമായി വളരെ ദൂരം വ്യാപിച്ചിരുന്നു. മന്ദമാരുതനേററിളകുന്ന തൃണസംഘംകൊണ്ട് പരിപൂൎണ്ണങ്ങളായ ഗിരിനിതംബങ്ങളിലും ദൂരെയുള്ള വിളഭൂമികളിലും അസ്തമനാൎക്ക പ്രഭാപുഞ്ജമായി ജ്വലിച്ചിരുന്നു. സൎവ്വവസ്തുക്കളും സ്വഛമാക്കുമായ ആ ദിവ്യശോഭകൊണ്ട് ഗിരിശിഖരാഗ്രങ്ങളും സമീപമുള്ള മൈതാനവും പ്രകാശിച്ചിരുന്നു. കറുത്ത പാറകൾ മഞ്ഞപ്രഭയിൽ മുങ്ങി സ്വൎണ്ണചിതങ്ങളെന്ന വിധം ഉദ്ദീപ്തങ്ങളായിരുന്നു. എന്നുമാത്രമല്ല ഉണങ്ങിവീണ ഇലകൾ കൂടി ജീവനുള്ള പോലെ ഇളകിയിരുന്നു. ഇപ്രകാരമുള്ളൊരു കാഴ്ചയായിരുന്നു നാരായണസന്ന്യാസി തന്റെ പൎണ്ണാശ്രമത്തിൽ കിടക്കുമ്പോൾ കണ്ടത്. സമീപത്തുനിന്ന് നദിയുടെ ഝങ്കാരരവം വ്യക്തമായികേട്ടിരുന്നുവെങ്കിലും സന്ന്യാസി അതിൽ ശ്രദ്ധവെക്കാതെ എന്തോ ഒരു ആത്മീകവിഷയത്തെപ്പററി ആലോചന ചെയ്കയായിരുന്നു. അദ്ദേഹത്തിന് മൃത്യു അടുത്തിരുന്നതിനാൽ സാധാരണയായുള്ള തത്വസംബന്ധമായ വിചാരങ്ങൾ കൊണ്ട് സമാധാനമുണ്ടാകാതായി. അതിചൈതന്യവത്തായ ആ ആത്മാവിന് നാശാധീനമായ ശരീരം ത്യജിക്കേണ്ട സമയമടുത്തിരുന്നു. എന്നാൽ പിന്നത്തെ കഥയെന്താണ്? യഥാൎത്ഥത്തിൽ ആത്മാവെന്നൊരു സാധനമുണ്ടോ? മരണശേഷം മനുഷ്യന്റെ കഥയെന്താണ്? അദ്ദേഹം ഇപ്രകാരമുള്ള ചോദ്യങ്ങൾക്കെല്ലാം അല്പകാലം മുമ്പെ തൃപ്തിയാംവണ്ണം സമാധാനം ചെയ്തിരുന്നു എങ്കിലും മരണം അടുത്തപ്പോ

---

* നളചരിതം കിളിപ്പാട്ടു—കുഞ്ചൻ നമ്പ്യാർ.

ഠം ഭയാക്രാന്തനായി. അദ്ദേഹം അവസാനം വഞ്ചിതനാ
യൊ? ജീവകാലം മുഴുവൻ അദ്ദേഹം ആശിച്ചിരുന്നത് നിൎവ്വാ
ണ സിദ്ധിയായിരുന്നു. എന്നാൽ ബോധനാശക്തിയുടെ പൂ
ൎണ്ണവിനാശമാണ് അവസാനമെന്നുകണ്ടാൽ പിന്നെ എന്തു ചെ
യ്യും? പിന്നെ അദ്ദേഹത്തിന്റെ നിഷ്ഠാധാരണ, ഉപവാസം,
പ്രാൎത്ഥന, ഇന്ദ്രിയജയം, ഇവയുടെ പ്രയോജനമെന്ത്? എത്ര
പ്രകാരമാണ് ആരണ്യാദ്ധ്യായോപമനായ ഒരുവൻ ആലോച
ന വിഹീനന്മാരായ പാമരന്മാരിൽ നിന്ന് വ്യതിജിക്കപ്പെട്ടിരിക്കു
ന്നത്? ഭാവികഥനശക്തിയും ദിവ്യചക്ഷുസ്സുകൊണ്ട് വലിയ
മനഃക്ഷോഭ സമയങ്ങളിൽ സ്നേഹിതസന്ദേശങ്ങളറിവാൻ പ്രാ
പ്തിയും ഉള്ള ആരണ്യാദ്ധ്യായമഹൎഷികൂടി മരണത്തിന്റെ ര
ഹസ്യമെന്തെന്നു വിവരിച്ചിട്ടില്ല. എന്നാൽ നാരായണ സ
ന്ന്യാസിയുടെ പ്രാൎത്ഥനയും ധ്യാനവും കേവലം നിഷ്പ്രയോജന
മായിരുന്നില്ല. എന്തുകൊണ്ടെന്നാൽ വളരെ പേൎക്ക് അറിവു
കൂടിയില്ലാത്ത മഹാശാന്തമായൊരു ഭാഗ്യം അദ്ദേഹം അനുഭവി
ച്ചിരുന്നു. ലൌകികകാൎയ്യങ്ങളെക്കുറിച്ച് അദ്ദേഹത്തിന്ന് യാതൊ
രു വിചാരവും ഉണ്ടായിരുന്നില്ല. ധനം, മാനം, വല്പം എന്നി
വ എതെങ്കിലും അദ്ദേഹത്തെ ആകൎഷിക്കുകയൊ പീഡിപ്പി
ക്കുകയൊ ചെയ്തിരുന്നില്ല. ആരണ്യാദ്ധ്യായനും കൂടി മരണശേ
ഷാവസ്ഥയെപ്പററി വളരെ സംശയമുണ്ടായിരുന്നു. യഥാൎത്ഥ
ത്തിൽ പിന്നെ എന്നേക്കും ബോധനാനാശം തന്നെയായിരിക്കു
മൊ? എല്ലാസംഗതികളുംആലോചിച്ചാൽ മരണം ബോധനാബ
ന്ധനമായ ഒരു ദീൎഘനിദ്രയായിരിക്കണം. അങ്ങിനെയാണെങ്കിൽ
ഭാവിയുടെ സ്വഭാവമെന്ത്? സൎവ്വവിനാശമായിരിക്കുമൊ എന്ന വെ
റും വിചാരം കൊണ്ടുതന്നെ നാരായണ സന്ന്യാസി, നടുങ്ങി. പ്ര
ത്യക്ഷമായി അദ്ദേഹം ആത്മികവും അലൌകികവുമായ വിഷ
യങ്ങളെപ്പററി അധികം മനസ്സിലാക്കുവാൻ ശ്രമിച്ചിരുന്നു. ഈ
മഹാത്മാവ് പൂൎണ്ണജ്ഞാനമില്ലാതിരുന്നിട്ടും കൂടി ഉൽകൃഷ്ടമായി കാ
ലം കഴിപ്പാനും അദ്ധ്വാനിച്ചിരുന്നു. കുറെ കഴിഞ്ഞതിൽ പ

ന്ന അദ്ദേഹത്തിന്നു ശാന്തതവന്നു, താൻ കിടന്നിരുന്ന ഭാഗം താണുപോയ പോലെ തോന്നി. ഇപ്പോൾ അദ്ദേഹം എല്ലാ ബന്ധനങ്ങളിൽ നിന്നും വിമുക്തനായി. സൂൎയ്യപ്രഭ ഒരു വെള്ളത്തനിറമായി മങ്ങി: അങ്ങുമിങ്ങും ഓരോരോ നക്ഷത്രങ്ങളും കണ്ടു തുടങ്ങി. മന്ദമാരുതൻ ഈ ശാന്തപ്രദേശത്തിന്റെ ഒരു അംഗമെന്നവിധം വീശി. സന്യാസി, പ്രകൃതിയുടെ ഈ ശാന്തതയെ നോക്കി അല്പനേരം പരമാനന്ദിച്ചു. നാം, ഇപ്രകാരമാണൊ ജനബാഹുല്യത്തോടുള്ള സംസൎഗ്ഗം വിട്ടു് നക്ഷത്രഗണങ്ങളിലും മന്ദമാരുതനിലും മനസ്സിരുത്തുവാൻ തുടങ്ങുന്നതു്? എന്നാൽ ഈ മനോഹരമായ ശാന്തത കുറച്ചു നേരമെനിന്നുള്ളു. കടിലാസകലം പെട്ടെന്നു് ഇരുട്ടായി. നാരായണ സന്യാസിക്കു താൻ നിത്യമായും ഉറപ്പായും ഉള്ള ഒരു സാധനത്തിന്റെ ലാഭത്തിന്നു് ശ്രമിക്കുന്ന പോലെ തോന്നി. പിന്നെ അദ്ദേഹം 'അയ്യോ! നിശ്വാസബലം ഇപ്പോൾ ഉണ്ടാവണെ!' എന്നു പ്രാൎത്ഥിച്ചു മോഹാലസ്യപ്പെട്ടു. അല്പസമയം കഴിഞ്ഞതിൽപിന്നെ അവസാനത്തെ ശ്വാസം വലിച്ചു പരലോകപ്രാപ്തിയും ചെയ്തു. ആരണ്യോപാദ്ധ്യായൻ വരുവാൻ കുറച്ചു താമസിച്ചു പോയതുകൊണ്ടു് നാരായണ സന്യാസിക്കു് മഹാ ഗുരുവിനെ തിരിച്ചറിവാൻ കഴിഞ്ഞില്ല. എന്നാൽ അദ്ദേഹത്തിന്റെ ആഗ്രഹപ്രകാരം ശരീരത്തെ നിൎജ്ജനമായ പൎണ്ണാവൃതാരണ്യത്തിൽ തന്നെ കൊണ്ടുപോയി സ്ഥാപിച്ചു.

പിതൃമരണത്തെപ്പററി കമലയുടെ ശ്വശുരൻ അവളെ സാവധാനത്തിൽ അറിയിച്ചു. അവൾ ആ വ്യസനവൎത്തമാനം കേട്ടു് പ്രിയപ്പെട്ട അച്ഛനെ എനി കാണ്മാൻ കഴിയില്ലല്ലൊ എന്നുവിചാരിച്ചു് അനേകം നാൾ വ്യസനിച്ചിരുന്നു. എന്നാൽ അവൾക്കു് ഇതിലും വലിയ സങ്കടങ്ങൾ അനുഭവിപ്പാനുണ്ടായിരുന്നു. ഈ പുതിയസ്ഥിതിയോടു പരിചയമായ്ത്തുടങ്ങിയപ്പോഴെക്കും അവളുടെ ചെറിയ കുട്ടിക്കു ദീനം പിടിച്ചു. അവൾ നോക്കി ആഹ്ലാദിച്ചിരുന്ന ആ കണ്ണിണക്കു് മുന്തിരിത്ത സൂചകമായ ഒരു

നോട്ടം ഉണ്ടായിരുന്നു. അതുമാത്രമല്ല, ആ ശിശു എപ്പോഴും ‘ചോരിവാ’ തുറന്ന് ഉറക്കെ ചിരിച്ചിരുന്നുവെങ്കിലും മററുള്ള ശിശുക്കളിൽ നിന്നു വളരെ വ്യത്യാസപ്പെട്ടിരുന്നു. കമല, വ്യസനിച്ചുകൊണ്ടിരിക്കുമ്പോഴെല്ലാം, കുട്ടി അവളുടെ മുഖത്തു വളരെ സഹതാപത്തോടെ നോക്കുകയും അപ്പോഴെല്ലാം അവൾ വല്ല അപകടവും വന്നേക്കുമോ എന്ന ശങ്കയോടെ തന്റെ കുട്ടിയെ ഇനിയൊരിക്കലും താഴത്തു കിടത്തില്ല എന്നുറച്ചു പോലെ മാറിലണക്കയും ചെയ്തിരുന്നു. എന്നാൽ ഒരു എളുമ്പനി കൊണ്ട് കുട്ടി കാലക്രമേണ മെലിഞ്ഞു, മെലിഞ്ഞു വന്നു. കമല വളരെ മൂഢവിശ്വാസമുള്ളവളാകയാൽ ഭയപ്പെട്ടു. ഹിന്തുക്കൾ പ്രേതലോകത്തെ ഒരു മഹാത്മസ്ഥലമായിട്ടാണ് വിചാരിക്കുന്നത്. അവരുടെ വിശ്വാസം മരിച്ചു പോയവരുടെ പ്രേതങ്ങൾ അവരുടേയും മററു ചില പ്രത്യേക ഗുണങ്ങളോടുംകൂടി ഭൂമിയിൽ അധിവസിക്കുന്നു എന്നും പ്രേതങ്ങൾക്ക് സ്വർഗ്ഗപ്രാപ്തികിട്ടും മുമ്പെ ഇഹലോകത്തിൽ കുറച്ചുകാലം കഴിക്കണമെന്നും ആ അവധി അവരു മനുഷ്യാവസ്ഥയിൽ കഴിച്ച ജീവിതത്തിന്നനുസരിച്ചാണെന്നും ആകുന്നു. ദാനകർമ്മങ്ങൾ ചെയ്തും ഇന്ദ്രിയജയം വരുത്തിയും ഉള്ളവന്റെ പ്രേതം ശരിയായി സ്വർഗ്ഗം അടയും. അല്ലെങ്കിൽ ആയാളുടെ പ്രേതത്തിന്ന് ദീർഘകാലം താമസിക്കേണ്ടിവരുമെന്നു മാത്രമല്ല ചിലപ്പോൾ സ്വർഗ്ഗപ്രാപ്തിയുണ്ടാകയുമില്ല. അവക്ക് അവസാനം പറഞ്ഞവിധമുള്ളവയെ ആകുന്നു അധികം ഭയം. ആശങ്കിതകളായ മാതാക്കന്മാർ സാധാരണയായി സ്വപ്നത്തിൽ, ഒരു വിധവയായ പ്രേതം ഒരു കുട്ടിയെ എടുത്ത് തങ്ങൾക്കു കാട്ടുന്നവിധം കാണാറുണ്ട്. അതിന്റെ ദുഷ്ടശക്തിയിൽ നിന്നു രക്ഷപ്പെടുത്തുവാനായി ക്ഷേത്രദൈവങ്ങൾക്കും ഗൃഹദേവതകൾക്കും കഴിവുണ്ട്. മാതാക്കന്മാർ പേടിച്ചു, കുട്ടികൾക്കു സാധാരണയായി വെലിക്കഴിക്കയും ചെയ്യാറുണ്ട്. കമലയുംകൂടി ഈ ഭയത്തിൽ നിന്നു വിമുക്തയായിരുന്നില്ല. സ്വപ്നത്തിന്റെ സാരം പറഞ്ഞുകൊടുത്തിരുന്ന ദാസി അവൾക്കു മൂഢവിശ്വാസ മൂലകമാ

യ ഓരോ സംഗതികളും പറഞ്ഞു കൊടുത്തിരുന്നു. കമല കഴിയുന്നതെല്ലാം ചെയ്തിട്ടും, കുട്ടിക്ക് അല്പമെങ്കിലും ആശ്വാസമുണ്ടായില്ല. അതുകൊണ്ട് അവൾ അവസാനം ഭവാനി ക്ഷേത്രത്തിന്റെ എതിരിലുള്ള മൈതാനത്തിൽ ഒരു മഹാ ദൈവം പ്രത്യക്ഷപ്പെടുവാൻ പോകുന്നുണ്ടെന്നു കേട്ട്, കുട്ടിയെ എടുത്തുകൊണ്ടു പോകുവാൻ ഉറച്ചു. അവൾ ക്ഷേത്ര സമീപത്തെത്തിത്തുടങ്ങിയപ്പോഴെയ്ക്ക് എതുഭാഗത്തിൽ നിന്ന് ഒരു വലിയ എഴുന്നാള്ളത്തു വരുന്നതു കണ്ടു. ജനങ്ങളെല്ലാവരും സസംഭ്രമം അത്യുച്ചത്തിൽ ശബ്ദിച്ചുംകൊണ്ട് അങ്ങുമിങ്ങും തിക്കിത്തിരക്കിയിരുന്നു. അല്പം ദൂരത്ത് എഴുന്നള്ളത്ത് നിന്നു. ഒരു സംഘം മതഭ്രാന്തന്മാർ ക്രമേണ അധികരിച്ചുംകൊണ്ടു മുമ്പിലും കൂടി. കമല ഒരു കൈകൊണ്ടു ദൈവത്തെ ചൂണ്ടിക്കാണിച്ചും മറ്റേതുകൊണ്ടു കുട്ടിയെ മാറിൽ അണച്ചും മൌനത്തോടെ ഒരു വൃക്ഷച്ചുവട്ടിൽ ചഞ്ചലയായ്നിന്നു. അവൾ അവിടെച്ചെന്നതു വളരെ കഷ്ടപ്പെട്ടിട്ടായിരുന്നു. ആ ഓമനക്കിടാവ് ക്ഷീണാധിക്യംകൊണ്ട് അമ്മയുടെ കയ്യിൽകിടന്ന് അമ്മയെത്തന്നെ മോഹനാക്ഷികളെക്കൊണ്ടു നോക്കിയിരുന്നു. എഴുന്നള്ളത്ത് സമീപം സമീപമായ്ത്തുടങ്ങി. നൃത്തംചെയ്തിരുന്ന താപസിയുടെ ചുറ്റും ജനങ്ങളും ഇല്ലാതായി. കമലെക്ക് പെട്ടെന്നൊരു ഭയം തോന്നി. അപേക്ഷ കേൾക്കുമുമ്പെ ദൈവം കുട്ടിയെ കൊന്നാലെന്തുചെയ്യും? ദൈവങ്ങൾക്ക് എല്ലായ്പോഴും ബലിക്ക് ആവശ്യമുണ്ട്. അവർ എററവും നല്ലതിനെ ചോദിച്ചാൽ—എന്റെ കുട്ടിയെ ചോദിച്ചാൽ—എന്തുചെയ്യും? ഹാ! അവൾ അതിനെ രക്ഷിപ്പാനായി ലോകാന്തംവരെയുംകൂടി ഓടിപ്പോകില്ലെ? കുട്ടി എഴുന്നള്ളത്തിന്റെ ഘോഷം കേട്ടുകൊണ്ട് അതുതന്നെ ദൃഷ്ടിവെച്ച്, 'എന്താണിത്' എന്ന അത്ഭുതഭാവത്തോടെ അമ്മയെ നോക്കി. കമല, നോട്ടത്തിന്റെ സാരം ഗ്രഹിച്ച് മകളെ മാറിൽ അണച്ച്, 'അയ്യോ, ദൈവമെ! ദൈവമെ! ഈ ഓമനയെ ചോദിക്കരുതെ! എന്നെ കൊണ്ടുപോയാലും

വേണ്ടില്ല; ഇവളെ രക്ഷിക്കണെ!' എന്നു പ്രാൎത്ഥിച്ചു. കുട്ടി ദീനമുഖം മാറിലണച്ച്, അമ്മയെ ഒരിക്കലും കൂടി നോക്കി കണ്ണടച്ചു. കമല മകളുടെ ശിരസ്സിൽ സ്പൎശിച്ചുനോക്കിയപ്പോൾ ജ്വരവും ശിരോരോഗവും വിട്ടുപോയില്ലെന്നറിഞ്ഞു വളരെ ഭയപ്പെട്ട് 'ഇനിയും ഭേദമായിട്ടില്ല. ഞാൻ ഇവിടെ വന്നത് ഒരു തെറ്റാണൊ? അല്ല; ഞാൻ ഒരിക്കൽകൂടി അപേക്ഷിക്കട്ടെ. പനി അധികം ഉണ്ടൊ?' എന്നിങ്ങിനെ വിചാരിച്ച്, ഒടുക്കത്തിൽ മൌനമായി പ്രാൎത്ഥിച്ചു. അവളുടെ സമീപത്തുകൂടി എഴുന്നള്ളത്ത പോയപ്പോൾ, ജനങ്ങളെല്ലാം അവൾക്ക് ചിത്തഭ്രമമാണെന്ന് വിചാരിച്ചു. കുറെ കഴിഞ്ഞ ശേഷം അവൾ എഴുനീറ്റു. കുട്ടി കിടന്നുറങ്ങുമ്പോൾ ദേഹമാസകലം വിറച്ചിരുന്നു. അതുകൊണ്ട് അവൾ തിരികെ പോകുവാൻ ബദ്ധപ്പെട്ടു.

*** *** *** ***

രാത്രിയിൽ നല്ല ഇരുട്ടുണ്ടായിരുന്നു. കമല മകളോടുകൂടി ഇരുന്നിരുന്ന ഉമ്മറമില്ലാത്ത മുറിയിൽ നക്ഷത്രങ്ങളുടെ ഒരു മന്ദപ്രഭയെ ഉണ്ടായിരുന്നുള്ളു. എന്നാൽ പുറത്തു നക്ഷത്രങ്ങൾ നല്ലവണ്ണം പ്രകാശിച്ചിരുന്നു. മാരുതൻ സങ്കടഭാവംകൊണ്ടെന്നപോലെ, വളരെ മന്ദമായി വീശിയിരുന്നു. കമല, മടിയിലുള്ള പുത്രിയുടെ മെലിഞ്ഞ മുഖം നോക്കി വ്യസനത്തോടെ 'ഉറങ്ങു, കുട്ടി, ഉറങ്ങു' എന്നു പറഞ്ഞു. കുട്ടി ഒരിക്കൽകൂടി കണ്ണുതുറന്നു. അപ്പോൾ കമല പുത്രിയെ മാറിലണച്ച് 'അങ്ങിനെ നോക്കണ്ട ഓമനെ. ഉറങ്ങു, ഓമനെ, ഉറങ്ങു' എന്നു പറഞ്ഞ് പതുക്കെ ദീനസ്വരത്തിൽ താഴെയുള്ള പാട്ടുപാടി. കുട്ടിക്കു മരണമടുത്തിരുന്നതുകൊണ്ട്, അതിലെ വാക്കുകൾ കേവലം പരിഹാസങ്ങളെപ്പോലെയായിരുന്നു.

* 'ഓമനെ! എൻകൊച്ചുകുട്ടി!—നിന്റെ—ദേഹമയ്യൊ മെല്ലെയൊട്ടി
ക്ലേശമിന്നിപ്പൊഴപാരം—തവ—താതന്റെ താമസാധികാരം

* സി. ചാത്തുക്കുട്ടിമന്നാടിയാരവർകൾ.

---

എൻമിഴിപ്പീയൂഷധാരെ!—തവ—തിങ്കളോടൊത്തുള്ളൊരു
മന്ദംമിഴികളെച്ചിമ്മി—കൊണ്ടു—നന്നായുറങ്ങുകുണ്ണി.
ഈശകലച്ചെല്വമാൎക്കാത്രം—പരി—പൂൎണ്ണാനന്ദത്തിന്നൊരുത്രം
നിന്നാലനന്ദതരാസ്ത്രീതെ—വാനിൽ—നിന്നെടുത്തോട്ടികമ്മനോതെ
അന്യുള്ളദിവ്യനാൎന്നോക്കി—കൊണ്ടു—കവിട്ടുറില്ലേന്നയിക്കി
മന്ദംമിഴികളെച്ചിമ്മി—കൊണ്ടു—നന്നായുറങ്ങുകുണ്ണി.
നിദ്രയിൽകൂടിയുംനിന്നെ—ബന്ധു—മോദത്തെയിപ്പോൾതരുന്ന
ശിക്ഷയിൽദിവ്യനാർനിന്ന—നിജ—പക്ഷങ്ങളുമായ്ത്തണൽതന്നു
മന്ദമായ്വീശുന്നപോലെ—തവ—സുന്ദരാസ്യത്തിന്നുമേലെ
മന്ദംമിഴികളെച്ചിമ്മി—കൊണ്ടു—നന്നായുറങ്ങുകുണ്ണി.
അബോധമോദിവ്യമവം—നിന്റെ—കൺപോളതന്മിലുംമന്ദം
ചുംബനംചെയ്യുന്നതുന്നെ—തവ—ബിംബാധരത്തിലുംപിന്നെ
മാധുൎയ്യസാരക്കുഴമ്പേ!—വത്സ!—കാമകളിയിതളമ്പേ!
മന്ദംമിഴികളെച്ചിമ്മി—കൊണ്ടു—നന്നായുറങ്ങുകുണ്ണി.
ആരണ്യമാനികളിങ്ങി—വന്യ—ഇന്ദ്രധനുരാജിയിൽതൂങ്ങി
ആദിംമനോജ്ഞതയാലെ—കോമി—പോൽകാരിയക്കലയാലെ
ആനന്ദകാമിനിമാത്രം—നിന്നെ—കാണ്മതിന്നുണ്ണിനമാത്രം
മന്ദംമിഴികളെച്ചിമ്മി—കൊണ്ടു—നന്നായുറങ്ങുകുണ്ണി.'

കമലെക്ക് ഇതിലെ വാക്കുകൾ വളരെ അത്ഭുതകരങ്ങളായ്ത്തോന്നി. അവളുടെകണ്ണിൽനിന്ന് അശ്രുബിന്ദുക്കൾ വേഗം, വേഗം ഉതിൎന്നു വീണു. അതിന്ന് സ്വാപഗീതമെന്നു പറയുന്നതിനേക്കാൾ വിലാപഗീതമെന്നു പറയുന്നതാണ് ഉത്തമം. എന്തായാലും കമല മകളെ മുറുകെ മുറുകെ മാറിൽ അണച്ചു. അവൾ ഇപ്പോൾ സമയംപോയിരുന്നുവെന്നും നക്ഷത്ര ശോഭ മേൽ വീണിരുന്നുവെന്നും അറിഞ്ഞിരുന്നുവോ? അവൾ വ്യസനത്തോടെ പാട്ടു പാടുമ്പോൾ കുട്ടിയുടെ ആത്മാവ് പോയിരുന്നുവെന്നും അറിഞ്ഞിരുന്നുവോ? അവൾ കുട്ടിയെ മാറിൽ അണച്ചു ഒരു കൽപ്രതിമപോലെ ഇരുന്നിരുന്നു. എല്ലാവരും പുലൎച്ച വന്നു നോക്കിയപ്പോൾ, അവൾ മോഹാലസ്യപ്പെട്ടു ചുമരിൽ ചാരിക്കിടക്കയായിരുന്നു. ഇരുവരും മരിച്ചുവെന്നായിരുന്നു സൎവ്വരും ഉറച്ചത്. എന്നാൽ ഈ ജന്മത്ത് തീൎപ്പാൻ പാടില്ലാത്ത ഒരു നാശംകൊണ്ടുള്ള ഖേദമനുഭവിപ്പാനായി ഒരുത്തി ശേഷിച്ചു; മറ്റവൾ മരിച്ചുംപോയി.

ഉണൎന്നപ്പോൾ കമലെക്ക് അതി കഠിനമായി പനിയുണ്ടായിരുന്നു. ഇതു കാരണം കുറെക്കാലം തന്റേടമില്ലാതിരുന്നതുകൊണ്ട്, തനിക്കു സംഭവിച്ച മറ്റൊരു കഷ്ടം അവൾ അറിഞ്ഞില്ല. സമീപസ്ഥന്മാരെല്ലാവൎക്കും അവൾ വിധിയുടെ കഠിനാഘാതത്തെ സഹിപ്പാനായി ജനിച്ചവളാണെന്നു തോന്നി. എല്ലാവരും അവളുടെ ജനനം ദുൎദ്ദശയിലാണെന്നും പറഞ്ഞു. അവൾക്കിപ്പോൾ വളരെധനം കൊണ്ടു പ്രയോജനമെന്ത്? സ്ത്രീകൾക്കുള്ള മഹാലങ്കാരം അവൾക്കിപ്പോൾ നാശമായില്ലേ? എന്തെന്നു വെച്ചാൽ ഗണേശൻ നടപ്പുദീനത്താൽ പന്ത്രണ്ടു മണിക്കൂറുകൊണ്ടു പൊടുന്നനവെ മരിച്ചുപോയി. എല്ലാവരും വളരെ ഭയപ്പെട്ടു. കമലയും ആസന്നമരണയായിരുന്നു. അവളുടെ ശത്രുമാതാപിതാക്കന്മാൎക്ക് രാമപുരത്തിലേക്ക് പോകേണ്ടിയിരുന്നതുകൊണ്ട് അവളുടെ സഖികൾ ഓരോരുത്തരായി അവളെ ശുശ്രൂഷിച്ചു. വളരെക്കാലം കഴിഞ്ഞതിൽപിന്നെ തന്റേടമുണ്ടായ ശേഷം, സ്ത്രീകൾക്ക് ദുൎല്ലഭമായി മാത്രം വരുന്ന ഒരു കഷ്ടസ്ഥിതി താൻ അനുഭവിക്കേണമെന്ന് അവൾ അറിഞ്ഞു. അവളിപ്പോൾ മാതാപിതാക്കന്മാരില്ലാതെയും നിന്ദാപാത്രമായും താനും ദുഃഖിതയായും തീൎന്നുകൊണ്ട് ഏകാന്തമായിരുന്ന സന്താനനാശത്തെക്കുറിച്ചു ദുഃഖാൎത്തയായി. താൻ ഭൎത്താവിന്റെ അടുക്കൽനിന്നു പോന്നതിന്ന് ഒരു തക്ക ശിക്ഷയായിട്ടാണ് അവൾ ശിശുനാശത്തെ വിചാരിച്ചത്. എന്തുകൊണ്ടെന്നാൽ ദുഷ്ടശീലയും കോപശീലയുമായ രാഗിണിയുടെ സ്ഥിതി ഇപ്പോൾ വളരെ വ്യത്യാസപ്പെട്ടില്ലേ? അവളുടെ ഭൎത്താവ് ദാസി സംസൎഗ്ഗമെല്ലാം ത്യജിച്ച് അവളോടു പിന്നെയും അനുരാഗവാനായതു കൊണ്ട്, ഒരു പ്രഥമ പുത്രനുണ്ടായി അവൾ അതിഭാഗ്യവതിയായി സംഭവിച്ചു. 'അസൂയ, സദാ ഭൎത്താവിനോടുള്ള കോപം, അനാദരവ്, ഇത്യാദി കാരണങ്ങൾകൊണ്ട് അദ്ദേഹത്തിന്നു എന്നെ സ്നേഹമില്ലാതായി. പുത്രനുണ്ടായപ്പോൾ മാത്രമെ തെററു മനസ്സിലായുള്ളു' എന്നു രാഗിണി

ഥിയും 'ഭാഗീരഥിയെ ശിക്ഷിപ്പാൻ മാത്രമാണു' ഞാൻ ഇങ്ങിനെ നടന്നത്. ഞാൻ മററാരേയും സ്നേഹിച്ചില്ല' എന്ന് അവളുടെ ഭർത്താവും കമലയോടു പറഞ്ഞു. ഇവയെല്ലാം കേട്ട് കമല താൻ ഭർത്താവൊന്നിച്ചു താമസിച്ചിരുന്നുവെങ്കിൽ എല്ലാം മംഗളമായി വന്നിരുന്നു എന്നു വിചാരിച്ചു വ്യസനിച്ചു. എന്നാൽ ഇപ്പോൾ അവൾ വിധവയായതുകൊണ്ട് ഇനി അതിന്നു നിവൃത്തിയുണ്ടായിരുന്നില്ല. സൽകർമ്മങ്ങൾ കൊണ്ട് എല്ലാവരേയും വശത്താക്കി, ഭർത്താവിന്റെ ബന്ധുക്കൾക്കെല്ലാം തന്റെ നിരപരാധത്വത്തെ ബോദ്ധ്യപ്പെടുത്തണമെന്നു വിചാരിച്ചവൾ തന്നെ ഇപ്പോൾ എല്ലാവരിലും വെച്ചു ശാപഗ്രസ്തയായ്ത്തീൎന്നു. ഈ കഷ്ടമെല്ലാം താൻ അനുഭവിക്കേണ്ടവയാണെന്നും കമല വിചാരിച്ചു. എന്നാൽ പഴയസഖിമാരെല്ലാം അവരവരാൽ കഴിയുമ്പോലെ അവളുടെ വ്യസനം കുറപ്പാൻ ശ്രമിച്ചു. കാശി, അവളുടെ കുട്ടിയെക്കൊണ്ടു വന്ന് കമലയുടെ കയ്യിൽ വെച്ച് 'ഇത് എന്റെ കുട്ടിയല്ല. നി എടുത്തുവളൎത്തൊ' എന്നു പറഞ്ഞു. ഇങ്ങിനെ കമലെക്ക് പിന്നേയും അല്പമാശ്വാസമെങ്കിലും അനുഭവിപ്പാൻ കഴിഞ്ഞു.

## ൨൦-ാം അദ്ധ്യായം.

"സ്വിന്നതായതവബാഹുവല്ലിവടിയോടുമാകമഗളമാതരെ
സുന്ദരാംഗി! മകളിവമേകവളുപോലെശിഥിലമായി! മേൽമേൽ"*

ഒന്നുരണ്ടു സംവത്സരം കഴിഞ്ഞു. അപ്പോൾ മേൽ പ്രകാരം ആലോചിക്കുമ്പോൾ വ്യസനകരമായതെങ്കിലും തന്റെ വിഷാദത്തെ അല്പമെങ്കിലും ഭേദപ്പെടുത്തി ആനന്ദകരമാക്കുവാൻ

* മാലതീമാധവം—കോട്ടാരത്തിൽ ശങ്കുണ്ണി.

ഉപകരിച്ച ഒരു സാധനത്തെപ്പററി കമലെക്കു മനസ്സിലായി. അത്തുലേശം സ്വാൎത്ഥമല്ലാത്തതും അതിപ്രബലവും മററൊരു ലോകത്തിൽ വന്നപോലെ തോന്നിച്ചതുമായ അനുരാഗരശ്മിയായിരുന്നു. അവൾ ഒരുവനും തന്നോട് അനുരാഗമൊരിക്കലും ഉണ്ടാവാൻ വഴിയില്ലെന്നു സത്യമായി വിചാരിച്ചിരുന്നുവെങ്കിലും ഒരുവിധം അതിന്ന് എല്ലായ്പോഴും താൻ പാത്രമാണെന്നറിഞ്ഞു വളരെ മനഃപ്രീതിയുള്ളവളായി. അവൾ വീട്ടിന്റെ പിൻഭാഗത്ത് നദിക്കഭിമുഖമായി തന്റെ പ്രിയപ്പെട്ട സ്ഥാനത്തിരിക്കുമ്പോൾ, രാമചന്ദ്രനായിരുന്നു ഈ ഗൂഢസന്ദേശം അവൾക്ക് മനസ്സിലാക്കിക്കൊടുത്തത്. അവൾ അവിടെ ഇരുന്നു പതിവുപ്രകാരം കഴിഞ്ഞ കാൎയ്യങ്ങളെപ്പററി ആലോചിക്കുമ്പോൾ രാമചന്ദ്രൻ അടുക്കലേക്കുവരുന്നതുകണ്ടു. അവനെ രണ്ടുകൊല്ലത്തോളം കണ്ടിട്ടില്ലായിരുന്നതിനാൽ, അവൾക്കിപ്പോൾ പഴയസ്നേഹിതനെ കണ്ടതുകൊണ്ട് വളരെ സന്തോഷമുണ്ടായി. സന്യാസി തന്റെ പുത്രിക്ക് ഗൃഹസ്ഥാശ്രമത്തിൽ ഭൎത്താവിന്റെ നിഷ്കളങ്കമായ അനുരാഗത്തിൽ നിന്ന് ധനാശ്രിതമല്ലാത്ത ഒരു സുഖാനുഭൂതിയുണ്ടാകുമെന്നുവെച്ച് അന്ധാളിച്ചു കഴിച്ചിട്ടുകളഞ്ഞ മാതൃസ്വത്തായ ആഭരണപ്പെട്ടി അവന്റെ വശം ഉണ്ടായിരുന്നു. വൎത്തമാനമെല്ലാം കേട്ട ശേഷം കമല അവനെ അകത്തേക്കു ക്ഷണിച്ചു. അപ്പോൾ അവൻ സ്വകാൎയ്യമായി ഒന്നു പറവാനുണ്ടെന്നു പറഞ്ഞ് അല്പനേരവും കൂടി പുറത്തു നില്ക്കുവാൻ സമ്മതം അപേക്ഷിച്ചു. കമല ഇതെന്തായിരിക്കുമെന്നാലോചിച്ചു വിസ്മയിച്ചു നില്ക്കുമ്പോൾ, അവൻ അവളിൽ കാമുകനായിരിക്കുന്നു എന്നു പെട്ടെന്നു പറഞ്ഞ്, അവൾക്ക് സമ്മതം വരുത്തുവാനായി, അതി വാഗ്ധാടിയോടിപ്രകാരം വാദിച്ചു. 'നിന്നോടു സ്വാതന്ത്ര്യദേശത്തേക്കു വരുവാനാണ് ഞാൻ അപേക്ഷിക്കുന്നത്. ആചാരാദികളുടെ നിബന്ധന നിനക്കു മനസ്സിലായിട്ടില്ലേ? അജ്ഞാനഭാരം നിന്നെ അധോഗതിയിലാക്കുന്നതും മൂഢവിശ്വാസം നിന്നെച്ചുററിപ്പിടിച്ചിരിക്കുന്നതും നീ അറിയുന്നില്ലേ? ഇവിടെ

യുള്ളവയൊന്നിനോടും നിണക്കു രസമില്ലെന്നു നിന്റെ മുഖഭാവം കൊണ്ടറിയാം. എന്നോടൊരുമിച്ചു നിണക്ക് മലങ്കാറും ഭൂമിയാസകലം നിറഞ്ഞ സൃഷ്ടശ്രീയും അനുഭവിക്കുന്ന സ്വാതന്ത്ര്യമുണ്ടാകും. കമലെ! വേഗം ഉറെക്കു. നീ ജനിക്കും മുമ്പേതന്നെ എന്റേതായിരുന്നു; നിന്റെ അമ്മ എനിക്കു നിന്നെ പ്രദാനം ചെയ്തിട്ടുണ്ടായിരുന്നു. സന്യാസിമാരുടെ നിരർത്ഥങ്ങളായ മന്ത്രോച്ചാരണാദികൾ കൊണ്ടു വലഞ്ഞ എനിക്കു മരിച്ചാൽ മതി എന്നായി. ഞാൻ ഇതുവരെ സർവ്വതത്വമറിവാനായി വൃഥാ പ്രയത്നപ്പെട്ടു. ഞാൻ അർദ്ധരാത്രിയിൽ ചെയ്ത നിഷ്ഠാദികളും ഉപവാസവും പശ്ചാത്താപത്തോടെ ചെയ്ത തപസ്സും ക്ഷേത്രത്തിന്നകത്തും പുറത്തും ദുഷ്പ്രാപങ്ങളായ ശൈലാഗ്രങ്ങളിലും കാന്താരങ്ങളിലും വെച്ചു ചെയ്ത കർമ്മങ്ങളും ഹോമങ്ങളും തപശ്ചര്യകളും മറ്റും നീ കണ്ടിരുന്നാൽ ഞാൻ അന്യർക്കു ശക്യമല്ലാത്തവിധം സത്യമറിവാനായി ശ്രമിച്ചിരുന്നുവെന്നറിയും. ഞാൻ സന്യാസിയോടൊന്നിച്ചു നടന്നിട്ടും ആരണ്യാദ്ധ്യായന്റെ അടുക്കെ പഠിച്ചിട്ടുമുണ്ട്. എനിക്കു ചെടിവൃക്ഷാദികളെക്കുറിച്ചെല്ലാം അറിയാം; മഹത്തായ ചെടികളുടെ ചാറെടുത്തു മനുഷ്യദേഹത്തിൽ പ്രവേശിപ്പിക്കാം. എന്നാൽ ഇതുകൊണ്ടൊന്നും ഫലമില്ല. ഇവയൊന്നും ഞാൻ തേടുന്ന സാധനത്തിന്റെ സമീപം — നന്മതിന്മകളുടെ ഇരുപ്പിടവും ലോകപ്രഭയുമായ ഈശ്വരപദത്തിന്നു സമീപം — എന്നെ എത്തിക്കുന്നില്ല. കമലെ! നീ ഇപ്പോൾ എന്തു പറയുന്നു. നമുക്ക് സ്വയമായി ഒരു സ്ഥലത്ത് അലട്ടില്ലാതെ താമസിക്കാം. നിണക്കു നിശ്ചയമില്ലാത്ത കൌശലങ്ങൾ എനിക്ക് അറിയാം. ഈ നവസ്ഥലത്തിൽ നീ സ്വപ്നേപി വിചാരിക്കാത്ത സ്നേഹം — എന്റെ അനന്തസ്ഥായിയും ആദരവും — നിന്നെ സ്വാഗതം ചെയ്യും. എന്നോടു കൂടി നിന്റെ സ്വാതന്ത്ര്യവും സ്വീകരിക്ക്. എന്നോടൊരുമിച്ച് വരു; ആരും അറിയില്ല'.

കമല കണ്ണീരോടെ അതി നിർദ്ദയന്മാരേയുംകൂടി അലിയിപ്പിക്കുന്ന വിധം രാമചന്ദ്രനെ നോക്കി, സംഭ്രമത്തോടിങ്ങിനെ പ

റഞ്ഞു. 'എന്നോട് ഇത്രമാത്രം പറയരുത്. എനിക്ക് അതിനെപ്പററി വിചാരിപ്പാൻകൂടി ശക്തിയില്ല. പൂർവ്വകാലത്തു ഞങ്ങൾ ഉടനടി എറിയിരുന്നില്ലേ? ഞങ്ങൾ പോയി ജലപ്രവാഹത്തിലും സമുദ്രത്തിലും വീണിരുന്നില്ലേ? എന്റെ ഹൃദയം നിങ്ങടേതിനോട പ്രതിവചനമായി ചലിക്കുന്നു. ഹാ! മോഹിപ്പിക്കുന്ന ഹൃദയമേ! ചതിക്കരുതെ! എനിക്കു തന്നെ എന്നെക്കൊണ്ടു നാണം തോന്നുന്നു. നിങ്ങൾ എന്നെ പുച്ഛിച്ചു തള്ളിക്കളവിൻ. എന്റെ മുഖത്ത് നോക്കരുതെ വേണ്ട. ഞാൻ സ്ത്രീകളിൽവെച്ചു ശാപഗ്രസ്തയായിട്ടുള്ളവളാണ്. എന്റെ സ്വഭാവത്തിന്ന് എന്തോ ദോഷമുണ്ട്. അതാണ് ഈശ്വരന്മാർ എന്റെ മംഗല്യസൂത്രമെടുത്ത് എന്റെ നാഥനെക്കൊണ്ടുപോയി, എന്നെ ശപിച്ചിട്ടിങ്ങിനെ മാനഹീനയാക്കി വിട്ടിരിക്കുന്നത്. പാടില്ല: നിങ്ങൾ പറയുന്നത് വലിയൊരു കാര്യമാണ്. എന്നെ ഇപ്രകാരംതന്നെ വിട്ടുപോയി, ഭാഗ്യവതിയായ ഒരു ബാലികയെ വിവാഹംചെയ്തു ഭാഗ്യവാനായിരിപ്പിൻ. എന്നാൽ നിങ്ങൾക്കു വേണ്ടുന്ന ഭാഗ്യവും സ്നേഹവും ഉണ്ടാവും. ഞാൻ കല്പ്പയിൽ എറിഞ്ഞുകളവാൻമാത്രം യോഗ്യതയുള്ള ഒരു ഉടഞ്ഞ പാത്രമല്ലെ. അയ്യോ! ദൈവമെ! രക്ഷിക്കണെ! എന്തോ എന്നെ വല്ലാതെയാക്കുന്നു. മുമ്പിൽ അതിദൂരം വ്യാപിച്ചുകിടക്കുന്ന കുന്നുകളെ ഞാൻ കാണുന്നുണ്ട്. അവയെല്ലാം അങ്ങയുടെ ശക്തിസൂചകങ്ങളാണ്".

'അല്ല! കാമശക്തിസൂചകമാണ്. എഴുനീററ് അതിന്റെ ക്ഷണം അനുസരിക്കു. അതു തടുപ്പാൻ കഴിയില്ല. പ്രിയേ! എഴുനീററ് എന്റെ സ്വന്തമായ്‌വരിക' എന്നു പറഞ്ഞ് രാമചന്ദ്രൻ അടുത്തുചെന്ന് കമലയെ എഴുനീല്പിച്ചു. എന്നാൽ കമല ഉച്ചത്തിൽ ഒന്നു ശബ്ദിച്ച് 'ഗണേശാ' എന്നു വിളിച്ച് അകത്തേക്ക് ഓടിപ്പോയി. ആ ശബ്ദം, അടിയോളം പിളരപ്പെട്ട ഹൃദയത്തിൽനിന്നായിരുന്നു ജനിച്ചത്. കമലയുടെ മതം, എത്ര തന്നെ നിസ്സാരമായിരുന്നാലും, അവസാനം ജയം പ്രാപിച്ചു. കമല, തന്റെ ജീവകാലം ഒരിക്കൽകൂടി അനന്തസന്താ

പടശയിൽ പെട്ടുമെന്നു വിചാരിച്ചു ഭയപ്പെട്ട്, മുമ്പിൽതന്നെ നിന്നിരുന്ന രാമചന്ദ്രന്റെ മഹാശക്തിയിൽനിന്ന് എന്നേക്കും സ്വതന്ത്രയായ്ഭവിച്ചു. എന്നാൽ അവന്റെ അനുരാഗം സാരള്യോദം പോലെയായിരുന്നതിനാൽ, മഹത്തരതുല്യമായിരുന്നു. അന്ധകാരമയമായ പ്രദേശമെല്ലാം സൂര്യകിരണങ്ങൾകൊണ്ട് എപ്രകാരം ധവളശോഭിതങ്ങളാവോ അപ്രകാരം രാമചന്ദ്രന്റെ അനുരാഗംകൊണ്ട് കമലയുടെ ഹൃദയദേശം മുഴുവനും പ്രകാശിച്ചു. ഹാ! താൻ സ്വപ്നത്തിലെ പാത്രവും കേവലം അസാരയും എന്നു വിചാരിച്ചിരിക്കെ, ഒരാളെങ്കിലും തന്നെ സ്നേഹിച്ചുവല്ലോ എന്നുള്ള വിചാരം കൊണ്ടവൾക്കെത്ര ഭാഗ്യം തോന്നി!.

രാമചന്ദ്രൻ അവന്റെ ശൈലഗൃഹത്തിൽ പോയി താമസിച്ച്, ദീനക്കാരെ നോക്കുവാൻ മാത്രം ഇടെക്കിടെ പുറത്തുവന്നു. എന്നാൽ അവന്റെ ഏകാന്തസ്ഥാനം വേഗം കണ്ടുപിടിച്ച്, അസംഖ്യം രോഗികളും സാധുക്കളും അവന്റെ അടുക്കെ ചെന്നു. രാമചന്ദ്രന്റെ മഹാസ്നേഹത്തെക്കുറിച്ച് യാതൊരാൾക്കും ഒരു ശങ്കയും ഉണ്ടായിരുന്നില്ല. അവൻ ആരണ്യാദ്ധ്യായനെപ്പോലെ നടപ്പാൻ ശ്രമിക്കയാണെന്നു എല്ലാവരും വിചാരിച്ചുള്ളു.

കമല തന്റെ ധനമെല്ലാം പരാർത്ഥമായി ദാനകാര്യങ്ങളിൽ ചിലവ് ചെയ്തു. ആ രാജ്യക്കാർ അവളുടെ നാമധേയത്തെ ഇപ്പോഴും വളരെ ആദരവോടെ കാത്തുവരുന്നു.

* * * * * * * * * * * * * *

ഇപ്രകാരമാണ് ഞാൻ നദീതീരത്തുള്ള ഒരു വൃക്ഷക്കൂട്ടത്തിന്റെ ഇടയിലിരുന്ന് കമലയുടെ കഥ പറഞ്ഞു കേട്ടത്. പ്രാകൃതമായ രോഹിണീ ക്ഷേത്രം സമീപത്തുണ്ടായിരുന്നു. വളരെ കാലം മുമ്പുള്ള ശിവഗംഗാ പട്ടണവും യാതൊരു മാററവും കൂടാതെ അവിടെ ഉണ്ടായിരുന്നു. തീരവാസികളുടെ സന്തോഷസന്താപങ്ങളോർക്കാതെ ആ പുരാതനനദിയും ഒഴുകിയിരുന്നു. ഇ

പ്പോൾ സിദ്ധപദം പ്രാപിച്ച കമലയുടെ നാമധേയമുള്ള ഒരു ക്ഷേത്രവും സത്രവും മുമ്പിലുണ്ടായിരുന്നു. കമല തന്റെ ധനമെല്ലാം വിധവകൾക്കും അനാഥകൾക്കും ഉപകാരാർത്ഥം നീക്കിവച്ചു കൊണ്ട് ദൃഷ്ടിഗോചരമല്ലാതെ ഇപ്പോഴും സാധുക്കളേയും ദുഃഖിതന്മാരേയും സംരക്ഷണ ചെയ്യുന്നുണ്ട്.



